

# ശ്രീനാരായണധർമ്മം

ശ്രീനാരായണഗുരുദേവൻ.

വ്യാഖ്യാതാ:

സ്വാമി ശ്രീനാരായണതീർത്ഥർ.

ശിവഗിരിമഠത്തിൽനിന്നും
പ്രസിദ്ധപ്പെടുത്തുന്നതു്.



# ശ്രീനാരായണധമ്മം

അഥവാ

# ശ്രീനാരായണസ്മൃതി

ശ്രീനാരായണഗുരുദേവൻ

വ്യാഖ്യാതാ:

സ്വാമി ശ്രീനാരായണതീത്ഥർ

1965

---

ശിവഗിരിമഠത്തിൽനിന്നും പ്രസിദ്ധപ്പെടുത്തുന്നതു്

# പ്രസ്താവന.

"ശ്രീനാരായണധർമ്മം" ആയിരത്തിതൊണ്ണൂറു ചിങ്ങത്തിൽ വക്കലെ ശിവഗിരിമഠത്തിൽവച്ചു് ശ്രീനാരായണ ഗുരുദേവൻ അരുളിച്ചെയ്തിട്ടുള്ള ഉപദേശങ്ങളാകുന്നു ഈ ധർമ്മോപദേശങ്ങൾ പദ്യരൂപേണ എഴുതുന്നതിനു ഗുരുദേവൻ എന്നെ ചുമതലപ്പെടുത്തി. അതനുസരിച്ചു് അപ്പപ്പോൾ എഴുതി ഗുരുദേവനെ അന്നന്നു വായിച്ചു കേൾപ്പിക്കയും ആവശ്യമായ തിരുത്തുകൾ ഗുരുദേവൻെറ ആജ്ഞയനുസരിച്ചു ചെയ്യുകയും ചെയ്തിട്ടുണ്ടു്. ഒരുമാസം കൊണ്ടാണു് ഈ ഗ്രന്ഥം എഴുതിത്തീർത്തിട്ടുള്ളതു്. "ദേശകാലോചിതം കർമ്മ ധർമ്മമിത്യഭിധീയതേ" എന്ന സ്മൃതിവാക്യമനുസരിച്ചു് ഓരോകാലങ്ങളിലും ദേശങ്ങളിലും ജനങ്ങളുടെ ആചാരങ്ങളും മതങ്ങളും മാറിമാറിക്കൊണ്ടിരിക്കും. വേഷവും ഭാഷയും ഭിന്നഭിന്നങ്ങളായിരുന്നാലും ആചാരങ്ങൾക്കും സിദ്ധാന്തങ്ങൾക്കും മനുഷ്യരിൽ ഐകരൂപ്യമുണ്ടാകേണ്ടതാകയാൽ ഈ തത്ത്വം ആധാരമാക്കിയിട്ടുള്ളതാണു് ഇതിലെ പ്രതിപാദ്യവിഷയങ്ങൾ. മാത്രമല്ല; അന്യായവും ആഡംബരവും അനാവശ്യവുമായി പലതരത്തിൽ ധനം ദുർവ്യയംചെയ്തു നടത്തുന്ന ആചാരങ്ങളെയും നടപടികളെയും തടയേണ്ടതു് കാലോചിതമാണെന്നു കരുതി ത്രികാലജ്ഞനായ ഗുരുദേവൻ മുപ്പത്തിഒൻപതു വർഷങ്ങൾക്കു മുമ്പു് ആജ്ഞാപിച്ചിട്ടുള്ള ഇതിലെ സിദ്ധാന്തങ്ങളിൽ പലതും ഇതിനകം നടപ്പിൽവന്നിട്ടുണ്ടു്. ഇതിലെ ധർമ്മോ

പ്രദേശങ്ങൾ ഓരോരുത്തരും ആചരിക്കുന്നതായാൽ വിവിധ മതൈക്യത്തിനും വിശ്വാസൈക്യത്തിനും ക്ഷേമത്തിനും ലോകശാന്തിക്കും അന്യമാർഗ്ഗങ്ങൾ അവലംബിക്കേണ്ടിവരി കയില്ല. ഇതിലെ പ്രതിപാദ്യവിഷയങ്ങൾ ശ്രീനാരായണ ഗുരുദേവൻ അരുളിച്ചെയ്തിട്ടുള്ളതുകൊണ്ടു് ഈ ഗ്രന്ഥ ത്തിനു് "ശ്രീനാരായണധർമ്മം" എന്നു നാമകരണംചെയ്തി രിക്കുന്നു.

ഇതിൻെറ വ്യാഖ്യാനം ഏററവും സുഗ്രാഹ്യമായി ട്ടുണ്ടു്. പ്രസ്തുത വ്യാഖ്യാനത്തിനു് "സാരാർത്ഥബോധിനി" എന്ന നാമകരണം ഉചിതമാകുന്നു. വ്യാഖ്യാതാവായ ശ്രീനാരായണതീർത്ഥർസ്വാമികളുടെ ഈ ഉദ്യമത്തെ അഭി നന്ദിക്കയും ആശംസിക്കയും ചെയ്യുന്നു.

സ്വാമി ആത്മാനന്ദ (ഒപ്പു്.)

ശ്രീനാരായണസേവാശ്രമം,
കാഞ്ചീപുരം,
1-8-'57.

# മുഖവുര.

ഭാരതത്തിൽ ധർമ്മശാസ്ത്രങ്ങൾക്കു കുറവൊന്നുമില്ല. പിന്നെന്തിനു ശ്രീനാരായണഗുരുദേവൻ ഇങ്ങിനെയൊരു ധർമ്മശാസ്ത്രമുപദേശിച്ചു എന്നൊരു ചോദ്യത്തിനിവിടെ അവകാശമുണ്ട്. യാജ്ഞവല്ക്യസ്മൃതി, പരാശരസ്മൃതി, പ്രാചേതസസ്മൃതി, ധർമ്മസിന്ധു, മനുസ്മൃതി ആദിയായ വളരെ സ്മൃതികൾ പല കാലങ്ങളിലായി ഭാരതത്തിൽ ഉണ്ടായിട്ടുണ്ട്. ഈ സ്മൃതികൾ ഓരോന്നും പരിശോധിക്കുന്നതായാൽ അവ ഓരോ കാലങ്ങളിൽ ഉണ്ടായിരുന്ന ആചാരങ്ങളുടെയും നടപടികളുടെയും നിയമാവലികളായിരുന്നു എന്ന് കാണുവാൻ കഴിയും. അനാചാരമായി ക്രമേണ സംഭവിച്ച ജാതിയെ സംരക്ഷിക്കുവാൻ പ്രസ്തുതസ്മൃതികളിൽ പലതും താങ്ങും തണലുമായി നില്ക്കുന്നുണ്ടെന്നും കാണാം. സ്മൃതികാരന്മാർ അവരുടെ സ്വന്തസിദ്ധാന്തങ്ങളും സ്മൃതിഗ്രന്ഥങ്ങളിൽ വെളിപ്പെടുത്തിയിട്ടുണ്ട്.

അയിത്തം ആദിയായ അനാചാരങ്ങളുടെ മൂർദ്ധന്യദശയിലാണ് ആചാര്യപാദർ അവതരിച്ചത്. ദൃഷ്ടിയിൽപ്പെട്ടാൽത്തന്നെ "തീണ്ടലുള്ളോരും" അന്നുണ്ടായിരുന്നു. സ്വസഹോദരങ്ങളെ മൃഗങ്ങളെക്കാൾ താണവരായി ഒരുക്കൂട്ടർ അന്നു കരുതിയിരുന്നു. ഉച്ചനീചത്വങ്ങളായ ജാതികൾ ഉണ്ടാക്കി സ്മൃതികളാൽ കോട്ടകെട്ടിയുറപ്പിക്കയും ചെയ്തിരുന്നു. ഈ ദുഃസ്ഥിതി ഇന്നോക്കുവാൻപോലും കഴിവില്ല. നമ്പൂതിരിമുതൽ നായാടിവരെ അനേകം അനാചാരങ്ങളും ആവശ്യമില്ലാത്ത കെട്ടുകല്യാണം, തിരണ്ടുകുളി, പുളികുടി മുതലായ അടിയന്തിരാദികളും നടത്തി അന്നു

ധനം ദുർവ്വ്യയംചെയ്തുകൊണ്ടിരുന്നു. ചാത്തൻ, ചാമുണ്ഡി, വീരഭദ്രൻ, മറുത, കൊട്ടുങ്കാളി, യക്ഷി മുതലായ ദുർമ്മൂത്തി കളെയും ലക്ഷോപലക്ഷം പിശാചുക്കളെയും അന്നു് ഒരു വലിയ ജനവിഭാഗം ഭയാനകമായവിധം ആരാധിച്ചിരുന്നു. ചില ദേവന്മാരെയും ദേവിമാരെയും പ്രീതിപ്പെടുത്തുവാൻ ദേവാലയങ്ങളിൽ തെറിപ്പാട്ടുകളും ജന്തുഹിംസകളും നട ത്തിക്കൊണ്ടിരുന്നു. അവരെ സംപ്രീതരാക്കുവാൻ നരബലി പോലും നടത്തുവാൻ മടിച്ചിരുന്നില്ല മാത്രമല്ല ഒരുകൂട്ടർ ആരാധിക്കുന്ന ദേവാലയത്തിൽ ആ മതത്തിൽത്തന്നെ വിശ്വാസമുള്ള അനേകലക്ഷം പേർക്ക് പ്രവേശനവും അനുവദിച്ചിരുന്നില്ല. ഇതിനെല്ലാം ഒരു അറുതിവരുത്തു വാനാണു് ശ്രീനാരായണൻ അവതരിച്ചതെന്നു് പിന്നീ ട്ടുള്ള സംഭവങ്ങൾ വെളിപ്പെടുത്തുന്നു. ബാല്യംമുതല്ക്കു തന്നെ മഹാഭക്തനും മഹാപണ്ഡിതനുമായിത്തിന്ന ആചാ ര്യപാദർ യൗവ്വനകാലം ആരംഭിച്ചതോടുകൂടി പരിവ്രാജക നായിക്കഴിഞ്ഞു. അതിനുശേഷം മരുത്വാമലയിലും മററും പോയി തപസ്സുചെയ്തു. ജ്ഞാനവും ശക്തിയും സിദ്ധിച്ച തിനുശേഷം താൻ ജനതാമദ്ധ്യത്തിൽ വെളിപ്പെട്ടു. തന്റെ തപശ്ശക്തിയുടെയും ജ്ഞാനത്തിന്റെയും പ്രതിപ്രസര ത്താൽ അനേകലക്ഷംപേർ തന്റെ ആജ്ഞയ്ക്കു വിധേ യരായി ആചാരപരിഷ്ക്കാരാദികൾ ആരംഭിച്ചു. പിശാ ചുക്കളെയും ദുർദേവതകളെയും ആരാധിക്കുന്ന സമ്പ്രദായം അകററി. എല്ലാവക്കും ദേവാലയങ്ങൾ ഉണ്ടാക്കി പ്രതിഷ്ഠ കൾ നടത്തി ദൈവത്തെ പൂജിക്കാമെന്നു കാണിച്ചുകൊ ടുത്തു. തന്റെ സങ്കല്പാനുസരണമുള്ള പ്രവത്തനങ്ങളെല്ലാം തന്നെ വിജയിച്ചു. ക്രമേണ കേരളക്കരയിലുള്ള എല്ലാ

ജനവിഭാഗങ്ങളും ആചാര്യപാദർ അരുളിച്ചെയ്ത ആചാര പരിഷ്കാരങ്ങൾ അംഗീകരിച്ചു. അവ നടപ്പിൽവരുത്തി. ഓരോരുത്തരും ഒന്നു പുറകോട്ടു സാവകാശം തിരിഞ്ഞുനോക്കിയാൽ ചരിത്രപരമായ ഈ വസ്തുത മനസ്സിലാക്കാവുന്നതാണു്. വിഭിന്നമതവിശ്വാസങ്ങളും ആചാരങ്ങളും ജാതിവിചാരങ്ങളും തന്മൂലമുള്ള അസ്പൃശ്യതകളും ഹേതുവായി പരസ്പരം സൗഹാർദ്ദവും സ്നേഹവും ഐക്യവും ഇല്ലാതെകഴിയുന്ന ജനസമൂഹം ഇനിയെങ്കിലും ഏകോപിച്ചു് എല്ലാവരും മനുഷ്യർതന്നെ എന്നുള്ള ബോധത്തോടുകൂടി സ്നേഹമായിക്കഴിയണമെന്നും അതാണു് യഥാർത്ഥമായ മനുഷ്യധർമ്മമെന്നും ഗുരുദേവൻ കണ്ടു. അതിനുതകുന്ന ധർമ്മശാസ്ത്രം ഉണ്ടാകേണ്ടതു് ആവശ്യമെന്നും ആചാര്യപാദർ ധരിച്ചു. അതിൻെറ ഫലമാണു് "ശ്രീനാരായണധർമ്മം."

ഭാരതയുദ്ധാരംഭത്തിൽ ധർമ്മക്ഷേത്രത്തിൽവച്ചു് അർജ്ജുനൻ ധർമ്മാധർമ്മങ്ങളെപ്പററി തൻെറ സംശയങ്ങൾ ഭഗവാനോടു ചോദിക്കുന്നു ഭഗവാൻ അതിനെല്ലാം തക്കതായ മറുപടി പറയുന്നു. വ്യാസമഹർഷി ആ ധർമ്മോപദേശങ്ങളെല്ലാം ചോദ്യോത്തരരൂപേണ പദ്യമാക്കി ലോകത്തിനു സംഭാവനചെയ്തു. ഇവ പദ്യമാക്കിയതെന്നാണെന്നും എവിടെവച്ചാണെന്നും തിട്ടമില്ല. എങ്കിലും ഭഗവദ്ഗീത ലോകോത്തരമായ ഒരു മഹാഗ്രന്ഥമായി ഇന്നും ശോഭിക്കുന്നു.

ഗീതയെ അനുകരിച്ചു് ചോദ്യോത്തരമായി എഴുതിയിട്ടുള്ളതാണു് ശ്രീനാരായണധർമ്മം. ശ്രീബോധാനന്ദ സ്വാമികൾ തുടങ്ങിയ ശിഷ്യപ്രമുഖന്മാർ ധർമ്മാധർമ്മ

ങ്ങളെസ്സംബന്ധിച്ചുള്ള അവരുടെ സംശയങ്ങൾ ചോദി ക്കുന്നു. ഗുരു അതിനെല്ലാം ഉപദേശരൂപത്തിൽ മറുപടി പറയുന്നു. പ്രസ്തുത ഉപദേശങ്ങൾ പദ്യങ്ങളാക്കുവാൻ തന്റെ ശിഷ്യപ്രമുഖരിൽ ഒരാളും പണ്ഡിതാഗ്രേസരനു മായ ശ്രീമത് ആത്മാനന്ദസ്വാമികളോട് ഗുരുദേവൻ ആജ്ഞാപിച്ചു. സ്വാമികൾ അവ പദ്യങ്ങളാക്കി അന്നന്ന് ഗുരുദേവനെ വായിച്ചുകേൾപ്പിച്ചു. തത്ത്വപരമായും വേദാ ന്തപരമായും സംസ്കൃതത്തിലും മലയാളത്തിലും പ്രൗഢവും അർത്ഥഗംഭീരവുമായ അനേകം കവിതകൾ രചിച്ചിട്ടുള്ള ഗുരുദേവൻതന്നെ ശ്രീനാരായണധർമ്മം അന്നന്നു പരിശോ ധിച്ച് ആവശ്യമായ ഭേദഗതികൾ വരുത്തിയിട്ടുണ്ടെന്നുള്ള വിവരം ശ്രീ ആത്മാനന്ദസ്വാമികൾ തന്റെ പ്രസ്താവന യിൽ രേഖപ്പെടുത്തിയിരിക്കുന്നു.

ശ്രീനാരായണധർമ്മം മൂലശ്ലോകങ്ങളുടെ സാരം ഗുരു ദേവന്റെ ജീവിതകാലത്തുതന്നെ ശ്രീബോധാനന്ദസ്വാമി കൾ ധർമ്മം പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. കൂടാ തെ എന്റെ ആധിപത്യത്തിൽ നടത്തിക്കൊണ്ടിരുന്ന നവ ജീവൻ ആഴ്ചപ്പതിപ്പിൽ മൂലശ്ലോകങ്ങളെല്ലാം 1120-ൽ ചേർത്തിരുന്നു. അതിനുശേഷം ഇതിലെ പ്രതിപാദ്യങ്ങ ളിൽ ഉൾപ്പെട്ട ബ്രഹ്മചര്യം, പഞ്ചശുദ്ധി, പഞ്ചധർമ്മം, ഏകജാതിമതസന്ദേശം എന്നീ വിഷയങ്ങളുടെ വ്യാഖ്യാനം ശിവഗിരിമാസികയിൽ ചേർക്കുകയും അതു് പുസ്തകരൂ പേണ ഞാൻ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. തലശ്ശേരി ശ്രീ: കെ. പി. എം. ഗുരുക്കൾ ഇതിലെ ആദ്യമുള്ള ഇരുപ ത്തെട്ടു പദ്യങ്ങൾക്കു് ഒരു ഭാഷ്യമെഴുതുകയും അതു് നവജീ വനിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തിരുന്നു. ജ്ഞാനവൃ

ദ്ധനും വയോവൃദ്ധനും ഗുരുദേവനാൽ അനുഗൃഹീതനുമായ ശ്രീമത് ആത്മാനന്ദസ്വാമികൾ അമൂല്യമായ പ്രസ്താവന എഴുതി സ്വകൃത്യം നിർവഹിച്ചതിൽ അത്യന്തം അഭിനന്ദിക്കുന്നു. അച്ചടിക്കാര്യത്തിൽ ശ്രീരാമവിലാസം പ്രസ്സുകാരോടുള്ള എന്റെ കൃതജ്ഞത വെളിപ്പെടുത്തുന്നു.

"ശ്രീനാരായണധർമ്മം" പ്രചരിച്ച് മനുഷ്യരിൽ ഐക്യവും സൗഹാർദ്ദവും സ്നേഹവും ഐശ്വര്യവും സമാധാനവും ഉണ്ടാകുവാൻ ഇടയായാൽ ഈയുള്ളവന്റെ ഉദ്യമം ഫലപ്രാപ്തിയിൽ എത്തിയെന്നു വിശ്വസിക്കാം. വ്യാഖ്യാനത്തിൽ എന്തെങ്കിലും അഭിപ്രായഭേദങ്ങൾ സഹൃദയന്മാർക്കുണ്ടെങ്കിൽ അടുത്ത പതിപ്പിൽ ആവശ്യമായ ഭേദഗതികൾ ചെയ്യാമെന്നുള്ള പ്രതിജ്ഞയോടുകൂടി "ശ്രീനാരായണധർമ്മം" സജ്ജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

വ്യാഖ്യാതാവ്.

ശിവഗിരിമഠം,
വർക്കല,
2-8-1957.



# സമൎപ്പണം



കാലാനാം ത്രിതയം വിദൻ പ്രതിനവം
സദ്ധൎമ്മമാപാദയൻ
നൄണാം പാപമപാകരൻ ശ്രുതിവിദാ-
മാനന്ദമുത്പാദയൻ
വിജ്ഞാനം കലയൻ ഹൃദന്തരപദേ
യോ ഭാതി "നാരായണ"-
സ്തസ്യാനൎഘപദാബ്ജസീമ്നി കലയേ
വ്യാഖ്യാസപൎയ്യാമിമാം.

# വിഷയവിവരം







# ശ്രീനാരായണധൎമ്മം

**(സാരാൎത്ഥബോധിനീവ്യാഖ്യാനസഹിതം)**

## മംഗലാചരണം.

അദ്വൈതാനന്ദചിന്മാത്ര-
ജ്യോതിൎന്നാരായണാത്മകം
ചകാസ്തു ധൎമ്മബോധായ
നിത്യമവ്യാഹതാത്മനാം. 1

| | | |
|---|---|---|
| നാരായണാത്മകം | = | ശ്രീനാരായണസ്വരൂപമായ |
| അദ്വൈതാനന്ദചി-ന്മാത്രജ്യോതിഃ | = | അദ്വൈതവും— ദ്വൈതമല്ലാത്തതും (സജാതീയവിജാതീയസ്വഗതരൂപമല്ലാത്ത) (ഏകവും നിത്യവുമെന്നു സാരം) ആനന്ദമാത്രവും ആനന്ദസ്വരൂപവും ചിന്മാത്രവും ജ്ഞാനസ്വരൂപവും ഏകരസവുമായ ജ്യോതിസ്സ്" |
| അവ്യാഹതാത്മനാം | = | വ്യാഹതബുദ്ധികളല്ലാത്തജനങ്ങളുടെ (നേർബുദ്ധിയുള്ളവരുടെ) |
| ധൎമ്മബോധായ | = | ധൎമ്മജ്ഞാനത്തിനായി (ധാൎമ്മികങ്ങളായ കാൎയ്യങ്ങളുടെ അറിവിനായി) |
| നിത്യം | = | എല്ലായ്പോഴും |
| ചകാസ്തു | = | ശോഭിക്കട്ടെ. |

ശാശ്വതവും ഏകവും പരമാത്മസ്വരൂപവും സാക്ഷാൽ ശ്രീനാരായണാത്മകവുമായ ജ്ഞാനസ്വരൂപം ധാൎമ്മികരായ ജനങ്ങളുടെ ധൎമ്മബോധത്തിനായി എല്ലായ്പോഴും പ്രകാശിക്കട്ടെ.

# പ്രഥമസൎഗ്ഗം.



## സ്ഥലവൎണ്ണനം.

പാവനേ സഹ്യപാദേ ഽത്ര കേരളേ ധൎമ്മരാജിതേ
പ്രാക് കണ്വമുനിശാൎദ്ദൂലതപോദീപ്ത്യാ വിരാജിതഃ 2

ശ്രീമജ്ജനാൎദ്ദനക്ഷേത്രപ്രസാധനപരിഷ്കൃതഃ
കേരാമ്രപനസാശോകകദളീപൂഗസംകുലഃ 3

പരസ്പരാശ്ലിഷ്ടപൎണ്ണൈൎവാരിതാൎക്കമരീചിഭിഃ
ജംബൂദ്രുമൈശ്ചോപകൂലം നീലയാ കല്യയാ തഥാ. 4

ഗമാഗമാൎത്ഥം നൗകാനാമഗ്ഥയാ ച സുരംഗയാ
നിത്യസ്യന്ദിസ്വച്ഛജലപ്രണാളീപരിപാവിതഃ. 5

പാരംഗാമൈൎവിശാലൈശ്ച വ്രീഹിക്ഷേത്രൈസ്സമന്തതഃ
സുഗന്ധിഭിശ്ച പുന്നാഗൈൎമ്മാലക്ഷേത്രൈശ്ച രഞ്ജിതഃ. 6

നാനാസസ്യസമാകീൎണ്ണോ ദേശോ വല്ക്കലസംജ്ഞിതഃ

പാവനേ സഹ്യപാദേ = പാവനമായ സഹ്യൻെറ സമീപം
ധൎമ്മരാജിതേ = ധൎമ്മത്താൽ ശോഭിതമായ
അത്ര കേരളേ = ഈ കേരളത്തിൽ
പ്രാക് = മുൻപ്
കണ്വമുനിശാൎദ്ദൂലതപോദീപ്ത്യാ വിരാജിതഃ = ശ്രേഷ്ഠനായ കണ്വമുനിയുടെ തപഃപ്രഭാവത്താൽ ശോഭിച്ചതും (കണ്വൻ എന്നൊരു മുനി ഇവിടെ തപംചെയ്തിരുന്നു എന്ന് ഐതിഹ്യം.)
ശ്രീമജ്ജനാൎദ്ദനക്ഷേത്രപ്രസാധനപരിഷ്കൃതഃ = ഐശ്വൎയ്യപ്രദമായ ശ്രീജനാൎദ്ദനക്ഷേത്രത്തിൻെറ പ്രസാധന (അലങ്കരണം) ത്താൽ പരിഷ്കൃതവും

കേരാമ്രപനസാശോ–കകദലീപൂഗസംകുലഃ = തെങ്ങ്, മാവ്, പ്ലാവ്, അശോകം, വാഴ, കമുക് ഇവയാൽ നിറഞ്ഞതും

ഉപകൂലം = തീരങ്ങളിൽ(തീരങ്ങളുടെസമീപം)

വാരിതാർക്കമരീചിഭിഃ = വെയിൽ തടയുന്നതും

പരസ്പരാശ്ലിഷ്ടപർണ്ണൈഃ = ഇലപിണഞ്ഞുനില്ക്കുന്നതും ആയ

ജംബൂദ്രുമൈഃ = ഞാവൽവൃക്ഷങ്ങളാൽ

പരിശോഭിതഃ = പ്രകാശമാനവും

തഥാ = അപ്രകാരം

നീലയാ കുല്യയാ (പരിശോഭിതം) = നീലനിറമുള്ള തോട്ടുകൊണ്ടു ശോഭിക്കുന്നതും

നൗകാനാം ഗമാഗമാർത്ഥം = വഞ്ചികളുടെ പോക്കുവരവിനു്

അർഹയാ സുരംഗയാ ച (പരിശോഭിതഃ) = യോഗ്യമായ തുരങ്കംകൊണ്ടു ശോഭിക്കുന്നതും

നിത്യസ്യന്ദിസ്വച്ഛ–ജലപ്രണാളീപരി–പാവിതഃ = എപ്പോഴും ധാരമുറിയാതെ ഒഴുകിക്കൊണ്ടിരിക്കുന്ന ശുദ്ധജലനിർഗ്ഗമപ്രണാളികളാൽ പരിപാവനവും

പാരംഗാമ്രൈഃ = പറങ്കിമാവുകളാലും

വിശാലൈഃ വ്രീഹി–ക്ഷേത്രൈഃ = വിസ്തൃതങ്ങളായ വയലുക(പാടങ്ങ)ളാലും

സമന്തതഃ = ചുററും (എല്ലാടവും)

സുഗന്ധിഭിഃ = സൗരഭ്യമുള്ള

പുന്നാഗൈഃ ച = സുരപുന്നകളാലും

മാലാക്ഷേത്രൈഃ ച = മേട്ടുപ്രദേശങ്ങളാലും

രഞ്ജിതഃ = മനോഹരവും

നാനാസസ്യസമാ–കീർണ്ണഃ = പല സസ്യങ്ങളോടുകൂടിയതുമായ

വല്ക്കലസംജ്ഞിതഃ = "വക്കലെ" എന്നു പേരുള്ള

ദേശഃ (അസ്തി) = ഒരു ദേശമുണ്ടു്.

പരിപാവനമായ സഹ്യാദ്രിയുടെ താഴ്വരയിൽ സ്ഥിതിചെയ്യുന്നതും ധമ്മത്താലും ധാമ്മികന്മാരാലും പ്രശോഭിക്കുന്നതുമായ ഈ ധമ്മരാജ്യത്തിൽ കണ്വമുനിയുടെ തപശ്ശക്തികൊണ്ടു പരിശോഭിക്കുന്നതും ശ്രീജനാർദ്ദനസ്വാമിക്ഷേത്രസാമീപ്യത്താൽ മനോഹരവും തെങ്ങ്, മാവ്, പ്ലാവ്, അശോകം, വാഴ, കമുക് ഇവകളാൽ അലംകൃതവും തോട്, തുരങ്കം, കുഴൽവെള്ളം ഇവകളുള്ളതും പറങ്കിമാവ്, പാടങ്ങൾ, സുഗന്ധമുള്ള പുന്നാഗങ്ങൾ, വേപ്പുകൾ, പലവിധ സസ്യങ്ങൾ ഇവകളാൽ അലംകൃതവുമായ വക്കല എന്നു പ്രസിദ്ധിയുള്ള ദേശം ശോഭിക്കുന്നുണ്ട്.

## ശിവഗിരിവർണ്ണനം.

അസ്ത്യസ്യ നീവൃതോ രത്നമകുടാകാരഭാസുരഃ. 7

ഫലവത്പത്രപുഷ്പാഢ്യോ ലതാപുഷ്പകരംബിതഃ
നേത്രാഞ്ചലവിലോകേന നിത്യം പാദോപസേവിനാം. 8

ഈപ്സിതാർത്ഥപ്രദാനേന രാജന്ത്യാ ശാരദാംബയാ
ഭ്രാജിഷ്ണുരമൃതാസ്വാദസ്വച്ഛതോയപ്രവാഹതഃ. 9

ആധൃതപാദസ്സശ്രീകോ ഭക്താനന്ദപ്രവർദ്ധനഃ
വിഖ്യാതോ ധമ്മസംസ്ഥാനേ രമ്യഃ ശിവഗിരിമ്മഹാൻ. 10

അസ്യ നീവൃതഃ = ഈ ദേശത്തിനു് (വക്കലയ്ക്കു്)
രത്നമകുടാകാരഭാസുരഃ = രത്നകിരീടസ്വരൂപത്തിൽ ശോഭിക്കുന്നവനും
ഫലവത്പത്രപുഷ്പാഢ്യഃ = കായ്, ഇല, പുഷ്പം ഇവ നിറഞ്ഞവനും
ലതാപുഷ്പകരംബിതഃ = വിചിത്രങ്ങളായ ലതകളോടും പുഷ്പങ്ങളോടും കൂടിയവനും
നിത്യം = സദാ
നേത്രാഞ്ചലവിലോകേന = കടാക്ഷത്താൽ

| | | |
|---|---|---|
| പാദോപസേവിനാം | = | പാദസേവകന്മാരുടെ (ഭക്തന്മാരുടെ) |
| ഈപ്സിതാത്ഥപ്രദാനേന | = | ആഗ്രഹങ്ങളെ കൊടുക്കുന്നതുകൊണ്ടു് |
| രാജന്ത്യാ | = | ശോഭിക്കുന്ന |
| ശാരദാംബയാ | = | സരസ്വതീദേവിയാൽ |
| ഭ്രാജിഷ്ണുഃ | = | ശോഭിക്കുന്നവനും |
| അമൃതാസ്വാദസ്വച്ഛതോയപ്രവാഹതഃ | = | അമൃതുരസമുള്ളതും നിമ്മലവുമായ ജലത്തിൻെറ പ്രവാഹത്താൽ |
| ആധൗതപാദഃ | = | കഴുകപ്പെട്ട പ്രാന്തപ്രദേശത്തോടുകൂടിയവനും |
| സശ്രീകഃ | = | ഐശ്വയ്യസമ്പൂണ്ണനും |
| ഭക്താനന്ദപ്രവദ്ധനഃ | = | ഭക്തന്മാക്കു് ആനന്ദത്തെ വളത്തുന്നവനും, |
| ധമ്മസംസ്ഥാനേ | = | ധമ്മസംസ്ഥാനത്തിൽ |
| രമ്യഃ | = | സുന്ദരനും |
| വിഖ്യാതഃ | = | പ്രസിദ്ധനും |
| മഹാൻ | = | മഹാനമായ |
| ശിവഗിരിഃ (അസ്തി) | = | ശിവഗിരി എന്നു നാമധേയമുള്ള ഒരു കുന്നുണ്ടു്. |

ശിവഗിരിയെ വണ്ണിക്കുമ്പോഠം ഭ്രാജിഷ്ണു, ആധൗതപാദൻ, സശ്രീകൻ, ഭക്താനന്ദപ്രവദ്ധനൻ, വിഖ്യാതൻ, രമ്യൻ, മഹാൻ എന്നീ വിശേഷണങ്ങഠംകൊണ്ടു് ഒരു യോഗിയുടേയോ മഹാത്മാവിൻേറയോ പ്രതീതി വരുന്നുണ്ടു്. ഇതിനു സമാസോക്ത്യലംകാരമെന്നു പറയും.

ഈ വക്കല എന്ന സ്ഥലത്തിനു രത്നമകുടമായി ശോഭിക്കുന്നവനും വിചിത്രങ്ങളായ പുഷ്പങ്ങളോടും കായ്കനികളോടുംകൂടിയ വൃക്ഷലതാദികളാൽ പരിശോഭിതനും ഭക്തന്മാക്കു് അഭീഷ്ടത്തെ നൽകുന്ന അക്ഷരസ്വരൂപിണി

യായ വിദ്യാദേവിയാൽ അനുഗൃഹീതനും അമൃതിനു തുല്യ മായ പരിശുദ്ധജലത്തിന്റെ പ്രവാഹത്താൽ നിത്യവും പാദത്തെ കഴുകുന്നവനും ഭക്തന്മാൎക്കു് ആനന്ദത്തെ കൊടു ക്കുന്നവനും ധൎമ്മരാജ്യത്തിൽ പ്രസിദ്ധനും മഹാനുമായ ശിവഗിരിയെന്നു പേരുള്ള ഒരു കുന്നുണ്ടു്.

## ആചാൎയ്യസമൎത്ഥനം

തത്രൈകാന്തേ സുഖാസീനശ്ചൂതച്ഛായോപരഞ്ജിതേ
ആശ്രമേ ധൎമ്മമൎമ്മജ്ഞോ നീതിവൈജ്ഞാനികോ വിഭുഃ. 1

സൎവ്വതന്ത്രസ്വതന്ത്രശ്ച ബ്രഹ്മനിൎല്ലീനമാനസഃ
ലോകക്ഷേമപരോ നിത്യം ഭാതി നാരായണോ ഗുരുഃ. 2

തത്ര = അവിടെ
ഏകാന്തേ = വിജനത്തിൽ (ആരുമില്ലാത്ത സ്ഥലത്തിൽ)
ചൂതച്ഛായോപരഞ്ജിതേ = മാവൃവൃക്ഷങ്ങളുടെ തണലിൽ സുന്ദരമായ
ആശ്രമേ = ആശ്രമത്തിൽ
സുഖാസീനഃ = സുഖമായിരിക്കുന്നവനും
ധൎമ്മമൎമ്മജ്ഞഃ = ധൎമ്മശാസ്ത്രമൎമ്മങ്ങൾ അറിയുന്നവനും
നീതിവൈജ്ഞാനികഃ = നീതിശാസ്ത്രങ്ങൾ പഠിച്ചവനും
സൎവ്വതന്ത്രസ്വതന്ത്രഃ ച = സൎവ്വശാസ്ത്രങ്ങളിൽ സ്വതന്ത്രനും
ബ്രഹ്മനിർലീനമാനസഃ = ബ്രഹ്മത്തിൽ ലയിച്ച മനസ്സോടുകൂടിയവനും
ലോകക്ഷേമപരഃ = ജനങ്ങളുടെ ക്ഷേമത്തിൽ താല്പൎയ്യമുള്ളവനും ആയ
നാരായണഃ ഗുരുഃ = ശ്രീനാരായണഗുരു
സദാ = നിത്യം
ഭാതി = ശോഭിക്കുന്നു.

തേന്മാവുകളുടെ തണലിൽ നിർമ്മിച്ചിരിക്കുന്ന ആശ്രമത്തിൽ, സാധുജനരക്ഷണത്തിൽ തല്പരനും സർവശാസ്ത്രപാരംഗതനും പരമാത്മാവിൽ ഏകാഗ്രചിത്തനും നീതിജ്ഞനും ധർമ്മജ്ഞനുമായ ശ്രീനാരായണഗുരുദേവൻ സദാ ശോഭിക്കുന്നു.

തം മഹാന്തമുപാഗമ്യ ധർമ്മാവേക്ഷണതത്പരാഃ
ബോധാനന്ദമുഖാശ്ശിഷ്യാഃ പ്രണിപത്യാന്വയുഞ്ജത. 13

| | |
|---|---|
| ധർമ്മാവേക്ഷണ-തത്പരാഃ | = ധർമ്മദർശനങ്ങളിൽ തല്പരന്മാരായ |
| ബോധാനന്ദമുഖാഃ ശിഷ്യാഃ | = ശ്രീബോധാനന്ദസ്വാമി തുടങ്ങിയ ശിഷ്യന്മാർ |
| തം മഹാന്തം | = ആ മഹാത്മാവിനെ |
| ഉപാഗമ്യ | = സമീപിച്ച് |
| പ്രണിപത്യ | = നമസ്കരിച്ചിട്ട് |
| അന്വയുഞ്ജത | = ചോദിച്ചു. |

ധർമ്മത്തെ അറിയുവാൻ ആഗ്രഹമുള്ള ശ്രീബോധാനന്ദസ്വാമി തുടങ്ങിയ ശിഷ്യന്മാർ ആ മഹാത്മാവായ ഗുരുവിനെക്കണ്ടു നമസ്കരിച്ചിട്ട് ഇപ്രകാരം ചോദിച്ചു.

പ്രഥമസർഗ്ഗം സമാപ്തം.



# ദ്വിതീയസൎഗ്ഗം



## ധൎമ്മാധൎമ്മവിവേചനം

ശിഷ്യാ ഉവാചുഃ—

ധൎമ്മാധൎമ്മവിവേചനാഭ്യൎത്ഥന.

ഭഗവൻ! സൎവതത്ത്വജ്ഞ! ജീവലോകദയാപര!
ധൎമ്മാധൎമ്മൗ വിവിച്യാദ്യ ശ്രോതുമുത്ക്കണ്ഠിതാ വയം. 14

| | |
|---|---|
| സൎവതത്ത്വജ്ഞ! | = സൎവതത്ത്വങ്ങളേയും അറിഞ്ഞവനും |
| ജീവലോകദയാപര! | = ജീവികളിൽ കാരുണ്യമുള്ളവനുമായ |
| ഹേ ഭഗവൻ! | = അല്ലയോ ഭഗവാനേ! [ഐശ്വൎയ്യം, വീൎയ്യം, യശസ്സ്, ശ്രീ, ജ്ഞാനം, വൈരാഗ്യം ഇത്രയുമുള്ള മഹാത്മാവിനെ ഭഗവാൻ എന്ന് അഭിസംബോധനം ചെയ്യുന്നു.] |
| ധൎമ്മാധൎമ്മൗ | = ധൎമ്മത്തേയും അധൎമ്മത്തേയും |
| വിവിച്യ | = വിവേചിച്ചിട്ട് (വേർതിരിച്ചിട്ട്) |
| ശ്രോതും | = കേൾക്കുവാൻ |
| വയം അദ്യ ഉൽക്കണ്ഠിതാഃ | = ഞങ്ങൾ ഇന്ന് ആഗ്രഹിക്കുന്നു. |

സൎവ്വജ്ഞനും കരുണാനിധിയുമായ ഭഗവാനേ! ധൎമ്മാധൎമ്മങ്ങളെപ്പററി അറിയുവാൻ ഞങ്ങൾ വളരെ ആഗ്രഹിക്കുന്നു.

ധർമ്മാധർമ്മവിവേചനം ഏതുവിഷയത്തിലാണെന്ന്.

ശംസന്തി കേചിൽ സ്വമതം ദ്വിഷന്ത്യന്യമതം ജനാഃ
ദ്വേഷാന്മതേ വിരോധാച്ച ജാതാവീശേ വികല്പനാൽ. 15

| | |
|---|---|
| മതേ | = മതത്തിൽ |
| ദ്വേഷാൽ | = കോപംകൊണ്ടും |
| ജാതൗ | = ജാതിയിലുള്ള |
| വിരോധാൽ | = വിരോധംകൊണ്ടും |
| ഈശേ | = ഈശ്വരനിലുള്ള |
| വികല്പനാൽ ച | = വിരുദ്ധമായ സങ്കല്പത്താലും (ആസ്തികനാസ്തികാദിഭേദത്താലും |
| കേചിത് ജനാഃ | = ചിലയാളുകൾ |
| അന്യമതം | = അന്യമതത്തെ |
| ദ്വിഷന്തി | = ദ്വേഷിക്കുകയും |
| കേചിത് | = ചിലർ |
| സ്വമതം | = തന്റെ മതത്തെ |
| ശംസന്തി ച | = പ്രശംസിക്കയുംചെയ്യുന്നു. |

മതദ്വേഷം, ജാതിവൈരം, ഈശ്വരനിലുള്ള ഭേദം ഇവകളാൽ ജനങ്ങളിൽ ചിലർ അന്യമതങ്ങളെ ആക്ഷേപിക്കയും ചിലർ സ്വമതത്തെ പ്രശംസിക്കയുംചെയ്യുന്നു.

ജാതിവ്യവസ്ഥയുടെ സ്ഥിതി വ്യക്തമാക്കുന്നു.

കേചിത് സ്പൃശ്യാഃ പരേസ്പൃശ്യാഃ
കേചിദ്ദൂരാപസർപ്പണാഃ
കേചിത് സന്തി സദാചാരാഃ
കേചിദ്ദുശ്ചരിതാസ്തഥാ. 16

| | |
|---|---|
| കേചിത് | = ചിലർ |
| സ്പൃശ്യാഃ സന്തി | = സ്പർശിക്കപ്പെടുവാൻ യോഗ്യന്മാരായി ഭവിക്കുന്നു. |
| പരേ | = മററു ചിലർ |

അസ്പൃശ്യാഃ (സന്തി) = തൊട്ടുവാൻ അയുക്തന്മാരായിഭവിക്കുന്നു.
കേചിത് = ചിലർ
ദൂരാപസപ്പ്ണാഃ (സന്തി) = ദൂരെ മാററപ്പെട്ടവരായിത്തീരുന്നു (തീണ്ടിക്കൂടാത്തവർ എന്നസാരം)
കേചിത് = വേറെചിലർ
സദാചാരാഃ (ഭവന്തി = സദാചാരത്തിൽ (സൽപ്രവൃത്തിയിൽ) തല്പരന്മാരായി ഭവിക്കുന്നു.
തഥാ = അപ്രകാരം
കേചിത് = ചിലർ
ദുശ്ചരിതാഃ (സന്തി) = ദുരാചാരജീവികളായി ഭവിക്കുന്നു.

ലോകത്തുള്ള ജനങ്ങളിൽ ചിലർ സ്പർശിക്കപ്പെട്ടുവാൻ യോഗ്യന്മാരും മററുചിലർ തൊടാൻപാടില്ലാത്തവരും വേറെ ചിലർ തീണ്ടുവാൻപോലും പാടില്ലാത്തവരും ആകുന്നു. ഇവരിൽ ചിലർ സദാചാരന്മാരായിരിക്കുന്നതുപോലെ മററു ചിലർ ദുരാചാരന്മാരുമായിരിക്കുന്നു.

ഐകമത്യവിയുക്താശ്ച വിവാദവിഹതാശയാഃ
പരസ്പരേണ സ്പദ്ധന്തേ കേചിജ്ജാത്യഭിമാനതഃ. 17

കേചിത് = ചിലർ
ജാത്യഭിമാനതഃ = ജാതിയിലുള്ള അഭിമാനത്താൽ
വിവാദവിഹതാശയാഃ = വിവാദത്താൽ വിഹതമായ(നഷ്ടമായ) ആശയത്തോടുകൂടിയവരായി
ഐകമത്യവിയുക്താഃ ച= ഐകമത്യമില്ലാത്തവരായിട്ട്
പരസ്പരേണ = തമ്മിൽതമ്മിൽ
സ്പദ്ധന്തേ = സ്പദ്ധിക്കുന്നു (കലഹിക്കുന്നു.)

ചിലർ ജാതിമഹിമവച്ചുകൊണ്ടു് വാഗ്വാദത്തിലിടപെട്ടു ഭഗ്നാശയന്മാരായി ഐകമത്യമില്ലാതെ അന്യോന്യം കലഹിക്കുന്നു.

ഈശ്വരവിശ്വാസസ്ഥിതിയെപ്പററി പറയുന്നു.

യഥാകാമം ചരന്ത്യേകേ ശൗചാചാരാദിവർജ്ജിതാഃ
അനേകദേവവിശ്വാസാദുന്മത്താ ഇവ സർവ്വതഃ. 18

| | | |
|---|---|---|
| ഏകേ | = | ചിലർ |
| അനേകദേവവി-<br>ശ്വാസാത് | = | അനേകം ദേവന്മാരിലുള്ള വിശ്വാസം ഹേതുവായിട്ട് |
| ശൗചാചാരാദി-<br>വർജ്ജിതാഃ | = | ശൗചം (ശുചിത്വം) ബാഹ്യാഭ്യന്തരമായി (സദാചാരത്താൽ ആഭ്യന്തരശുദ്ധിയും, വെള്ളം മണ്ണ് മുതലായവയാൽ ബാഹ്യശുദ്ധിയും) വർജ്ജിക്ക(ഉപേക്ഷിക്ക)പ്പെട്ടവരായിട്ട് |
| ഉന്മത്താഃ ഇവ | = | ഉന്മത്തന്മാരെപ്പോലെ |
| സർവ്വതഃ | = | എല്ലായിടത്തും |
| യഥാകാമം | = | ഇഷ്ടംപോലെ (ആഗ്രഹം അനുസരിച്ച്) |
| ചരന്തി | = | ചുററിനടക്കുന്നു. |

ചിലർ അനേകദൈവവിശ്വാസികളായി ആചാരവും ശുദ്ധിയുമില്ലാതെ വെറും ഭ്രാന്തന്മാരെപ്പോലെ അവ്യവസ്ഥിതരായി സർവ്വത്ര ചുററിത്തിരിഞ്ഞുനടക്കുന്നു

അഹോ! ജാതിപിശാചസ്യ ബാധയാ ചിത്തവിഭ്രമാത്
കേചിന്മത്സരിണോ ഭൂത്വാ ഹിംസന്ത്യന്യാനകിഞ്ചനാൻ. 19

| | | |
|---|---|---|
| കേചിൽ | = | ചിലർ |
| ജാതിപിശാചസ്യ | = | ജാതിയാകുന്ന പിശാചിൻെറ |
| ബാധയാ | = | ബാധകൊണ്ടു് |
| ചിത്തവിഭ്രമാൽ | = | ചിത്തഭ്രമംഹേതുവായി |
| മത്സരിണഃ ഭൂത്വാ | = | മത്സരബുദ്ധി ഉള്ളവരായിട്ട് |

അകിഞ്ചനാൻ അന്യാൻ = ദരിദ്രന്മാരായ (പാവപ്പെട്ട) മററുള്ളവരെ
ഹിംസന്തി = കൊല്ലുന്നു
അഹോ! = ആശ്ചര്യം.

ഉയന്ന കുലത്തിലും ജാതിയിലും ജനിച്ചവരെന്നു സ്വയം അഭിമാനിക്കുന്ന ചിലർ ജാതിപ്പിശാചുപിടിപെട്ടു് ഭ്രാന്തന്മാരായി മത്സരബുദ്ധിയോടുകൂടി ദരിദ്രന്മാരും സാധുക്കളും ആയ ജനങ്ങളെ പലപ്രകാരത്തിൽ ഉപദ്രവിക്കുന്നു.

പ്രതികത്തുമശക്താസ്തേ ജാതിശല്യനികൃന്തനം
മതമന്യത്സമാശ്രിത്യ സുഖം ജീവന്തി ഭാരതേ. 20

ജാതിശല്യനികൃന്തനം = ജാതിയാകുന്ന ശല്യത്തിന്റെ (അസ്ത്രം)
നികൃന്തനം = ജാതിക്കോൽതറപ്പിനെ
പ്രതികത്തും = പരിഹരിക്കുന്നതിനു്
അശക്താഃ തേ = അശക്തന്മാരായ അവർ (അധഃകൃതർ)
അന്യൽ മതം = മററു മതത്തെ
ആശ്രിത്യ = ആശ്രയിച്ചിട്ടു്
ഭാരതേ = ഭാരതത്തിൽ
സുഖം = സുഖമാകുംവണ്ണം
ജീവന്തി = ജീവിക്കുന്നു.

ഭാരതത്തിൽ ജാതിമദ്ദനത്തെ സഹിക്കാൻവയ്യാതെ അധഃകൃതർ അന്യമതങ്ങളിൽച്ചേന്നു സുഖമായി ജീവിക്കുന്നു.

ശ്രുതിസ്മൃതിപുരാണോക്തധമ്മാചാരനിബന്ധനേ
വിഭിന്നമതയഃ കേചിന്നീചാം വൃത്തിം ഭജന്തി ച. 21

ശ്രുതിസ്മൃതിപുരാണോക്തധമ്മാചാരനിബന്ധനേ = ശ്രുതികളിലും (വേദങ്ങളിലും) സ്മൃതികളിലും പുരാണങ്ങളിലും പറയപ്പെട്ടിരിക്കുന്ന ധമ്മാചാരത്തിന്റെ നിയമത്തിൽ

| | |
|---|---|
| വിഭിന്നമതയഃ | = വിഭിന്നമതികളായ (വ്യത്യസ്തമനഃസ്ഥിതിയോടുകൂടിയ) |
| കേചിൽ | = ചിലർ |
| നീചാം വൃത്തിം | = നികൃഷ്ടമായ പ്രവൃത്തിയെ |
| ഭജന്തി ച | = ഭജിക്കയും ചെയ്യുന്നു (പ്രവത്തിക്കുന്നു.) |

വേദങ്ങൾ സ്മൃതികൾ പുരാണങ്ങൾ ഇവയിൽ പറഞ്ഞിട്ടുള്ള ആചാരത്തിൽനിന്നു വ്യതിചലിച്ചു നടക്കുന്ന ചിലർ ഏററവും നീചമായ പ്രവൃത്തിയിലിടപെട്ടു ജീവിതം നയിക്കുന്നു

ശ്രുതിസ്മൃത്യുദിതേ കമ്മണ്യനേകേ നാധികാരിണഃ
വിശിഷ്ടബുദ്ധിമത്തേപ്പി തേഷാം ന്യക്കാര ഈരിതഃ. 22

| | |
|---|---|
| ശ്രുതിസ്മൃത്യുദിതേ | = ശ്രുതിസ്മൃതികളിൽ ഉദിതമായ (പറയപ്പെട്ടിരിക്കുന്ന) |
| കമ്മണി | = കമ്മത്തിൽ |
| അനേകേ | = അനേകമാളുകൾ |
| ന അധികാരിണഃ | = അധികാരികളായിത്തീരുന്നില്ല. |
| തേഷാം | = അവരുടെ |
| ന്യക്കാരഃ | = ധിക്കാരം (തരംതാഴ്ത്തൽ) |
| വിശിഷ്ടബുദ്ധിമത്തേ അപി | = വിശിഷ്ടബുദ്ധി ഉള്ളവരിലും |
| ഈരിതഃ | = ഈരിതമായിരിക്കുന്നു (പറയപ്പെടുന്നു.) |

ശ്രുതിസ്മൃതികളിൽ പറയപ്പെട്ടിരിക്കുന്ന സദാചാരങ്ങളെ അനേകമാളുകൾ ആചരിക്കുന്നില്ല. വിശേഷബുദ്ധിയുള്ള സജ്ജനങ്ങളിലും അവർ ധിക്കാരത്തെ പ്രകടിപ്പിക്കുന്നു. (സജ്ജനങ്ങളെ അവർ അപലപിക്കുന്നു)

സവ്ജ്ഞസ്യ ജഗത്കത്തുസ്സവ്ശക്തിമതഃ പ്രഭോഃ
വിഭുതേ രീതിരദ്യാപി കഥമേഷോപപദ്യതേ? 23

| | | |
|---|---|---|
| സവ്ജ്ഞസ്യ | = | സവ്ജ്ഞനും |
| ജഗൽകത്തുഃ | = | ജഗൽകത്താവും (സ്രഷ്ടാവും) |
| സവ്ശക്തിമതഃ | = | സവ്ശക്തിമാനും ആയ |
| പ്രഭോഃ | = | പ്രഭുവിൻെറ |
| വിഭുതേ | = | മാഹാത്മ്യത്തിൽ |
| അദ്യ അപി | = | ഇന്നുപോലും |
| ഏഷാ രീതിഃ | = | ഈ നടപടി |
| കഥം ഉപപദ്യതേ | = | എങ്ങിനെ ഉപപാദിക്കപ്പെടുന്നു (എപ്രകാരം ചേരുന്നു.) |

സവ്ജ്ഞനും സവ്ജഗന്നിയന്താവുമായ ഭഗവാൻെറ വൈഭവത്തിൽ ഈ അനാചാര (ദുഷിച്ച) നടപടി എങ്ങിനെ യോഗ്യമായിഭവിക്കുന്നു. ഒരിക്കലും യോഗ്യമായി ഭവിക്കയില്ല.

സ്ഥിതിമേതാം സമാലോക്യ കലുഷാമനവസ്ഥിതാം
വ്യാമോഹമുപഗച്ഛാമഃ സത്യാസത്യാവിവേകതഃ. 24

| | | |
|---|---|---|
| കലുഷാം | = | കളങ്കമായ (ദുഷിച്ച) |
| അനവസ്ഥിതാം | = | സ്ഥിരമല്ലാത്ത |
| ഏതാം സ്ഥിതിം | = | ഈ അവസ്ഥയെ |
| സമാലോക്യ | = | കണ്ടിട്ട് |
| സത്യാസത്യാവിവേകതഃ | = | സത്യാസത്യാവിവേകത്തിൽനിന്നു (സത്യാസത്യങ്ങൾ ഏതാണെന്നുള്ള തിരിച്ചറിവില്ലാത്തവരായിട്ട്) |
| വ്യാമോഹം | = | അജ്ഞാനത്തിലേക്ക് |
| ഉപഗച്ഛാമഃ | = | ഞങ്ങൾ സഞ്ചരിക്കുന്നു. |

യാതൊരു സ്ഥിരതയും ഇല്ലാത്ത ഈ ദുഷിച്ച അവസ്ഥ കണ്ടിട്ട് ഞങ്ങൾ സത്യാസത്യങ്ങളെ തിരിച്ചറി

യാൻ അപ്രാപ്തന്മാരായി അജ്ഞാനമാകുന്ന കുഴിയിലേക്ക പതിക്കുന്നു.

സർവ്വതത്വാർത്ഥവേത്താസി ലോകസ്യ വിവിധാകൃതേഃ
ആപൂര്യ്യ യാച്ഞാമസ്മാകം ഗുരോ! ഹ്യനുഗൃഹാണ നഃ. 25

| | | |
|---|---|---|
| ഹേ ഗുരോ! | = | അല്ലയോ ഗുരുവേ! |
| വിവിധാകൃതേഃ | = | പലവിധത്തിലുള്ള |
| ലോകസ്യ | = | ലോകത്തിൻെറ |
| സർവ്വതത്വാർത്ഥ-വേത്താസി | = | സർവ്വതത്വാർത്ഥങ്ങളേയും അറിയുന്നവനാണല്ലോ അങ്ങ് (അതിനാൽ) |
| അസ്മാകം | = | ഞങ്ങളുടെ |
| യാച്ഞാം | = | അപേക്ഷയെ |
| ആപൂര്യ്യ | = | പൂർത്തിയാക്കി |
| നഃ | = | ഞങ്ങളെ |
| അനുഗൃഹാണ | = | അനുഗ്രഹിച്ചാലും. |

ലോകത്തിൻെറ (ജനങ്ങളുടെ) സർവ്വവിധത്തിലുമുള്ള തത്വങ്ങൾ അറിയാവുന്ന ഭവാൻ ഞങ്ങളുടെ എളിയ അപേക്ഷയെ സ്വീകരിച്ച് സർവ്വാത്മനാ ഞങ്ങളെ അനുഗ്രഹിച്ചാലും.

ഗുരുരുവാച :—

പ്രശ്നം നിശമ്യ ഭവതാം സാധു തുഷ്യാമി വത്സലാഃ!
അമുമർത്ഥം ചിന്തയതഃ കാലോ ഭൂയാനഗാന്മമ. 26

| | | |
|---|---|---|
| വത്സലാഃ! | = | അല്ലയോ പ്രിയശിഷ്യന്മാരേ! |
| ഭവതാം | = | നിങ്ങളുടെ |
| പ്രശ്നം | = | ചോദ്യം |
| നിശമ്യ | = | കേട്ടിട്ട് |
| സാധു തുഷ്യാമി | = | വളരെ സന്തോഷിക്കുന്നു. |

| | |
|---|---|
| അമും അർത്ഥം | = ഈ കാര്യത്തെക്കുറിച്ച് |
| ചിന്തയതഃ മമ | = ചിന്തിക്കുന്നവനായ എന്റെ |
| ഭൂയാൻ കാലഃ | = കൂടുതൽ സമയവും |
| അഗാൽ | = പോയി. |

അല്ലയോ ശിഷ്യഗണങ്ങളേ! നിങ്ങളുടെ ചോദ്യംകേട്ട് നാം ഏററവും സന്തോഷമുള്ളവനായി ഭവിക്കുന്നു. നാം ഇതിനെക്കുറിച്ച് ആലോചിക്കാൻതുടങ്ങിയിട്ട് കാലം കുറേ ആയിട്ടുണ്ട്.

ധർമ്മ ഏവ ഹി ബോദ്ധവ്യോ മന്തവ്യഃ കർമ്മകോടിഷു
അനുഷ്ഠേയോപദേഷ്ടവ്യോ ധർമ്മോ ലോകപ്രവർത്തകഃ. 27

| | |
|---|---|
| ധർമ്മ ഏവ | = ധർമ്മംതന്നെയാണ് |
| ബോദ്ധവ്യഃ | = അറിയപ്പെടേണ്ടത് |
| കർമ്മകോടിഷു | = അനേകം കർമ്മങ്ങളിലും |
| മന്തവ്യഃ | = മനനംചെയ്യപ്പെടുന്നത് |
| ധർമ്മഃ | = ധർമ്മമായിരിക്കണം. |
| അനുഷ്ഠേയോപദേഷ്ടവ്യഃ | = അനുഷ്ഠേയമായിട്ട് ഉപദേശിക്കപ്പെടുന്നവയും |
| ധർമ്മഃ | = ധർമ്മമായിരിക്കണം (എന്തുകൊണ്ടെന്നാൽ) |
| ധർമ്മഃലോകപ്രവർത്തകഃ | = ധർമ്മമാണ് ലോകത്തെ പ്രവർത്തിപ്പിക്കുന്നത്. |

മനുഷ്യൻ ധർമ്മതല്പരനായിരിക്കണം. അവൻ ധർമ്മത്തെ അറിയുകയും വിചാരിക്കയും അനുഷ്ഠിക്കയും ഉപദേശിക്കയും ചെയ്യണം. (അവൻ ധർമ്മത്തെ അറികയും ചിന്തിക്കയും പ്രവർത്തിക്കയും മററുള്ളവർക്ക് ഉപദേശിച്ചു കൊടുക്കയും ചെയ്യണം) അവന്റെ എല്ലാ പ്രവൃത്തിയും ധർമ്മമായിരിക്കണം. ധർമ്മമാണ് ലോകത്തെ നടത്തുന്നത്; ധരിക്കുന്നത്.

അപകർഷകരം കിഞ്ചിദസമഞ്ജസവർത്മഗം
പുണ്യക്ഷയവിധായിത്വാദാചരേന്ന കദാചന. 28

പുണ്യക്ഷയവിധായിത്വാത് = പുണ്യനാശത്തിനു യോഗ്യമായിരിക്കുന്നതിനാൽ (പുണ്യം നശിക്കുന്നതുകൊണ്ടു്)
അപകർഷകരം = അപകർഷത്തെ (അവമാനത്തെ) ഉണ്ടാക്കുന്നവയും
അസമഞ്ജസവർത്മഗം = ചീത്തവഴി കാണിക്കുന്നവയുമായ
കിഞ്ചിത് = ഒന്നും
കദാചന = ഒരിക്കലും
ന ആചരേത് = പ്രവർത്തിക്കരുതു്.

അനാചാരത്താൽ പുണ്യം നശിക്കുന്നതുകൊണ്ടു് നീചവും അധമവുമായുള്ള പ്രവൃത്തി ആരും ഒരിക്കലും ചെയ്യരുതു്.

പരോപകാരനിരതൈര്യുഷ്മാഭിസ്സർവ്വദാനഘഃ
അവശ്യമനുസന്ധേയോ ധർമ്മഃ സ്വാർത്ഥസാധകഃ. 29

പരോപകാരനിരതൈഃ = പരോപകാരത്തിൽ തല്പരന്മാരായ
യുഷ്മാഭിഃ = നിങ്ങളാൽ
അനഘഃ = പാപരഹിതവും
സ്വാർത്ഥസാധകഃ = സ്വാർത്ഥത്തെ ഉദിപ്പിക്കുന്നവയും ആയ
ധർമ്മഃ = ധർമ്മം
സർവ്വദാ = എല്ലായ്പോഴും
അവശ്യം അനുസന്ധേയഃ = അവശ്യം അനുസരിക്കപ്പെടേണ്ടതാണു്.

പരോപകാരതല്പരരായ നിങ്ങൾ സ്വാർത്ഥദായകമായ ധർമ്മത്തെ എല്ലായ്പോഴും ചെയ്യേണ്ടതാണു്.

അമുമുദ്ദിശ്യ യത്തത്ത്വമേതാവന്തമനേഹസം
വ്യചിന്തയം പ്രവക്ഷ്യാമി ശൃണുധ്വം തസ്യ സംഗ്രഹം. 30

അമും = ഇതിനെ
ഉദ്ദിശ്യ = ഉദ്ദേശിച്ചിട്ട്
യത് തത്ത്വം = യാതൊരുതത്ത്വത്തെ
ഏതാവന്തം അനേഹസം = ഇത്രയുംകാലം
വ്യചിന്തയം = ഞാൻ ചിന്തിച്ചു.
തസ്യ സംഗ്രഹം = അതിന്റെ സംക്ഷിപ്തമായ ആശയം
പ്രവക്ഷ്യാമി = പറയുന്നുണ്ട്;
ശൃണുധ്വം = നിങ്ങൾ കേട്ടാലും

ഇതിനെക്കുറിച്ച് ഇത്രയുംകാലം ചിന്തിച്ചു കിട്ടിയ തത്ത്വത്തെ നിങ്ങൾക്കു പറഞ്ഞുതരാം; കേട്ടാലും.

യതോ ധർമ്മാത്മനോ ദൃശ്യമായാതം യേന ജീവതി
യസ്മിൻ വിലയമാപ്നോതി തസ്മാത് സർവം തദാത്മകം. 31

യതഃ = യാതൊരു
ധർമ്മാത്മനഃ = ധർമ്മസ്വരൂപത്തിൽനിന്ന്
ദൃശ്യം = കാണപ്പെടുന്നത്
ആയാതം = വന്നിട്ടുള്ളത്
യേന = യാതൊന്നിനാൽ ആണോ
ജീവതി = ജീവിക്കുന്നത്
യസ്മിൻ = യാതൊന്നിലാണോ (ധർമ്മത്തിൽ)
വിലയം ആപ്നോതി = ലയിക്കുന്നത്
തസ്മാത് = അതുകൊണ്ട്
സർവം = എല്ലാം
തദാത്മകം (ഭവതി) = തത്സ്വരൂപമായി (ധർമ്മസ്വരൂപമായി) ഭവിക്കുന്നു.

നാം കാണുന്ന സർവ്വും ധർമ്മസ്വരൂപത്തിൽനിന്നും ഉണ്ടായവയാണു്. എല്ലാം ധർമ്മത്തിൽനിന്നും ഉത്ഭവിച്ചു് ധർമ്മത്തിൽ നിലനിന്നു ധർമ്മത്തിൽ ലയിക്കുന്നു. അതു കൊണ്ടു് എല്ലാം ധർമ്മമയമാണെന്നു് അറിഞ്ഞുകൊൾക

ദ്വൈവിധ്യം ജഗതോ ഭാതി ചരാചരവിഭാഗതഃ
ചരാണാം മാനവാഃ ശ്രേഷ്ഠാ വിശേഷജ്ഞാനയോഗതഃ. 32

| | | |
|---|---|---|
| ജഗതഃ | = | ലോകത്തിനു് |
| ചരാചരവിഭാഗതഃ | = | ചരം എന്നും അചരം എന്നും ഉള്ള വിഭാഗത്താൽ |
| ദ്വൈവിധ്യം ഭാതി | = | ദ്വൈവിധ്യം തോന്നുന്നു (രണ്ടുതരമുണ്ടെന്നുള്ള ഭാവം തോന്നുന്നു ) |
| ചരം | = | ചരിക്കുന്നവ (മനുഷ്യപക്ഷിമൃഗാദികൾ) |
| അചരം | = | ചരിക്കാത്തവ (പർവ്വതവൃക്ഷാദികൾ) |
| മാനവാഃ | = | മനുഷ്യർ |
| വിശേഷജ്ഞാനയോഗതഃ | = | വിശേഷജ്ഞാനം ഉള്ളതുകൊണ്ടു് (ഈശ്വരമാഹാത്മ്യങ്ങളെ അറിയുന്നതിനുള്ള വിശേഷബുദ്ധി മനുഷ്യജാതിക്കു മാത്രമേ ഉള്ളൂ. അതുകൊണ്ടു്) |
| ചരാണാം ശ്രേഷ്ഠാഃ ഭവന്തി | = | ചരങ്ങളിൽ ശ്രേഷ്ഠന്മാരായി ഭവിക്കുന്നു. |

ദൃശ്യപ്രപഞ്ചത്തിനു് പ്രധാനമായി ചരമെന്നും, അചരമെന്നും രണ്ടു വിഭാഗമുണ്ടു്. ചരങ്ങളിൽപ്പെട്ട മനുഷ്യപക്ഷിമൃഗാദികളിൽവച്ചു് മനുഷ്യർക്കു് വിശേഷബുദ്ധിയുള്ളതിനാൽ അവർ ശ്രേഷ്ഠന്മാരായി ഭവിക്കുന്നു.

## ജാതിമതദൈവവിചാരം.

ജാതിരേകാ മനുഷ്യാണാം മതമേകമനിന്ദിതം
ദേവോപ്യേകഃ സമാസേന ജാതിരാദൗ നിരൂപ്യതേ. 33

| | | |
|---|---|---|
| മനുഷ്യാണാം | = | മനുഷ്യക്ക് |
| സമാസേന | = | സമസ്തമായി (പൊതുവേ) |
| ജാതിഃ | = | ജാതി |
| ഏകാ | = | ഒന്നു് |
| അനിന്ദിതം | = | ശ്രേഷ്ഠമായ |
| മതം | = | മതം |
| ഏകം | = | ഒന്നു് |
| ദേവഃ അപി | = | ദൈവവും |
| ഏകഃ (ഭവതി) | = | ഒന്നുതന്നെയാണു്. |
| ആദൗ | = | ആദ്യമായി |
| ജാതിഃ നിരൂപ്യതേ | = | ജാതിയെപ്പററി നിരൂപണം ചെയ്യുന്നു. |

ലോകത്തിൽ മനുഷ്യക്ക് പൊതുവേ ഒരു ജാതിയും ഒരു മതവും ഒരു ദൈവവുമേയുള്ളു. ആദ്യമായി ജാതിയെപ്പററി വിമശിക്കുന്നു.

### ജാതിഃ

അനേകവ്യക്തിഷു സ്യൂതം തദ്വ്യാവത്തകലക്ഷണം
താസു വ്യക്തിഷു സാ ജാതിർദോഷത്രയവിലക്ഷണാ. 34

മനുഷ്യാണാം മനുഷ്യത്വം ജാതിർഗോത്വം ഗവാം യഥാ;
നൈവ സാ ബ്രാഹ്മണത്വാദിസ്സൗഗികത്വാദ്വിമൃശ്യതാം. 35

| | | |
|---|---|---|
| അനേകവ്യക്തിഷു | = | അനേകവ്യക്തികളിൽ (ബഹുശരീരങ്ങളിൽ) |
| സ്യൂതം | = | തുടച്ച്യായിരിക്കുന്ന |

| | | |
|---|---|---|
| തത് | = | അതു് (അടങ്ങിയിരിക്കുന്നതു്) |
| വ്യാവർത്തകലക്ഷണം | = | വ്യാവർത്തകലക്ഷണമാകുന്ന (വ്യാവർത്തകമെന്നതു് മറെറാരിനത്തിൽനിന്നുമുള്ള ഭേദത്തെ കുറിക്കുന്നതു്) |
| താസു വ്യക്തിഷു | = | ആ വ്യക്തികളിൽ സ്ഥിതിചെയ്യുന്ന |
| സാ ജാതിഃ | = | ആ ജാതി |
| ദോഷത്രയവിലക്ഷണാ | = | അവ്യാപ്തി, അതിവ്യാപ്തി, അസംഭാവം എന്നീ ദോഷങ്ങളില്ലാത്ത ലക്ഷണത്തോടുകൂടിയവയായി ഭവിക്കുന്നു. |

ഒന്നിനു് കല്പിക്കുന്ന ലക്ഷണം യഥാർത്ഥമാകണമെങ്കിൽ അതു് അവ്യാപ്ത്യതിവ്യാപ്ത്യസംഭവരഹിതമായിരിക്കണം. അവ്യാപ്ത്യാദിദോഷങ്ങളില്ലാത്ത വ്യാവർത്തകരൂപമായ ലക്ഷണമാണു് ഒരു വർഗ്ഗത്തിൽപ്പെട്ട വ്യക്തികളിൽ കാണുന്ന ജാതി. അതിവ്യാപ്തി=ലക്ഷ്യഭിന്നമായ അലക്ഷ്യങ്ങളിൽ ആ ലക്ഷണമുണ്ടെങ്കിൽ അതു് അതിവ്യാപ്തി* എന്ന ദോഷം "കൊമ്പുള്ള മൃഗം പശു." ഒരു വർഗ്ഗത്തിൽപ്പെട്ട എല്ലാററിലും വർത്തിക്കാതിരിക്കുന്നതു് അവ്യാപ്തി. × "കറുപ്പു നിറമുള്ളതു് പശു." ഒന്നിനു കല്പിക്കുന്നവ ആ ലക്ഷ്യത്തിലുള്ള വ്യക്തികളിൽ ഒന്നിലും സംഭവിക്കുന്നില്ലാത്തതു് അസംഭവം. + ഉദാ:—ഒററക്കൊമ്പുള്ള മൃഗം പശു.

---

* പശുവിന്റെ ലക്ഷണം കൊമ്പാണെന്നു പറഞ്ഞാൽ മഹിഷാദികൾക്കും കൊമ്പുള്ളതുകൊണ്ടു് ഈ ലക്ഷണം അതിവ്യാപ്തി എന്ന ദോഷമുള്ളതാകുന്നു.

× കവിതാവാസന മനുഷ്യന്റെ ലക്ഷണമാണു്. ഈ ലക്ഷണമില്ലാത്തവരിൽ മനുഷ്യത്വമുള്ളതിനാൽ അവ്യാപ്തി എന്ന ദോഷം.

\+ മുകളിലേയ്ക്കു ഒഴുകുക എന്നതു് ജലത്തിന്റെ ലക്ഷണമാണു്. ഇതു് അസംഭവം.

| | | |
|---|---|---|
| ഗവാം | = | പശുക്കൾക്ക് |
| ഗോത്വം | = | ഗോവെന്ന ധർമ്മം |
| യഥാ ജാതിഃ | = | എപ്രകാരം ജാതിയാകുന്നുവോ |
| (തഥാ) മനുഷ്യാണാം | = | മനുഷ്യർക്ക് |
| മനുഷ്യത്വം | = | മനുഷ്യത്വം (ജാതിയാകുന്നു.) |
| ബ്രാഹ്മണത്വാദിഃ | = | ബ്രാഹ്മണത്വാദിയായ |
| സാ ന ജാതിഃ | = | അതു ജാതിയല്ല. |
| യൗഗികത്വാത് | = | യോഗാർത്ഥമായി ആലോചിച്ചു നോക്കിയാൽ ബ്രാഹ്മണത്വാദി ജാതിയല്ലെന്നു് |
| വിമൃശ്യതാം | = | ചിന്തിച്ചാലും. |

ഗോത്വം—ഗോവെന്നുള്ള അവസ്ഥ (ഗോധർമ്മം) ഗോവിൽപ്പെട്ട എല്ലാ വ്യക്തികളിലും കാണുന്നതുകൊണ്ടു് ഗോക്കളുടെ ജാതി ഗോത്വം. ഇതുപോലെ മനുഷ്യത്വം എന്നതു് മനുഷ്യവർഗ്ഗത്തിന്റെ ജാതി യഥാർത്ഥമായി ചിന്തിക്കുകയാണെങ്കിൽ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രാദികൾ യഥാർത്ഥ ജാതികളല്ല. തഥ്യമായ ജാതി ബ്രാഹ്മണരിലും ക്ഷത്രിയരിലും വൈശ്യരിലും മററുമുള്ള മനുഷ്യത്വം ഒന്നു തന്നെയെന്നു ചിന്തിച്ചറിയാവുന്നതാണു്.

സ്ത്രീപുംസയോർമിഥോ രാഗാദ്ഗ്രാമ്യധർമ്മേ യദി പ്രജാ
ജായതേ ജാതിരനയോരേകാന്യാ മോഹകല്പിതാ. 36

| | | |
|---|---|---|
| സ്ത്രീപുംസയോഃ | = | സ്ത്രീപുരുഷന്മാരുടെ |
| മിഥഃ രാഗാത് | = | പരസ്പരാനുരാഗത്താൽ |
| ഗ്രാമ്യധർമ്മേ | = | ഗ്രാമ്യധർമ്മത്തിൽ (മൈഥുനകർമ്മത്തിൽ) |
| പ്രജാ, യദി, ജായതേ | = | സന്താനമുണ്ടാകുന്നു എങ്കിൽ |
| അനയോഃ | = | ഇവരുടെ (സ്ത്രീപുരുഷന്മാരുടെ) |
| ജാതിഃ ഏകാ | = | ജാതി ഒന്നാകുന്നു. |

അന്യാ = ജാതി വേറെയാണെന്ന് (രണ്ടാണെന്നു) പറയുന്നു എങ്കിൽ അതു്
മോഹകല്പിതാ = ഭ്രമത്താൽ പറയുന്നതാണു്.

പരസ്പരാനുരാഗബദ്ധരായ രണ്ടു സ്ത്രീപുരുഷന്മാരുടെ സംബന്ധത്തിൽനിന്നു് സന്താനമുണ്ടാകുന്നു എങ്കിൽ അവരുടെ ജാതി ഒന്നുതന്നെ ആകുന്നു. അതു് രണ്ടാണെന്നു പറയുന്നു എങ്കിൽ കേവലം ഭ്രാന്തികല്പനയാകുന്നു ഒരു ജാതിയിൽനിന്നേ സന്താനമുണ്ടാവു എന്നു താല്പര്യം.

പൃഥഗ്ജാതിഃ പരിച്ഛിന്നാ വ്യക്തീനാം മൂർത്തിരാകൃതിഃ
സ്വരോ ഗന്ധോ രസഃ സ്പർശഃ പൃഥക്പൃഥഗവേക്ഷ്യതേ. 37

വ്യക്തീനാം = വ്യക്തികളുടെ
പൃഥക് ജാതിഃ പരിച്ഛിന്നാ = വെവ്വേറെയുള്ള ജാതികളാൽ പരിച്ഛേദിക്കപ്പെട്ട
മൂർത്തിഃ = ശരീരവും
ആകൃതിഃ = ആകൃതിയും
സ്വരഃ = സ്വരവും
ഗന്ധഃ = ഗന്ധവും
രസഃ സ്പർശഃ = രസവും സ്പർശവും
പൃഥക് പൃഥക് അവേക്ഷ്യതേ = പ്രത്യേകം പ്രത്യേകമായി കാണപ്പെടുന്നു.

ഭിന്നജാതിയിലുള്ള വ്യക്തികളുടെ ശരീരം ആകൃതി സ്വരം ഗന്ധം സ്പർശം ഇവ വെവ്വേറെയായിത്തന്നെ കാണപ്പെടുന്നു.

ജാതിവ്യക്തം വപുഃ സ്വസ്യ ജാതിം വ്യഞ്ജയതി സ്വയം
ചക്ഷുഷ്മാൻ നാനുയുഞ്ജീത കാ ജാതിരിതി ബോധവാൻ. 38

ജാതിവ്യക്തം = ജാതിയാൽ വ്യക്തമാക്കപ്പെട്ട
സ്വസ്യ = തന്റെ

| | | |
|---|---|---|
| വപുഃ | = | ശരീരം |
| സ്വയം | = | തന്നെത്താൻ |
| ജാതിം | = | ജാതിയെ |
| വ്യഞ്ജയതി | = | പ്രകാശിപ്പിക്കുന്നു. |
| ബോധവാൻ | = | അറിവുള്ളവനായ |
| ചക്ഷുഷ്മാൻ | = | കണ്ണുള്ളവൻ |
| കാ ജാതിഃ ഇതി | = | ഒരാളിനെക്കണ്ടാൽ ഏതുജാതിയാണെന്നു് |
| ന അനുയുഞ്ജീത | = | ചോദിക്കയില്ല. |

ഒരു വ്യക്തിയുടെ ശരീരം ആ വ്യക്തി ഏതുജാതിയിൽപ്പെട്ടവനാണെന്നു് മററുള്ളവരെ അറിയിക്കുന്നു. അതുകൊണ്ടു് ബോധവും കണ്ണും ഉള്ളവൻ ഒരുത്തനെക്കണ്ടാൽ അവൻെറ ജാതിയെപ്പററി ചോദ്യംചെയ്യുന്നില്ല.

വ്യാപാരദേശഭാഷാഭിര്യ്യാ യാ സംജ്ഞാ നിഗദ്യതേ
താം താം വദന്തീഹ ജാതിം പാമരാ ന തു പണ്ഡിതാഃ. 39

| | | |
|---|---|---|
| ഇഹ | = | ഈ ലോകത്തിൽ |
| വ്യാപാരദേശഭാഷാഭിഃ | = | പ്രവൃത്തി, ദേശം, ഭാഷ ഇവയാൽ |
| യാ യാ | = | ഏതേതു് |
| സംജ്ഞാ | = | പേരു് |
| നിഗദ്യതേ | = | പറയപ്പെടുന്നു |
| പാമരാഃ | = | അജ്ഞന്മാർ |
| താം താം | = | അതതിനെ |
| ജാതിം | = | ജാതിയെന്നു് |
| വദന്തി | = | പറയുന്നു; |
| ന തു പണ്ഡിതാഃ (വദന്തി) | = | പണ്ഡിതന്മാർ പറയുന്നില്ല. |

പ്രവൃത്തി, ഭാഷ, ദേശം മുതലായവകൊണ്ടു കല്പിക്കുന്ന പേരു് അവരുടെ ജാതിയാണെന്നു മൂഢന്മാർ പറയുന്നു. പണ്ഡിതന്മാർ ഒരിക്കലും അങ്ങനെ പറയുകയില്ല.

ജ്ഞാനവാരാശിജന്യാനാം സർവ്വേഷാം വപുഷാമിഹ
ബീജം സാമാന്യസലിലം മൂലം ചേത്യഭിധീയതേ. 40

| | | |
|---|---|---|
| ജ്ഞാനവാരാശി-ജന്യാനാം | = | ജ്ഞാനമാകുന്ന സമുദ്രത്തിൽനിന്നും ഉല്പന്നങ്ങളായവ |
| സർവ്വേഷാം വപുഷാം | = | എല്ലാ ശരീരങ്ങൾക്കും (സകല ചരാചരങ്ങൾക്കും) |
| ഇഹ | = | ഇവിടെ |
| ബീജം | = | വിത്തു് |
| മൂലം | = | മൂടു് (നാരായവേരു്) |
| സാമാന്യസലിലം | = | സാമാന്യമായജലം (ജ്ഞാനസമുദ്രജലം) |
| ഇതി അഭിധീയതേ | = | ആണെന്നു പറയപ്പെടുന്നു. |

സകലചരാചരങ്ങളുടേയും ഉല്പത്തിക്കു നിദാനം ജ്ഞാനമാകുന്ന സമുദ്രമാണു്. ഉല്പത്തിക്കു കാരണമായ ബീജം ജ്ഞാനാകാരമായ ജലാശയമെന്നു പറയുന്നു. ദൃശ്യവസ്തുക്കളെല്ലാം ഒരു ജാതിയിൽപ്പെടുന്നതാണു്. ദേശകാലഭേദേന നാനാത്വംകല്പിക്കുന്നു എന്നേയുള്ളൂ.

തന്മനുഷ്യേ മനുഷ്യത്വം, ഗവി ഗോത്വം ച, വാനരേ
വാനരത്വം, പികേ തദ്വത് പികത്വം ജാതിരുച്യതേ. 41

| | | |
|---|---|---|
| തത് മനുഷ്യേ | = | അതിനാൽ മനുഷ്യനിൽ |
| മനുഷ്യത്വം | = | മനുഷ്യത്വവും |
| ഗവി | = | പശുവിൽ |
| ഗോത്വം | = | പശുധർമ്മവും |
| വാനരേ | = | കുരങ്ങിൽ |
| വാനരത്വം | = | വാനരധർമ്മവും |
| തദ്വത് | = | അതുപോലെ |
| പികേ | = | കുയിലിൽ |

| | | |
|---|---|---|
| പികത്വം ച | = | കുയിലിൻെറ ധമ്മവും |
| ജാതിഃ ഉച്യതേ | = | ജാതി എന്നു പറയപ്പെടുന്നു. |

മനുഷ്യനിൽ മനുഷ്യത്വം, പശുവിൽ ഗോത്വം, കുരങ്ങിൽ വാനരത്വം, കുയിലിൽ പികത്വം ഇവ ഓരോന്നും ജാതി ആകുന്നു.

തസ്മാത്സവ്വമനുഷ്യാണാം ജാതിരേകാ നിരൂപിതാ
വേഷഭാഷാദേശഭേദൈവ്വികല്പം നാനുഗച്ഛതി. 42

| | | |
|---|---|---|
| തസ്മാത് | = | അതുകൊണ്ടു് |
| സവ്വമനുഷ്യാണാം | = | എല്ലാമനുഷ്യരുടേയും |
| ജാതിഃ | = | ജാതി |
| ഏകാ നിരൂപിതാ | = | ഒന്നുതന്നെ എന്നു നിരൂപിക്കപ്പെട്ടു |
| വേഷഭാഷാദേശഭേദൈഃ | = | വേഷം ഭാഷ ദേശം ഈ ഭേദങ്ങളാൽ |
| വികല്പം | = | വികല്പത്തെ (വ്യത്യാസത്തെ) |
| ന അനുഗച്ഛതി | = | പ്രാപിക്കുന്നതല്ല. |

ലോകത്തുള്ള എല്ലാ മനുഷ്യക്കും ജാതി ഒന്നേയുള്ളു. ദേശകാലഭാഷകളാൽ ആ ജാതിക്കു് യാതൊരു മാററവും സംഭവിക്കുന്നതല്ല.

അതോ ജാത്യൈക്യതോ മർത്ത്യാഃ സാഹോദയ്യവിഭൂതയഃ
സവൈശ്വയ്യസമായുക്താ വത്തേരൻ വീതമത്സരാഃ. 43

| | | |
|---|---|---|
| അതഃ | = | അതുകൊണ്ടു് |
| ജാത്യൈക്യതഃ | = | ഏകജാതിയാണെന്നുള്ളതുകൊണ്ടു |
| മർത്ത്യാഃ | = | മനുഷ്യർ |
| സാഹോദയ്യവിഭൂതയഃ | = | സൗഹാദ്ദസമ്പന്നരായി |
| സവൈശ്വയ്യസമായുക്താഃ | = | സവൈശ്വയ്യസമ്പൂൎണ്ണന്മാരായി |

| | | |
|---|---|---|
| വീതമത്സരാഃ | = | മത്സരബുദ്ധികളല്ലാത്തവരായി |
| വർത്തേരൻ | = | വർത്തിക്കണം. |

എല്ലാ മനുഷ്യരുടേയും ജാതി ഒന്നാകയാൽ എല്ലാവരും മത്സരബുദ്ധികളല്ലാത്തവരായി, സാഹോദര്യത്തോടും ഐശ്വര്യത്തോടുംകൂടി ജീവിയ്ക്കേണ്ടതാണ്.

മതത്തെപ്പററി പറയുന്നു.

ശിഷ്യാ ഊചുഃ—

ഭഗവൻ! പ്രക്രിയാം ജാതേർനിശമ്യ ഭവതോ മുഖാത്
തൃപ്താ വയം തദിച്ഛാമഃ ശ്രോതും മതമതഃപരം. 44

| | | |
|---|---|---|
| ഭഗവൻ! | = | അല്ലയോ ഭഗവാനേ! |
| ഭവതഃ | = | അങ്ങയുടെ |
| മുഖാത് | = | മുഖത്തിൽനിന്ന് |
| ജാതേഃ | = | ജാതിയുടെ |
| പ്രക്രിയാം | = | ഉല്പത്തിയെപ്പററി |
| നിശമ്യ | = | കേട്ടിട്ട് |
| വയം | = | ഞങ്ങൾ |
| തൃപ്താഃ | = | തൃപ്തന്മാരായി. |
| അതഃപരം | = | ശേഷം |
| മതം | = | മതത്തെക്കുറിച്ച് |
| ശ്രോതും | = | കേൾക്കാൻ |
| ഇച്ഛാമഃ | = | ഞങ്ങൾ ആഗ്രഹിക്കുന്നു. |

ഭഗവാനേ! അങ്ങയുടെ മുഖകമലത്തിൽനിന്ന് ജാതിയുടെ സൂക്ഷ്മരൂപം കേൾക്കാനിടയായതിൽ ഞങ്ങൾ അത്യധികം സന്തുഷ്ടരായി. അതുപോലെ മതത്തെക്കുറിച്ചും അറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു.

ഗുരുരുവാച:—

മതമേകം മനുഷ്യാണാമിതി പൂർവ്വമുദീരിതം
കീദൃക് തദിതി സംക്ഷിപ്യ വക്ഷ്യേ ശൃണുത സാധവഃ! 45

| | | |
|---|---|---|
| മനുഷ്യാണാം | = | മനുഷ്യർക്ക് |
| മതം ഏകം ഇതി | = | മതം ഒന്നേയുള്ളൂ എന്ന് |
| പൂർവ്വം | = | മുമ്പുതന്നെ |
| ഉദീരിതം | = | എന്നാൽ പറയപ്പെട്ടിട്ടുണ്ട്. |
| തത് | = | അത് |
| കീദൃക് ഇതി | = | എപ്രകാരമാണെന്ന് |
| സംക്ഷിപ്യ | = | ചുരുക്കി |
| വക്ഷ്യേ | = | പറയുന്നുണ്ട്. |
| സാധവഃ! | = | അല്ലയോ സജ്ജനങ്ങളേ! |
| ശൃണുത | = | നിങ്ങൾ കേട്ടാലും. |

എല്ലാ മനുഷ്യരുടേയും മതം ഒന്നാണെന്ന് ഞാൻ മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ അതിനെ ചുരുക്കിപ്പറയാം; കേട്ടാലും.

അഭിപ്രായോ മതംനാമ മഹതാം തത്ത്വവേദിനാം
മതസ്യ സാരഃ സർവ്വോഽപി വാക്യവൈചിത്ര്യഭൂഷിതഃ. 46

| | | |
|---|---|---|
| മഹതാം | = | മഹാന്മാരായ |
| തത്ത്വവേദിനാം | = | തത്ത്വജ്ഞാനികളുടെ |
| അഭിപ്രായഃ | = | അഭിപ്രായമത്രേ |
| മതംനാമ | = | മതമെന്നുപറയുന്നത്. |
| മതസ്യ | = | മതത്തിന്റെ |
| സർവ്വഃ അപി സാരഃ | = | എല്ലാസാരവും |
| വാക്യവൈചിത്ര്യ- ഭൂഷിതഃ | = | വാക്യവൈചിത്ര്യംകൊണ്ട് അലംകൃതമായിരിക്കുന്നു. |

ഈശ്വരദർശികളായ മഹത്തുക്കളുടെ അഭിപ്രായമത്രേ മതം എന്നു പറയുന്നത്. ഗ്രന്ഥകാരന്മാരുടെ വിചിത്രവാക്യങ്ങളാൽ മതം വിഭിന്നമായി ഭവിക്കുന്നു.

അനേകഗിരിസംഭൂതാ നിമ്നഗേവ മഹോദധിം
ഏകം സനാതനം വസ്തു പ്രാപ്യ വിശ്രാമ്യതി സ്വയം. 47

| | | |
|---|---|---|
| അനേകഗിരി- സംഭൂതാ നിമ്നഗാ | = | അനേക പർവതങ്ങളിൽ നിന്നും ഉത്ഭവിക്കുന്ന നദി |
| മഹോദധിം | = | സമുദ്രത്തെ |
| പ്രാപ്യ | = | പ്രാപിച്ച് |
| സ്വയം വിശ്രാമ്യതി ഇവ | = | തന്നെത്താൻവിശ്രമിക്കുന്നതുപോലെ (എല്ലാമതവും) |
| ഏകം സനാതനം വസ്തു | = | ഏകവും സനാതനവും ആയിരിക്കുന്ന വസ്തുവിനെ പ്രാപിച്ചുലയിക്കുന്നു (നില്ക്കുന്നു.) |

പലപല പർവ്വതങ്ങളിൽനിന്നു് ഉത്ഭവിക്കുന്ന നദികൾ സമുദ്രത്തെ പ്രാപിച്ചു ലയിക്കുന്നതുപോലെ വിഭിന്നങ്ങളായ സർവ്വമതവും ഏകവും സത്യസ്വരൂപവുമായിരിക്കുന്ന വസ്തുവിൽ (ബ്രഹ്മത്തിൽ)ചേൎന്നു ലയിക്കുന്നു.

തത്തത്കാലസമുത്ഥാനാദാചാര്യാണാം മഹാത്മനാം
പന്ഥാനോ ജ്ഞാനവൈചിത്ര്യാദ്വിചിത്രാസ്സന്തി സർവ്വതഃ.

| | | |
|---|---|---|
| മഹാത്മനാം | = | മഹാന്മാരായ |
| ആചാര്യാണാം | = | ആചാര്യന്മാരുടെ |
| തത്തത്കാലസമു- ത്ഥാനാത് | = | അതതുകാലത്തിലെ ജനനംകൊണ്ടും |
| ജ്ഞാനവൈചിത്ര്യാത് | = | ജ്ഞാനവിശേഷംകൊണ്ടും |
| സർവ്വതഃ | = | എല്ലായിടത്തും |
| പന്ഥാനഃ | = | മാർഗ്ഗങ്ങൾ |
| വിചിത്രാഃ സന്തി | = | വിചിത്രങ്ങളായി ഭവിക്കുന്നു. |

മതാചാര്യന്മാർ പല കാലങ്ങളിലായിട്ടാണു് ജനിച്ചതു്. അവരുടെ ജ്ഞാനങ്ങളും വിഭിന്നങ്ങളായി. കാലാ

നുകൂലങ്ങളായ ഏൎപ്പാടുകൾകൊണ്ടു് ഓരോ മതത്തേയും സ്ഥാപിച്ചു. അപ്രകാരം മതങ്ങൾ വിഭിന്നങ്ങളായി.

തഥാപി തേഷാമാസ്തിക്യം പ്രാപ്യമുദ്ദേശ്യമേവ ച
ഏകതാം ദ്യോതയത്യേവ തദേകം മതമീൎയ്യതേ. 49

തഥാപി = അപ്രകാരമാണെങ്കിലും
തേഷാം = അവരുടെ (മതാചാൎയ്യന്മാരുടെ)
ആസ്തിക്യം = ഉണ്ടെന്നുള്ള അവസ്ഥയും
പ്രാപ്യം = ചേരേണ്ട ലക്ഷ്യവും
ഉദ്ദേശ്യം ച = ഉദ്ദേശ്യവും
ഏകതാം ഏവ = ഒന്നിനെത്തന്നെ
ദ്യോതയതി = ദ്യോതിപ്പിക്കുന്നു (അറിയിക്കുന്നു.)
തത് = അതിനാൽ
മതം ഏകം = മതം ഒന്നേയുള്ളു എന്നു്
ഈൎയ്യതേ = പറയപ്പെടുന്നു

വിഭിന്നമതസ്ഥാപകന്മാരായ ആചാൎയ്യന്മാരുടെ ഉദ്ദേശ്യവും ലക്ഷ്യവും ഒന്നാകയാൽ മതമൊന്നേയുള്ളു എന്നു പറയുന്നതിനു വിരോധമില്ല.

മാഹമ്മദാഃ ക്രൈസ്തവാശ്ച ജൈനാ ബൗദ്ധാസ്തഥേതരേ
ഏകതാപാദനായൈവ പ്രയതന്തേ നിരന്തരം. 50

മാഹമ്മദാഃ ക്രൈസ്തവാഃ ജൈനാഃ ബൗദ്ധാഃ = മഹമ്മദീയരും, ക്രിസ്ത്യാനികളും, ജൈനരും, ബൗദ്ധരും
തഥാ = അപ്രകാരം
ഇതരേ ച = മററുള്ള മതക്കാരും
ഏകതാപാദനായ ഏവ = ഒന്നിനെപ്രാപിക്കാൻവേണ്ടി തന്നെ
നിരന്തരം = ഇടവിടാതെ
പ്രയതന്തേ = പ്രയതിക്കുന്നു

മഹമ്മദീയരും, ക്രിസ്ത്യാനികളും, ജൈനരും, ബൗദ്ധന്മാരും അതുപോലെതന്നെ മററു മതക്കാരും ഒന്നിനെ പ്രാപിക്കുവാൻവേണ്ടിയാണ് അശ്രാന്തം പരിശ്രമിക്കുന്നതു്.

ഏകത്വമനുസന്ധാതും സർവ്വേഷാം ഹി സമുദ്യമഃ
ഏകമേവ മതം തേഷാം നാത്ര പക്ഷദ്വയം മതം. 51

| | | |
|---|---|---|
| ഹി | = | എന്തുകൊണ്ടെന്നാൽ |
| ഏകത്വം | = | ഒന്നിനോടു |
| അനുസന്ധാതും | = | ചേരുന്നതിന്നായിട്ടാണ് |
| സർവ്വേഷാം | = | എല്ലാവരുടേയും |
| ഉദ്യമഃ | = | പരിശ്രമം |
| തേഷാം | = | അവരുടെ |
| മതം ഏകം ഏവ | = | മതം ഒന്നുതന്നെയാണ് |
| അത്ര മതം | = | ഇവിടെ മതം |
| ന പക്ഷദ്വയം | = | രണ്ടില്ല. |

എല്ലാ മതസ്ഥാപകന്മാരുടേയും പരിശ്രമം ഒന്നിനോടു ചേരുവാൻ വേണ്ടിയാണ്. അവരുടെ എല്ലാവരുടേയുംമതം ഒന്നുതന്നെ. മതം രണ്ടില്ല

സാമാന്യസത്താ സർവ്വേഷാം മതാനാമനുബന്ധിനീ
ഏകൈവാതോപ്യേകമേവ മതം യുക്തിചമൽകൃതം. 52

| | | |
|---|---|---|
| സർവ്വേഷാം മതാനാം | = | എല്ലാ മതങ്ങളുടേയും |
| അനുബന്ധിനീ | = | സർവ്വസാധാരണമായ |
| സാമാന്യസത്താ | = | സാമാന്യനില |
| ഏകാ ഏവ | = | ഒന്നുതന്നെ. |
| അതഃ | = | ഇതുകൊണ്ടു് |
| യുക്തിചമൽകൃതം മതം ഏകം ഏവ | = | യുക്തിയുക്തമായ മതം ഒന്നുതന്നെയാണ്. |

എല്ലാമതങ്ങളുടേയും, ഒന്നിനോടുതന്നെ ചേരുകയെന്നുള്ള സാമാന്യനില ഒന്നാകയാൽ യുക്തി അനുസരിച്ച് എല്ലാ മതവും ഒരു മതമായിത്തന്നെ നിലകൊള്ളുന്നു.

അനേകമതസിദ്ധാന്തമജ്ഞാത്വൈകം ഹി ഹസ്തിനി
അന്ധാ ഇവ വിതണ്ഡാകേതർമൂഢാ മുഹ്യന്തി നേതരേ. 53

ഇതരേ തേ = മററുള്ളവർ
അനേകമതസിദ്ധാന്തം ഏകം } = എല്ലാ മതങ്ങളുടേയും സിദ്ധാന്തം (തത്വം) ഒന്നാണെന്നു്
അജ്ഞാത്വാ = അറിയാതെ
വിതണ്ഡാകേതഃ = മിഥ്യാവാദത്താൽ
ഹസ്തിനി = ആനയിൽ (ആനയെ കാണാൻ പോയ)
മൂഢാഃ അന്ധാഃ ഇവ = മൂഢന്മാരായ കുരുടന്മാരെപ്പോലെ
മുഹ്യന്തി = മോഹിക്കുന്നു;
ഹി = പ്രസിദ്ധം.

മററുചില ആളുകൾ എല്ലാ മതസിദ്ധാന്തവും ഒന്നുതന്നെയെന്നു മനസ്സിലാക്കാതെ ആനയെക്കാണാൻപോയ കുരുടന്മാരെപ്പോലെ പലതും പറഞ്ഞു സാമൎത്ഥിക്കുന്നു.

മതാനി ജേതും ശക്യാനി ന വാദേന മിഥോ ബലാത്
പ്രമാദേന മതദ്വേഷീ വാദമാത്രേണ നശ്യതി. 54

വാദേന = വാഗ്വാദംകൊണ്ടോ
മിഥഃ ബലാത് = പരസ്പരശക്തികൊണ്ടോ
മതാനി = മതങ്ങളെ
ജേതും = ജയിക്കുന്നതിനു്
ന ശക്യാനി = ശക്യമല്ല.
പ്രമാദേന = പ്രമാദത്താൽ (മിഥ്യാജ്ഞാനത്താൽ)

| | |
|---|---|
| മതദ്വേഷീ | = അന്യമതത്തെ ദൂഷിക്കുന്നവൻ |
| വാദമാത്രേണ | = വാഗ്വാദത്താൽത്തന്നെ |
| നശ്യതി | = നശിക്കുന്നു. |

വാദകോലാഹലത്താലോ പരസ്പരകായബലത്താലോ മതങ്ങളെ ജയിക്കുവാൻ സാദ്ധ്യമല്ല. അന്യമതങ്ങളെ ദൂഷിക്കുന്നവൻ സ്വയം നശിക്കുകയും ചെയ്യുന്നു.

സർവ്വേ ചാത്മസുഖാവാപ്ത്യൈ പ്രവർത്തന്തേ പ്രവർത്തകം
മതമേവ സമേഷാം തന്മതമേകം ന സംശയഃ. 55

| | |
|---|---|
| സർവ്വേ | = എല്ലാവരും |
| ആത്മസുഖാവാപ്ത്യൈ | = ആത്മസുഖപ്രാപ്തിക്കായി |
| പ്രവർത്തകം മതമേവ പ്രവർത്തന്തേ | = പ്രവർത്തകമായ മതത്തെത്തന്നെ പ്രവർത്തിക്കുന്നു. |
| സമേഷാം | = എല്ലാവർക്കും |
| തന്മതം | = ആ മതം |
| ഏകം | = ഒന്നുതന്നെ; |
| ന സംശയഃ | = സന്ദേഹമില്ല. |

എല്ലാവരും അവരവരുടെ ആത്മസുഖത്തിനുവേണ്ടിയാണ് അശ്രാന്തം പരിശ്രമിക്കുന്നതു്. എല്ലാററിനും പ്രവർത്തകമായിരിക്കുന്നതു മതമാണ്. അതുകൊണ്ടു് എല്ലാവരുടേയും മതം ഒന്നാണെന്നുള്ളതിനു സംശയമില്ല.

ഏകത്വാത് പ്രതിപാദ്യസ്യ സർവ്വം ച പ്രതിപാദകം
മതമേകത്വമേവൈതി കാത്ര നാനാത്വകല്പനാ? 56

| | |
|---|---|
| പ്രതിപാദ്യസ്യ ഏകത്വാത് | = പ്രതിപാദ്യവസ്തു ഒന്നായതുകൊണ്ടു് |
| പ്രതിപാദകം സർവ്വം മതം ച | = പ്രതിപാദകമായ എല്ലാ മതവും |

ഏകത്വം ഏവ ഏതി= ഒന്നിനെത്തന്നെ പ്രാപിക്കുന്നു.
അത്ര = ഇവിടെ
കാ നാനാത്വകല്പനാ? = പലതെന്നുള്ളസങ്കല്പം എന്തിന്ു?
(ആവശ്യമില്ല.)

എല്ലാവക്കും പ്രതിപാദ്യവസ്തു ഒന്നാകുന്നു. എല്ലാ ധമ്മങ്ങളുടേയും പ്രതിപാദകവും മതമാകുന്നു. എല്ലാ മതവും ഒന്നിനെത്തന്നെ പ്രാപിക്കയുംചെയ്യുന്നു. അതു കൊണ്ടു് മതം അനേകമാണെന്നുള്ള വാദകോലാഹലങ്ങൾ ആവശ്യമില്ല.

നിരുക്തജാതേരേകത്വാന്മതസ്യൈകത്വമാസ്ഥിതം
മതേ നാനാത്വചിന്താ തു കേവലം ഭ്രാന്തിജൃംഭിതാ. 57

നിരുക്തജാതേഃ ഏകത്വാത് } = പ്രസ്തുതമായ ജാതി ഒന്നാകയാൽ
മതസ്യ = മതത്തിനു്
ഏകത്വം ആസ്ഥിതം = ഒന്നെന്നുള്ള അവസ്ഥ പ്രാപ്ത മായി.
മതേ = മതവിഷയത്തിൽ
നാനാത്വചിന്താ തു = അനേകമാണെന്നുള്ള ചിന്തയാകട്ടെ
കേവലംഭ്രാന്തിജൃംഭിതാ= കേവലം ഭ്രമസങ്കല്പമാണു്.

എല്ലാ ജാതികളും ഒന്നാണെന്നു നിഷ്കഷിച്ചിട്ടുള്ളതിനാൽ മതമെല്ലാം ഒന്നാണെന്നു സിദ്ധമായി. മതം പലതാണെന്നുള്ള ബോധം കേവലം ഭ്രമാത്മകം ആകുന്നു.

"മമ വർത്മാനുവത്തന്തേ മനുഷ്യാഃ പാത്ഥ! സവ്വശഃ"
ഇതി ഗീതാവചോപ്യത്ര മതേ പ്രാമാണ്യമർഹതി. 58

ഹേ പാത്ഥ! = അല്ലയോ അജ്ജുനാ!
സവ്വശഃ = എല്ലാവിധത്തിലും

മനുഷ്യാഃ = മനുഷ്യർ
മമ വർത്മ = എന്റെ മാർഗ്ഗത്തെ
അനുവർത്തന്തേ = അനുകരിക്കുന്നു
ഇതി ഗീതാവചഃ അപി = എന്നുള്ള ഗീതാവാക്യവും
അത്ര = ഇവിടെ
മതേ = മതകാര്യത്തിൽ
പ്രാമാണ്യം അർഹതി = പ്രമാണത്തെ അർഹിക്കുന്നു.

"അല്ലയോ അർജ്ജുനാ! ഏതു മതവിശ്വാസി ആയാലും, എല്ലാവരും ഒടുവിൽ എന്നെ പ്രാപിക്കുന്നു" എന്ന ഗീതാവചനവും ഒരു മതം എന്നതിനു പ്രമാണമായിത്തീർന്നിട്ടുണ്ട്.

ഏകം വർത്മാനുവർത്തന്തേ മാനവാഃ സർവ്വതോ മതേ
ഇത്യബാധാന്മതൈകത്വം സാധിതം സർവ്വസമ്മതം. 59

സർവ്വതഃ = എല്ലായിടത്തും
മാനവാഃ = മനുഷ്യർ
മതേ = മതത്തിൽ
ഏകം വർത്മ = ഒരേ ലക്ഷ്യത്തെ
അനുവർത്തന്തേ = അവലംബിക്കുന്നു.
ഇതി അബാധാത് = ഇപ്രകാരം ദോഷമില്ലായ്കയാൽ
മതൈകത്വം = മതത്തിന് ഏകത്വം
സർവ്വസമ്മതം സാധിതം = സർവ്വസമ്മതമാകുംവണ്ണം സാധിതമായി.

ഏതു മതവിശ്വാസിയായാലും, എല്ലാവരും മതത്തിന്റെ ഒരേ ലക്ഷ്യത്തെ അവലംബിക്കുന്നതുകൊണ്ട് മതം ഒന്നാണെന്നുള്ള കാര്യം സർവ്വസമ്മതമായിരിക്കുന്നു.

ശിഷ്യാ ഊചുഃ—

സർവ്വജ്ഞോസ്മാകമുച്ചൈർന്നഃ സന്ദേഹോ മതവർത്മനി
ഏകദേവത്വമപ്യസ്മാത് പരം വ്യാഖ്യാതുമർഹതി. 60

സർവ്വജ്ഞ! = അല്ലയോ സർവ്വജ്ഞനായ ഗുരോ!
മതവർത്മനി = മതത്തിലുള്ള
അസ്മാകം = ഞങ്ങളുടെ
സന്ദേഹഃ = സംശയം
ഉച്ഛിന്നഃ = നശിച്ചു.
അസ്മാത് പരം = ഇനിമേൽ
ഏകദേവത്വം അപി = ദൈവം ഒന്നാണെന്നുള്ളതും
വ്യാഖ്യാതും = വിസ്തരിച്ചുപറയുന്നതിന്
അർഹതി = യോഗ്യനായി ഭവിക്കുന്നു.

അല്ലയോ ഗുരോ! മതസംബന്ധമായ ഞങ്ങളുടെ സംശയങ്ങൾ സർവ്വവും നശിച്ചു. ഇനി അങ്ങ് ഏകദൈവത്തെക്കുറിച്ചു പറഞ്ഞുതരുമാറാകണം.

## ഏകദൈവവിചാരം.

ഗുരുരുവാച:—

വിചിത്രസ്യാസ്യ ജഗതഃ കർത്താ വിവിധശക്തിമാൻ
സർവ്വേശ്വരസ്സ സർവ്വജ്ഞ ഏകോ ദേവ ഇതീരിതഃ. 61

വിചിത്രസ്യ അസ്യ ജഗതഃ = വിചിത്രമായ ഈ ലോകത്തിന്റെ
കർത്താ = സൃഷ്ടികർത്താവും
വിവിധശക്തിമാൻ = വിവിധശക്തിയുള്ളവനും
സർവ്വജ്ഞഃ = സർവ്വജ്ഞനും
സർവ്വേശ്വരഃ = സർവ്വേശ്വരനും ആയ
സഃ = അവൻ
ഏകഃ ദേവഃ ഇതി = ഏകദൈവമാണെന്ന്
ഈരിതഃ = പറയപ്പെട്ടിരിക്കുന്നു.

ഈ മായാബദ്ധമായ ലോകത്തിന്റെ നാഥനും സർവ്വജ്ഞനും സർവ്വശക്തനും സർവ്വേശ്വരനുമായ ആ ദൈവം ഒന്നാകുന്നു എന്നു പറയപ്പെട്ടിരിക്കുന്നു.

തത്ത്വാന്വേഷണനിഷ്ണാതൈർവിമർശവിശദാശയൈഃ
പ്രണീതാ വാക്യപടലീ സത്തൈകസ്യേതി ഘുഷ്യതി. 62

തത്ത്വാന്വേഷണ നിഷ്ണാതൈഃ } = തത്വങ്ങൾ അന്വേഷിച്ചറിയുന്നതിൽ ശേഷിയുള്ളവരും
വിമർശവിശദാശയൈഃ ഋഷീശ്വരൈഃ } = വിമർശംകൊണ്ടു വിശുദ്ധമായ മനസ്സോടുകൂടിയ ഋഷീശ്വരന്മാരാൽ
പ്രണീതാ = രചിക്കപ്പെട്ട
വാക്യപടലീ = വാക്യസമൂഹം (വേദവാക്യങ്ങൾ)
ഏകസ്യ = ഒന്നിന്നമാത്രമേ
സത്താ = സത്തായുള്ളു
ഇതി = എന്നു്
ഘുഷ്യതി = ഘോഷിക്കുന്നു.

തത്ത്വാന്വേഷികളും വിശാലഹൃദയരുമായ ഋഷീശ്വരന്മാരുടെ വാക്യങ്ങൾ ഒന്നിന്നമാത്രമേ സത്തയുള്ളു എന്നു ഘോഷിക്കുന്നു.

അനേകസത്തോപന്യാസേ വാക്യാർത്ഥസ്യാനവസ്ഥിതിഃ
തദേകഃ പരമോ ദേവോ മതവാക്യാർത്ഥസമ്മതഃ. 63

അനേകസത്തോപന്യാസേ } = അനേകദൈവത്തിന്ന സത്തയുണ്ടെന്നു പറയുകയാണെങ്കിൽ
വാക്യാർത്ഥസ്യ = വാക്യാർത്ഥത്തിന്നു്
അനവസ്ഥിതിഃ = വ്യവസ്ഥയില്ലായ്മ(സംഭവിക്കും.)
തത് = അതിനാൽ
മതവാക്യാർത്ഥസമ്മതഃ = മതവാക്യാർത്ഥത്തിന്ന സമ്മതവും
പരമഃ = ശ്രേഷ്ഠവും ആയ
ദേവഃ = ദൈവം
ഏകഃ = ഒന്നുതന്നെയാകുന്നു.

ദൈവം ഒന്നല്ല, അനേകമുണ്ടെന്നു പറയുകയാണെങ്കിൽ വേദവാക്യങ്ങൾക്കു വ്യവസ്ഥയില്ലെന്നുവരും. അതു

കൊണ്ട് സർവ്വസമ്മതവും ശ്രേഷ്ഠവുമായ ദൈവം ഒന്നുതന്നെയാകുന്നു.

വിഭിന്നമതഭാജസ്സു സർവ്വേ സ്വമതനിശ്ചിതഃ
ഏകോ ദേവ ഇതി പ്രാഹുരേകത്വം സർവ്വസമ്മതം. 64

| | | |
|---|---|---|
| വിഭിന്നമതഭാജഃ | = | ഭിന്നമതങ്ങളെ അവലംബിക്കുന്ന |
| സർവ്വേ | = | എല്ലാവരും |
| സ്വമതനിശ്ചിതഃ | = | തന്റെ മതത്തിൽ നിശ്ചയിക്കപ്പെട്ടിരിക്കുന്ന |
| ദേവഃ ഏകഃ ഇതി | = | ദേവൻ ഒന്നാണ് എന്ന് |
| പ്രാഹുഃ | = | പറയുന്നു. |
| ഏകത്വം | = | ഒന്നാണെന്നുള്ള അവസ്ഥ |
| സർവ്വസമ്മതം | = | എല്ലാവർക്കും സമ്മതമായിട്ടുള്ളതാണ്. |

ഒരോ മതാനുയായികളും ദൈവം ഒന്നേയുള്ളൂ, അതു തന്റെ മതത്തിൽ പ്രതിപാദിച്ചിരിക്കുന്ന ദൈവമാണ് എന്നു പറയുന്നു. ഏതായാലും എല്ലാവർക്കും ദൈവം ഒന്നു തന്നെയാണ്. എന്നു പരക്കെ സമ്മതമായിട്ടുണ്ട്.

ദേവേ ദ്വിത്വം ബഹുത്വം വാ ന കസ്യാപി മതേ മതം
ജാത്യേകത്വം മതൈകത്വം ദേവൈകത്വം തഥേഷ്യതേ. 65

| | | |
|---|---|---|
| ദേവേ | = | ദേവനിൽ |
| ദ്വിത്വം | = | രണ്ടെന്ന അവസ്ഥ |
| ബഹുത്വം വാ | = | അഥവാ അനേകംഎന്നഅവസ്ഥ |
| കസ്യാപി മതേ | = | ഒരോരുത്തരുടെ മതത്തിലും |
| ന മതം | = | പ്രതിപാദിക്കുന്നില്ല. |
| യഥാ | = | എപ്രകാരം |
| ജാത്യേകത്വം | = | ജാതി ഒന്നെന്നുള്ളതും |

| | | |
|---|---|---|
| മതൈകത്വം | = | മതത്തിൻെറ ഏകത്വവും പറയപ്പെടുന്നു |
| തഥാ | = | അപ്രകാരം |
| ദേവൈകത്വം | = | ദൈവത്തിൻെറ ഏകത്വവും |
| ഇഷ്യതേ | = | പറയപ്പെടുന്നു. |

ദൈവം രണ്ടെന്നോ അനേകമെന്നോ ഒരുമതത്തിലും പറഞ്ഞുകാണുന്നില്ല. ജാതിയും ഒന്നു് മതവും ഒന്നു് എന്നു വരുമ്പോൾ ദൈവവും ഒന്നുതന്നെയെന്നു സിദ്ധമാകുന്നു.

ശിഷ്യാ ഊചുഃ—

ജാതേർമതസ്യ ദേവസ്യാപ്യേകത്വം സമ്യഗീരിതം
സാമാന്യധർമ്മം മർത്ത്യാനാം ബ്രൂഹി ധർമ്മവിദാം വര! 66

| | | |
|---|---|---|
| ജാതേഃ മതസ്യ ദേവസ്യ അപി | = | ജാതിയുടെയും മതത്തിൻെറയും ദേവൻെറയും |
| ഏകത്വം | = | ഒന്നെന്നുള്ള അവസ്ഥ |
| സമ്യക് | = | നല്ലവണ്ണം |
| ഈരിതം | = | പറയപ്പെട്ടു. |
| ധർമ്മവിദാം വര! | = | ധർമ്മജ്ഞരാൽ ശ്രേഷ്ഠനായ ഗുരുവേ! |
| മർത്ത്യാനാം | = | മനുഷ്യരുടെ |
| സാമാന്യധർമ്മം | = | സാമാന്യധർമ്മത്തെ |
| ബ്രൂഹി | = | അരുളിച്ചെയ്താലും. |

അല്ലയോ ധർമ്മജ്ഞനായ ഗുരുവേ! അവിടുന്നു് ജാതിയും മതവും ദൈവവും ഒന്നാണെന്നു ഞങ്ങളെ വേണ്ട വിധം ഗ്രഹിപ്പിച്ചു. ഇനി മനുഷ്യരുടെ സാമാന്യധർമ്മത്തെ അരുളിച്ചെയ്താലും.

ദ്വിതീയസർഗ്ഗം സമാപ്തം.



# തൃതീയസർഗ്ഗം



## സാമാന്യധർമ്മം.

ഗുരുരുവാച:—

അഹിംസാ സത്യമസ്തേയസ്തഥൈവാവ്യഭിചാരിതാ
മദ്യസ്യ വർജ്ജനം ചൈവം പഞ്ച ധർമ്മാസ്സമാസതഃ. 67

| | | |
|---|---|---|
| അഹിംസാ | = | ഹിംസിക്കാതിരിക്കുക |
| സത്യം | = | സത്യം |
| അസ്തേയഃ | = | പരദ്രവ്യം അപഹരിക്കാതിരിക്കുക |
| തഥൈവ | = | അപ്രകാരം |
| അവ്യഭിചാരിതാ | = | വ്യഭിചരിക്കാതിരിക്കുക |
| മദ്യസ്യ വർജ്ജനം | = | മദ്യവർജ്ജനം |
| ഏവം | = | ഇപ്രകാരം |
| പഞ്ചധർമ്മാഃസമാ-സതഃ | = | അഞ്ചുധർമ്മം സംക്ഷേപത്തിൽ അറിയപ്പെട്ടിരിക്കുന്നു. |

അഹിംസാ, സത്യം, അസ്തേയം, വ്യഭിചാരമില്ലായ്മ, മദ്യവർജ്ജനം എന്നിങ്ങനെ ധർമ്മത്തെ ചുരുക്കത്തിൽ അഞ്ചായി തരംതിരിക്കാം.

"അഹിംസ."

അഹിംസാ പരമോ ധർമ്മസ്സർവ്വധർമ്മേഷു സുവ്രതാഃ
ബുദ്ധാദയോ മഹാത്മാനോ യയാപുഃ പരമം പദം. 68

| | | |
|---|---|---|
| സർവധർമ്മേഷു | = | എല്ലാ ധർമ്മങ്ങളിലുംവച്ച് |
| പരമഃ ധർമ്മഃ | = | ശ്രേഷ്ഠമായ ധർമ്മം |
| അഹിംസാ | = | അഹിംസയാകുന്നു (മനസാവാചാ കർമ്മണാ പ്രാണികളെ ഉപദ്രവിക്കാതിരിക്കുക) |

യയാ = യാതൊരു അഹിംസയാൽ
സുവ്രതാ = നല്ല വ്രതശാലികളായ
ബുദ്ധാദയഃ = ബുദ്ധൻ തുടങ്ങിയ
മഹാത്മാനഃ = മഹാത്മാക്കൾ
പരമം പദം = ശ്രേഷ്ഠമായ പദത്തെ (മോക്ഷത്തെ)
ആപുഃ = പ്രാപിച്ചു.

(സുവ്രതാ എന്നതു് സംബോധനയും ആകാം.)

സൎവ്വധൎമ്മങ്ങളിലുംവച്ചു് ശ്രേഷ്ഠമായ ധൎമ്മം അഹിംസയാണു്. അഹിംസാധൎമ്മംകൊണ്ടു ബുദ്ധൻ തുടങ്ങിയ മഹാത്മാക്കൾ മോക്ഷംപ്രാപിച്ചു.

കസ്യാപി പ്രാണിനോ വത്സാഃ! ശരീരപ്രാണചേതസാം
അപീഡനമഹിംസാ സ്യാന്മനോവാക്കായകൎമ്മഭിഃ 69

വത്സാഃ! = അല്ലയോ ശിഷ്യന്മാരേ!
മനോവാക്കായകൎമ്മഭിഃ = മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, കൎമ്മംകൊണ്ടോ
കസ്യ പ്രാണിനഃ അപി = ഒരു പ്രാണിയുടേയും
ശരീരപ്രാണചേതസാം = ശരീരത്തെയോ, പ്രാണനെയോ, മനസ്സിനെയോ
അപീഡനം = ഉപദ്രവിക്കാതെയിരിക്കുക എന്നതാണു്
അഹിംസാ സ്യാൽ = അഹിംസയായി ഭവിക്കുന്നതു്.

മനസാ വാചാ കൎമ്മണാ യാതൊരു ജീവിയേയും ഉപദ്രവിക്കാതെയിരിക്കുക എന്നതാണു് അഹിംസാധൎമ്മം.

ധൎമ്മാഃ സൎവ്വേപ്യഹിംസായാമന്തരംഗതയാ സ്ഥിതാഃ
അധൎമ്മാ അപി ഹിംസായാമിത്യാഹുൎദ്ധൎമ്മവേദിനഃ. 70

സവേ ധമ്മാഃ അപി = സവ്ധമ്മങ്ങളും
അന്തരംഗതയാ = സൂക്ഷ്മരൂപത്തിൽ
അഹിംസായാം = അഹിംസയിൽ
സ്ഥിതാഃ = വത്തിക്കുന്നു.
സവേ അധമ്മാഃഅപി= എല്ലാം അധമ്മങ്ങളും
ഹിംസായാം = ഹിംസയിൽ
സ്ഥിതാഃ = സ്ഥിതിചെയ്യുന്നു
ഇതി = എന്നു്
ധമ്മവേദിനഃ = ധമ്മജ്ഞന്മാർ
ആഹുഃ = പറയുന്നു.

ധമ്മങ്ങൾ അഹിംസയിലും, അധമ്മങ്ങൾ ഹിംസയിലുമാണു് വത്തിക്കുന്നതെന്നു ധമ്മജ്ഞാനികളായ മഹാത്മാക്കൾ പറയുന്നു.

അഹിംസാവ്രതശീലേ തു ഹിംസ്രാഹിംസ്രാ ഹി ജന്തവഃ
വിശ്വാസമുപഗച്ഛന്തി മാതരീവ പ്രമോദതഃ 71

അഹിംസാവ്രതശീലേ തു = അഹിംസാവ്രതത്തോടുകൂടിയ പുരുഷനിലാകട്ടെ
ഹിംസ്രാഹിംസ്രാഃ ഹി = ഹിംസിക്കുന്നതും, ഹിംസിക്കാത്തതുമായ
ജന്തവഃ = പ്രാണികൾ
മാതരി ഇവ = അമ്മയിൽ എന്നപോലെ
പ്രമോദതഃ = സന്തോഷംഹേതുവായിട്ടു്
വിശ്വാസം ഉപഗച്ഛന്തി = വിശ്വാസം ഉള്ളവരായിത്തീരുന്നു.

അഹിംസാധമ്മം പാലിക്കുന്നവനെ സവ്പ്രാണികളും സന്തോഷംകൊണ്ടു് സ്വമാതാവിനെ എന്നപോലെ സ്നേഹിക്കുകയും വിശ്വസിക്കുകയും ചെയ്യുന്നു.

"സത്യം."

സതി സാധു ഭവേത്സത്യം സത്യം ബ്രഹ്മ സനാതനം
സത്യേ തിഷ്ഠതി ലോകോയം വദേത്സത്യം ന ചാനൃതം. 72

| | |
|---|---|
| സതി | = സത്തിൽ |
| സാധു | = സാധുവായത്ത് |
| സത്യം | = സത്യമായി |
| ഭവേൽ | = ഭവിക്കുന്നു. |
| സത്യം, ബ്രഹ്മ സനാതനം | = സത്യം സനാതനമായ ബ്രഹ്മമാകുന്നു. |
| അയം ലോകഃ | = ഈ ലോകം |
| സത്യേ തിഷ്ഠതി | = സത്യത്തിൽ നില്ക്കുന്നു. |
| സത്യം വദേൽ | = സത്യം പറയണം |
| ന ച അനൃതം വദേത് | = കള്ളം പറയരുത്. |

സത്യം സനാതനമായ ബ്രഹ്മമാകുന്നു. ഈ ലോകം സദ്വസ്തുവിൽ ആണ് (സത്യത്തിലാണ്) സ്ഥിതിചെയ്യുന്നത്. അതിനാൽ സത്യം പറയണം; കള്ളം ഒരിക്കലും പറയരുത്.

യസ്സത്യപരവാൻ നിത്യം സത്യേ യോഗീവ വർത്തതേ
സ യദ്വക്തീഹ തത് സർവ്വമതക്കിതഫലാവഹം. 73

| | |
|---|---|
| നിത്യം | = എന്നും |
| യഃ | = യാവനൊരുത്തൻ, |
| സത്യപരവാൻ | = സത്യപരതന്ത്രനായിരിക്കുന്നുവോ |
| സത്യേ യോഗീവ വർത്തതേ | = സത്യത്തിൽ യോഗിയെപ്പോലെ വർത്തിക്കുന്നുവോ |
| സഃ | = അവൻ |
| ഇഹ | = ഇവിടെ |
| യദ്വക്തി | = എന്താണു പറയുന്നത് |

തത് സർവ്വം = അവ മുഴുവനും
അതർക്കിതഫലാവഹം = തർക്കമില്ലാത്ത ഫലത്തെ ഉണ്ടാക്കും.

സത്യത്തെ മുൻനിർത്തി ജീവിക്കുന്നവൻ സാക്ഷാൽ യോഗിയാകുന്നു. അവൻ എന്തുതന്നെപറഞ്ഞാലും അത് തീർച്ചയായും ഫലിക്കുന്നു.

"അസ്തേയം."

പരസ്വാപഹൃതിതച്ചിന്താവർജ്ജതാസ്തേയസംജ്ഞിതാ
തദ"സ്തേയപ്രതിഷ്ഠായാം രത്നോപസ്ഥാന"മുച്യതേ. 74

പരസ്വാപഹൃതിത-ച്ചിന്താവർജ്ജതാ = അന്യൻെറധനം അപഹരിക്കുക അതിനെക്കുറിച്ചുള്ള ചിന്തയെ ഒഴിവാക്കുക ഇവ
അസ്തേയസംജ്ഞിതാ = അസ്തേയമെന്നു പറയപ്പെടുന്നു
തദസ്തേയപ്രതിഷ്ഠായാം = ആ അസ്തേയപ്രതിഷ്ഠയിൽ
രത്നോപസ്ഥാനം ഉച്യതേ = രത്നോപസ്ഥാനമെന്നു പറയപ്പെടുന്നു. (അത്യന്തം പ്രധാനമെന്നു പറയപ്പെടുന്നു.)

അന്യൻെറ ധനത്തെ അപഹരിക്കാതെയും അവയെക്കുറിച്ചു ചിന്തിക്കാതെയും ഇരിക്കുന്നതാണ് അസ്തേയം.

സ്തേയസ്സർവ്വാപദാം ഹേതുരസ്തേയസ്സർവ്വസമ്പദാം
സ്തേയാന്മാനക്ഷതിസ്തസ്മാദസ്തേയം സർവ്വദാചരേത്. 75

സ്തേയഃ = മോഷണം
സർവ്വാപദാം = എല്ലാ ആപത്തുകൾക്കും
ഹേതുഃ = കാരണമാണ്.
അസ്തേയഃ = അസ്തേയം (മോഷ്ടിക്കാതിരിക്കുന്നതു്.)

സർവസമ്പദാം ഹേതുഃ = സാവൈശ്വര്യത്തിനും ഹേതുവാകുന്നു.
സ്തേയാൽ = സ്തേയത്താൽ
മാനക്ഷതിഃ = അഭിമാനക്ഷയം (ഉണ്ടാകുന്നു.)
തസ്മാത് = അതുകൊണ്ടു്
അസ്തേയം = അസ്തേയത്തെ
സർവദാ ആചരേത് = എല്ലായ്പോഴും ആചരിക്കണം.

മോഷണം എല്ലാ ആപത്തുകൾക്കും കാരണമാണു്. മോഷ്ടിക്കാതിരിക്കുന്നതു ഐശ്വര്യകാരണമാകുന്നു. മോഷണംകൊണ്ടു മാനഹാനി ഉണ്ടാകുന്നു. അതുകൊണ്ടു മോഷ്ടിക്കാതിരിക്കണം.

ചൗര്യം വർജ്ജയതേ നിത്യം മഹതേ കരണൈസ്ത്രിഭിഃ
വിശ്വാസാജ്ജനതാ സർവ്വമുപദീകുരുതേ സ്വയം. 76

ത്രിഭിഃ കരണൈഃ = മൂന്നുകരണങ്ങളാൽ (മനസാകർമ്മണാവാചാ)
ചൗര്യം = മോഷണം
നിത്യം വർജ്ജയതേ മഹതേ = നിത്യം വർജ്ജിക്കുന്നതു് മഹാനു്
വിശ്വാസാൽ = വിശ്വാസത്താൽ
ജനതാ = ജനസമൂഹം
സ്വയം സർവം = തന്നെത്താൻ സർവ്വം
ഉപദീകുരുതേ = ഉപായനമാക്കിച്ചെയ്യുന്നു (കാഴ്ച വയ്ക്കുന്നു.)

മഹത്തുക്കൾ മനസാ വാചാ കർമ്മണാ ചൗര്യത്തെ ഉപേക്ഷിക്കുന്നു.

ചുരാവിഷസമാക്രാന്തിമലീമസനരാധമം
നിർഭർത്സ്യ ത്യജന്ത്യന്തി ദൂരേലക്ഷ്മിവാനഘാഃ. 77

| | | |
|---|---|---|
| ചുരാവിഷസമാ-<br>ക്രാന്തിമലീമസ-<br>നരാധമം | = | മോഷണമാകുന്ന വിഷത്താൽ ആക്രമിക്കപ്പെട്ട മലിനനായ നീചമനുഷ്യനെ |
| അനഘാഃ | = | ക്ഷാന്ത്യാദിനിമ്മല ഗുണങ്ങളോടു കൂടിയവർ |
| അലക്കം ഇവ | = | പേപ്പട്ടിയെപ്പോലെ |
| നിർത്സ്യ | = | അപഹസിച്ചിട്ടു് |
| ദൂരേ അസ്യന്തി | = | ദൂരെ ത്യജിക്കുന്നു; |
| നൂനം | = | നിശ്ചയം. |

ചോരകമ്മത്താൽ നീചനായ മനുഷ്യനെ ക്ഷാന്ത്യാദി സൽഗുണവിശിഷ്ടന്മാർ പേപ്പട്ടിയെ എന്നപോലെ, നിശ്ച യമായും ദൂരെ ത്യജിക്കുന്നു.

"അവ്യഭിചാരം."

വീക്ഷണം പരനാരീണാം കാമസങ്കല്പപൂവ്വകം
തത്സല്ലാപശ്ച തദ്യോഗോ വ്യഭിചാര ഇതി സ്മൃതഃ. 78

| | | |
|---|---|---|
| കാമസങ്കല്പപൂവ്വകം | = | കാമം (ആഗ്രഹം) സങ്കല്പം (ഉദ്ദേശം) ഇവയോടുകൂടി |
| പരനാരീണാം വീക്ഷണം | = | അന്യസ്ത്രീകളിലുള്ള നോട്ടവും |
| തത്സല്ലാപഃ | = | അവരുമായുള്ള സംഭാഷണവും |
| തദ്യോഗഃ ച | = | അവരുമായുള്ള യോഗവും |
| വ്യഭിചാരഃ ഇതി സ്മൃതഃ | = | വ്യഭിചാരമാണെന്നു പറയപ്പെടുന്നു. |

ചില പ്രത്യേക ഉദ്ദേശത്തെ മുൻനിറുത്തി അന്യസ്ത്രീ കളെ നോക്കുക, അവരുമായി സംസാരിക്കുക അവരുമായി ചേരുക, ഇവയെല്ലാം വ്യഭിചാരമാണെന്നു പറയപ്പെടുന്നു.

സ്ഥാനമാനധനജ്ഞാനാചാരാണാം സ്വകുലസ്യ ച
പ്രാണസ്യാകാലികോ നാശോ വ്യഭിചാരേണ ജായതേ. 79

| | | |
|---|---|---|
| വ്യഭിചാരേണ | = | വ്യഭിചാരകർമ്മത്താൽ |
| സ്ഥാനമാനധന ജ്ഞാനാചാരാണാം | = | സ്ഥാനം, മാനം, ധനം, ജ്ഞാനം, ആചാരം ഇവയ്ക്കും |
| സ്വകുലസ്യ ച | = | തന്റെ കുലത്തിനും |
| പ്രാണസ്യ ച | = | ജീവനും |
| അകാലികഃ നാശഃ | = | അകാലമായ നാശം |
| ജായതേ | = | ഉണ്ടാകുന്നു. |

വ്യഭിചാരപ്രവൃത്തികൊണ്ടു്. തന്റെ സ്ഥാനം, മാനം, ധനം, ജ്ഞാനം, ആചാരം, കുലം, പ്രാണൻ ഇവയ്ക്കു് അകാലനാശം സംഭവിക്കുന്നു.

ദിവാപ്യന്ധംതമഃ പുംസോ വ്യഭിചാരമുപേയുഷഃ
തസ്മാന്നിയതിദത്തം യത് സുഖം തച്ച വിനശ്യതി. 80

| | | |
|---|---|---|
| വ്യഭിചാരം | = | വ്യഭിചാരത്തെ |
| ഉപേയുഷഃ | = | പ്രാപിച്ച |
| പുംസഃ | = | പുരുഷനു് |
| ദിവാ അപി | = | പകലും |
| അന്ധംതമഃ | = | അന്ധകാരമയമാണു്. |
| തസ്മാത് | = | അതിനാൽ |
| നിയതിദത്തം | = | പ്രകൃതിദത്തമായ |
| യത്സുഖം | = | യാതൊരുസുഖമുണ്ടോ |
| തത് ച | = | അതും |
| വിനശ്യതി | = | നശിക്കുന്നു. |

വ്യഭിചാരിയായ ഒരുത്തനു് പകലും കൂരിരുട്ടായി തോന്നും. എന്നു മാത്രമല്ല, പ്രകൃതിദത്തമായ സുഖവും അവനു് അനുഭവിക്കുന്നതിനു സാധിക്കുന്നില്ല.

സ്വപതീപരസംസഗ്ഗോ കസ്യാപീഹ ന രോചതേ
വജ്ജയേദ്വ്യഭിചാരം തദിഹാമുത്ര ശുഭാഗ്രഹീ. 81

സ്വപതീപരസംസഗ്ഗഃ = തന്റെ പതിയുടെ പരസംയോഗം
ഇഹ = ഇവിടെ (ഈ ലോകത്തിൽ)
കസ്യാപി ന രോചതേ = ഒരുത്തനും ഇഷ്ടപ്പെടുന്നില്ല.
തത് = അതുകൊണ്ട്
ഇഹ അമുത്ര = ഈ ലോകത്തിലും പരലോകത്തിലും
ശുഭാഗ്രഹീ = ശുഭത്തെ ആഗ്രഹിക്കുന്നവൻ
വ്യഭിചാരം = വ്യഭിചാരത്തെ
വജ്ജയേത് = വജ്ജിക്കണം.

തന്റെ ഭായ്യ പരപുരുഷനുമായി ചേരുന്നത് ആക്കും ഇഷ്ടമായിതോന്നുന്നില്ല. അതുകൊണ്ട് ഇഹപരസുഖങ്ങൾ ആഗ്രഹിക്കുന്നവർ തീച്ചയായും വ്യഭിചാരത്തെ ഉപേക്ഷിക്കണം.

"മദ്യനിഷേധം."

ബുദ്ധേർവൈകല്യജനകം മദ്യമിത്യുച്യതേ ബുധൈഃ
മദ്യസേവാം ന കുർവീത മദ്യം വിഷസമം വിദുഃ 82

യതഃ = യാതൊരുകാരണത്താൽ
മദ്യം = മദ്യം
ബുദ്ധേഃ = ബുദ്ധിക്ക്
വൈകല്യജനകം ഇതി = വികലതയെ ഉണ്ടാക്കുന്നതാണ് എന്നു്
ബുധൈഃ ഉച്യതേ; = അറിവുള്ളവരാൽ പറയപ്പെടുന്നു.
മദ്യസേവാം = മദ്യപാനം
ന കുർവീത = ചെയ്യരുതു്.

| | |
|---|---|
| മദ്യം വിഷസമം | = മദ്യം വിഷതുല്യം ആണെന്നു് |
| വിദുഃ | = അറിയുന്നു. |

മദ്യം ബുദ്ധിക്കു ഭ്രമത്തെ ഉണ്ടാക്കുന്ന വസ്തുവാണു്; വിഷതുല്യമാണു്. അതിനാൽ മദ്യപാനം ആരും ചെയ്യരുതു്.

സുരാഹിഫേനവിജയാധൂമപത്രാദി വത്സലാഃ!
ചിത്തഭ്രമവിധായിത്വാന്മദ്യത്വേനേഹ ഗണ്യതേ. 83

| | |
|---|---|
| വത്സലാഃ! | = അല്ലയോ ശിഷ്യന്മാരേ! |
| സുരാ അഹിഫേന-വിജയാധൂമപത്രാദി | = കള്ളു്, കറുപ്പു്, കഞ്ചാവു്, പുകയില, മുതലായവ |
| ചിത്തഭ്രമവിധാ-യിത്വാത് | = ചിത്തഭ്രമം ഉണ്ടാക്കുന്നതാകയാൽ |
| ഇഹ | = ഇവിടെ |
| മദ്യത്വേന ഗണ്യതേ | = മദ്യത്തിൻെറ കൂട്ടത്തിൽ ഗണിക്കപ്പെടുന്നു. |

കള്ളു് കറുപ്പു് കഞ്ചാവു് പുകയില മുതലായവ ബുദ്ധിഭ്രമം ഉണ്ടാക്കുന്നതിനാൽ മദ്യത്തിൻെറ കൂട്ടത്തിൽ ഗണിക്കപ്പെടുന്നു.

മദ്യസ്യ വിക്രയാദാനേ സന്ധാനം ദാനമേവ ച
കദാപി നാചരേദ്ധീമാൻ മഹാപാതകഹേതുകം. 84

| | |
|---|---|
| മദ്യസ്യ | = മദ്യത്തിൻെറ |
| വിക്രയാദാനേ | = വില്ക്കുകയും വാങ്ങിക്കുകയും |
| സന്ധാനം | = ശേഖരിക്കുക |
| ദാനം ഏവ ച | = കൊടുക്കലും (ഇവ) |
| ധീമാൻ | = ബുദ്ധിമാൻ |
| കദാപി | = ഒരിക്കലും |
| ന ആചരേത് | = ആചരിക്കരുതു് |

മഹാപാതകഹേതുകം = മദ്യം മഹാപാപത്തെ ഉണ്ടാക്കു
ന്നവയാണു്.

മദ്യം പാപത്തെ ഉണ്ടാക്കുന്ന ഒരു വസ്തുവാണു്. അതു കൊണ്ടു് ബുദ്ധിമാനായ ഒരാൾ അതിനെ വില്ക്കുകയോ, അന്യൎക്ക് കൊടുക്കുകയോ, സ്വയം വാങ്ങുകയോ, ശേഖരിച്ചു വയ്ക്കുകയോ ഒരിക്കലും ചെയ്യരുതു്.

മദ്യപാനാദ്വീതലജ്ജം ജിഹാസന്ത്യപി ബാലകാഃ
വിഷൂചീഗ്രസ്തമിവ തം ജുഗുപ്സന്തേ വിവേകിനഃ 85

മദ്യപാനാത് = മദ്യപാനംകൊണ്ടു്
വീതലജ്ജം = നാണംകെട്ടവനെ
ബാലകാഃ അപി = തിരിച്ചറിവില്ലാത്ത ബാലന്മാർ പോലും
ജിഹാസന്തി = ത്യജിക്കുവാൻ ആഗ്രഹിക്കുന്നു.
വിഷൂചീഗ്രസ്തം ഇവ = വിഷൂചിപിടിപെട്ടവനെപ്പോലെ
വിവേകിനഃ ജുഗുപ്സന്തേ } = വിവേകമുള്ളവർ വെറുക്കുന്നു.

കള്ളുകുടിച്ചു നാണംകെട്ടവനെ കാണാൻപോലും കൊള്ളാത്തവനാണെന്നും മററും പറഞ്ഞു പരിഹസിച്ചു് കേവലം തിരിച്ചറിവില്ലാത്ത ബാലന്മാർപോലും ത്യജിക്കുന്നു. വിവേകികൾ വിഷൂചി പിടിപെട്ടവനെ കണ്ടാലെന്നതുപോലെ വെറുക്കുന്നു.

മദ്യകൎത്താ പൂതിഗന്ധിഃ പടശ്ചാസ്യ നികേതനം
ദുൎഗ്ഗന്ധകലുഷം തേന സ്പൃഷ്ടം സൎവമപീദൃശം. 86

മദ്യകൎത്താ = മദ്യമുണ്ടാക്കുന്നവൻ
പൂതിഗന്ധിഃ = ദുൎഗ്ഗന്ധത്തോടുകൂടിയവൻ(ആണു്)
അസ്യ = ഇവൻെറ

പടഃ ച = വസ്ത്രവും ദുർഗ്ഗന്ധമുള്ളതാണു്.
നികേതനം = വീടു്
ദുർഗ്ഗന്ധകലുഷം = ദുർഗ്ഗന്ധമിശ്രവും (ആണു്)
തേന = അവനാൽ
സ്പൃഷ്ടം = സ്പർശിക്കപ്പെടുന്ന
സൎവ്വം അപി = സൎവ്വവും
ഈദൃശം = ഇപ്രകാരംതന്നെ.

മദ്യമുണ്ടാക്കുന്നവൻ ദുർഗ്ഗന്ധമുള്ളവനായിത്തീരുന്നു. അവൻെറ വസ്ത്രവും ഭവനവും ദുർഗ്ഗന്ധമായിരിക്കും. തന്നെയല്ല അവൻ തൊടുന്ന സൎവ്വവസ്തുക്കളും ദുർഗ്ഗന്ധം ഉള്ളതാകും.

മദ്യാസക്തം സ്വസ്യ ഭാൎയ്യാ പിതാ മാതാ സഹോദരഃ
പുത്രോപി ചേശ്വരോ ദ്വേഷ്ടി തസ്മാന്മദ്യം പരിത്യജേതു്.87

മദ്യാസക്തം = മദ്യപാനതല്പരനെ.
സ്വസ്യ = തൻെറ
ഭാൎയ്യാ = ഭാൎയ്യയും
പിതാ മാതാ സഹോദരഃ പുത്രഃ ഈശ്വരഃ അപി = പിതാവും മാതാവും സഹോദരനും പുത്രനും ഈശ്വരൻപോലും
ദ്വേഷ്ടി = ദ്വേഷിക്കുന്നു.
തസ്മാതു് = അതുകൊണ്ടു്
മദ്യം = മദ്യത്തെ
പരിത്യജേതു് = ഉപേക്ഷിക്കണം.

മദ്യപാനിയെ അവൻെറ ഭാൎയ്യ, അച്ഛൻ, അമ്മ, സഹോദരൻ, പുത്രൻ, ഈശ്വരൻ ഇവർ വെറുക്കുന്നു. അതുകൊണ്ടു് ആരും കള്ളുകുടിക്കരുതു്.

ഇതീരിതം സാധുജനാഭിനന്ദിതം
പരോപകൃത്യൈ ലഘു ധർമ്മപഞ്ചകം
ഇദം തദവ്യാഹതമാചരന്തി യേ
പരം സുഖം യാന്തി പരത്ര ചേഹ തേ. 88

| | | |
|---|---|---|
| പരോപകൃത്യൈ | = | പരോപകാരത്തിനായിട്ടു് |
| സാധുജനാഭിനന്ദിതം | = | സജ്ജനങ്ങളാൽ അഭിനന്ദിക്കപ്പെട്ട |
| ലഘു ധർമ്മപഞ്ചകം | = | ലഘുവായ ധർമ്മപഞ്ചകം(അഹിംസാ, സത്യം, അസ്തേയം, അവ്യഭിചാരം, മദ്യപിക്കാതിരിക്കുക) |
| ഇതി | = | ഇപ്രകാരം |
| ഈരിതം | = | പറയപ്പെട്ടു. |
| തത് അവ്യാഹതം ഇദം | = | അവ്യാഹതമായ ഇതിനെ |
| യേ ആചരന്തി | = | ആരു് ആചരിക്കുന്നുവോ |
| തേ ഇഹ പരത്ര ച | = | അവർ ഇഹത്തിലും പരത്തിലും |
| പരം സുഖം | = | പരമമായ സുഖത്തെ |
| യാന്തി | = | പ്രാപിക്കുന്നു. |

ലഘുവായ (ആർക്കും ആചരിക്കുവാൻ കഴിയുന്ന) ധർമ്മപഞ്ചകത്തെ ഇപ്രകാരം പ്രതിപാദിച്ചു. പരിശുദ്ധമായ ഈ ധർമ്മപഞ്ചകത്തെ ആചരിക്കുന്നവർ ഇഹത്തിലും പരത്തിലും ശാശ്വതമായ സുഖം അനുഭവിക്കും.

ധർമ്മപഞ്ചകം സമാപ്തം.

## ശുദ്ധിപഞ്ചകം.

അഥാതഃ സംപ്രവക്ഷ്യാമി സംക്ഷേപാച്ഛുദ്ധിപഞ്ചകം
ശൃണുദ്ധ്വമവധാനേന ക്രമശശ്ശുദ്ധിതല്പരാഃ. 89

| | | |
|---|---|---|
| അഥ അതഃ | = | അനന്തരം |
| സംക്ഷേപാത് | = | ചുരുക്കി |
| ശുദ്ധിപഞ്ചകം | = | ശുദ്ധിപഞ്ചകത്തെ |
| സംപ്രവക്ഷ്യാമി | = | പറയുന്നുണ്ട്. |
| ശുദ്ധിതല്പരാഃ | = | ശുദ്ധിതല്പരരായ നിങ്ങൾ |
| ക്രമശഃ | = | ക്രമേണ |
| അവധാനേന | = | ശ്രദ്ധയോടുകൂടി |
| ശൃണുദ്ധ്വം | = | കേട്ടാലും. |

ധൎമ്മപഞ്ചകത്തെപ്പററി പറഞ്ഞു. ഇനി ശുദ്ധിപഞ്ചകം ക്രമേണ പറയാം. ശുദ്ധിതല്പരരായ നിങ്ങൾ കേട്ടുകൊള്ളുക.

കായവാക്ചേതസാം ശുദ്ധിരിന്ദ്രിയാണാം ഗൃഹസ്യ ച
സംക്ഷേപാന്മർത്ത്യവൎഗ്ഗസ്യ പഞ്ചൈതാഃ ശുദ്ധയഃ സ്മൃതാഃ.

| | | |
|---|---|---|
| സംക്ഷേപാത് | = | സംക്ഷിപ്തമായി |
| മർത്ത്യവൎഗ്ഗസ്യ | = | മനുഷ്യവൎഗ്ഗത്തിന്ന് |
| കായവാക്ചേതസാം | = | ശരീരം, വാക്ക്, മനസ്സ് ഇവയുടെ |
| ശുദ്ധിഃ | = | ശുചിത്വം |
| ഇന്ദ്രിയാണാം ഗൃഹസ്യ ച | = | ഇന്ദ്രിയങ്ങളുടേയും വീടിന്റെയും (ശുദ്ധി) |
| ഏതാഃ പഞ്ച | = | ഇവ അഞ്ചും |
| ശുദ്ധയഃ | = | ശുദ്ധികളെന്ന് |
| സ്മൃതാഃ | = | സ്മരിക്കപ്പെട്ടിരിക്കുന്നു. |

ശരീരശുദ്ധി, വാക്ശുദ്ധി, മനശ്ശുദ്ധി, ഇന്ദ്രിയശുദ്ധി (ഇന്ദ്രിയങ്ങൾ കണ്ണ്, മൂക്ക്, നാക്ക്, ചെവി,

തൊലി) ഗൃഹശുദ്ധി ഇപ്രകാരം അഞ്ചു ശുദ്ധികളാണ് ലോകത്തിൽ മനുഷ്യർക്കു പ്രധാനമായിട്ടുള്ളത്.

"ദേഹശുദ്ധി"

നിത്യം ശുദ്ധോദകസ്നാനം മലസ്രോതോവിശോധനം
ശുദ്ധിർദന്തനഖാനാം ച ശുദ്ധവസ്ത്രസ്യ ധാരണം. 91
ശുദ്ധസ്യവായോർഭോജ്യസ്യ ജലസ്യാപി നിഷേവണം
കരപാദാദിസംശുദ്ധിർദേഹശുദ്ധിരിതീര്യതേ. 92

| | | |
|---|---|---|
| നിത്യം | = | എന്നും |
| ശുദ്ധോദകസ്നാനം | = | നല്ല വെള്ളത്തിലുള്ള കുളി |
| മലസ്രോതോവി ശോധനം | = | അഴുക്കടിഞ്ഞുനില്ക്കുന്ന ചെവി, കണ്ണ് മുതലായ ഇന്ദ്രിയങ്ങളെ വൃത്തിയാക്കുന്നു. |
| ദന്തനഖാനാം | = | പല്ലുകളുടേയും നഖങ്ങളുടേയും |
| ശുദ്ധിഃ | = | ശുചിത്വം |
| ശുദ്ധവസ്ത്രസ്യ ധാരണം ച | = | നല്ല വസ്ത്രം ധരിക്കുക |
| ശുദ്ധസ്യ വായോഃ | = | ശുദ്ധമായ വായുവിന്റെയും |
| ഭോജ്യസ്യ | = | ആഹാരത്തിന്റെയും |
| ജലസ്യ അപി | = | ജലത്തിന്റെയും |
| നിഷേവണം | = | അനുഭവം |
| കരപാദാദിസംശുദ്ധിഃ | = | കൈകാലുകൾ മുതലായ അവയവങ്ങളുടെ ശുദ്ധി ഇവ |
| ദേഹശുദ്ധിഃ ഇതി | = | ദേഹശുദ്ധിഎന്ന് |
| ഈര്യതേ | = | പറയപ്പെടുന്നു. |

ദിനംതോറുമുള്ള ശുദ്ധജലസ്നാനം, കണ്ണ്, കാത്, പല്ല്, നഖം മുതലായവ ശുദ്ധിയാക്കുക, അഴുക്കില്ലാത്ത വസ്ത്രം ധരിക്കുക, നല്ല വായു ശ്വസിക്കുക, നല്ല ആഹാരം

കഴിക്കുക, ശുദ്ധജലം കുടിക്കുക, കൈകാലുകൾ എപ്പോഴും വൃത്തിയാക്കുക ഇവയാണു് ദേഹശുദ്ധി.

"വാക്ശുദ്ധി"

ആവർജ്ജകത്വം വർണ്ണാനാം സുവ്യക്തി സ്വരമാധുരീ
പദാനാം സ്ഫുടതൗചിത്യം ലയോമീ വചസോ ഗുണാഃ. 93

| | | |
|---|---|---|
| വർണ്ണാനാം | = | അക്ഷരങ്ങളുടെ |
| ആവർജ്ജകത്വം | = | മററുള്ളവരെ ആകർഷിക്കുന്ന ശക്തി |
| സുവ്യക്തി | = | വ്യക്തമായ സംസാരം |
| സ്വരമാധുരീ | = | ശബ്ദമാധുര്യം |
| പദാനാം | = | പദങ്ങളുടെ |
| സ്ഫുടതാ | = | സ്പഷ്ടമായ പ്രതിപാദനം |
| ഔചിത്യം | = | യോഗ്യത |
| ലയഃ | = | ചേർച്ച |
| അമീ | = | ഇവ |
| വചസഃ | = | വാക്കിൻെറ |
| ഗുണാഃ | = | ഗുണങ്ങളാകുന്നു. |

വാക്കുകൾ സ്ഫുടമായും മധുരമായും വ്യക്തമായും ആകർഷകമായും സഭ്യമായും ഇരിക്കണം ശുദ്ധമായ ഭാഷയ്ക്കു് ഇവയെല്ലാം അനുപേക്ഷണീയങ്ങളാണു്.

അനുദ്വേജകതാസത്യസ്വാദ്ധ്യായഹിതകീർത്തനൈഃ
സൗഷ്ഠവപ്രിയതാഭ്യാം ച നിയതം വാഗ്വിശുദ്ധ്യതി. 94

| | | |
|---|---|---|
| അനുദ്വേജകതാ സത്യസ്വാദ്ധ്യായ ഹിതകീർത്തനൈഃ | = | മററുള്ളവരെ വെറുപ്പിക്കാതിരിക്കുക, സത്യം, വേദപാരായണം, ഇഷ്ടമായ കീർത്തനം ഇവയാലും |
| സൗഷ്ഠവപ്രിയതാഭ്യാം ച | = | സൗഷ്ഠവപ്രിയതകളാലും |

| | |
|---|---|
| വാക് നിയതം വിശുദ്ധ്യതി | = വാക്ക് എല്ലായ്പോഴും വിശുദ്ധമായിത്തീരുന്നു. |

എല്ലാവക്കും ഹിതവും, സത്യവും ആയി സമഭാവനയോടുകൂടിയതാണ് വാക്കെങ്കിൽ അതു ശുദ്ധമായ വാക്കായിരിക്കും.

"മനഃശുദ്ധി."

ആർജ്ജവം കരുണാ മൈത്രി മാർദ്ദവം ച ധൃതിസ്ത്രപാ
അദ്വേഷഃ പ്രണിധാനം ച മനഃശുദ്ധിം വിതന്വതേ. 95

| | |
|---|---|
| ആർജ്ജവം | = ഋജുത്വം |
| കരുണ | = ദയ |
| മൈത്രി | = സ്നേഹം |
| മാർദ്ദവം | = ക്രൂരതയില്ലായ്മ |
| ധൃതിഃ | = ധൈര്യം |
| ത്രപാ | = ലജ്ജ |
| അദ്വേഷഃ | = കോപമില്ലായ്മ |
| പ്രണിധാനം ച | = ഏകാഗ്രത(ഇവ)യും |
| മനഃശുദ്ധിം | = മനഃശുദ്ധിയെ |
| വിതന്വതേ | = ഉളവാക്കുന്നു. |

ഋജുത്വം, സ്നേഹം, ദയ, മൃദുലത, ധൈര്യം, ലജ്ജാ, ധ്യാനം ഇവയാണ് മനഃശുദ്ധിക്കു നിദാനം.

"ഇന്ദ്രിയശുദ്ധി."

അപ്രിയാർത്ഥേഷ്വപ്രവൃത്തിരപീഡനമലാളനം
അയുക്താസംസ്തവശ്ചൈതൈഃ ശുദ്ധ്യതീന്ദ്രിയപഞ്ചകം. 96

| | |
|---|---|
| അപ്രിയാർത്ഥേഷു അപ്രവൃത്തിഃ | = ഇഷ്ടമില്ലാത്ത കാര്യങ്ങളിൽ പ്രവൃത്തിക്കാതെയിരിക്കുക |

| | | |
|---|---|---|
| അപീഡനം | = | ഉപദ്രവിക്കാതെയിരിക്കുക |
| അലാളനം | = | ലാളിക്കാതിരിക്കുക |
| അയുക്താസംസ്തവഃ ച | = | യോഗ്യമല്ലാത്തവയെ സ്തുതിക്കാതിരിക്കുക |
| ഏതൈഃ | = | ഇവയാൽ |
| ഇന്ദ്രിയപഞ്ചകം | = | പഞ്ചേന്ദ്രിയങ്ങൾ |
| ശുദ്ധ്യതി | = | ശുദ്ധമായിത്തീരുന്നു. |

അകാൎയ്യങ്ങളിൽ പ്രവൎത്തിക്കാതിരിക്ക, ഇന്ദ്രിയങ്ങളെ കൂടുതൽ പീഡിപ്പിക്കയോ ലാളിക്കയോ ചെയ്യാതിരിക്ക, യുക്തമല്ലാത്തവയിൽ അടുക്കാതിരിക്ക ഇവ പഞ്ചേന്ദ്രിയത്തെ ശുദ്ധമാക്കുന്നു.

## "ഗൃഹശുദ്ധി."

അന്തഃസൂൎയ്യാംശുസമ്പാതഃ ശുദ്ധവായുസമാശ്രയഃ
അശുചിദ്രവ്യനിഷ്കാസസ്സൎവ്വതോ നിത്യമാൎജ്ജനം, 97

പൎയ്യന്തേ മൂത്രവിഷ്ടാദേരനുത്സൎഗ്ഗഃ സുഗന്ധിഭിഃ
സായം പ്രാതൎദ്ധൂപനം ച ഗൃഹശുദ്ധികരാണി ഷട്.98

| | | |
|---|---|---|
| അന്തഃ | = | അന്തൎഭാഗം |
| സൂൎയ്യാംശുസമ്പാതഃ | = | സൂൎയ്യപ്രകാശത്തിനു യോഗ്യവും |
| ശുദ്ധവായുസമാശ്രയഃ | = | ശുദ്ധവായു പ്രവേശിക്കുന്നതിനു പൎയ്യാപ്തവുമായിരിക്കണം. |
| അശുചിദ്രവ്യ-നിഷ്കാസഃ | = | ചീത്തസാധനങ്ങളെ ഉപേക്ഷിക്ക |
| സൎവ്വതഃ | = | എല്ലായിടത്തും |
| നിത്യമാൎജ്ജനം | = | നിത്യവും അടിച്ചു വൃത്തിയാക്കുക |
| പൎയ്യന്തേ | = | പരിസരങ്ങളിൽ |
| മൂത്രവിഷ്ടാദേഃ | = | മൂത്രം മലം മുതലായവയുടെ |
| അനുത്സൎഗ്ഗഃ | = | വിസൎജ്ജനമില്ലാതിരിക്കുക |

സായം പ്രാതഃ ച = വയ്യിട്ടും കാലത്തും
സുഗന്ധിഭിഃ = സുഗന്ധദ്രവ്യങ്ങളെക്കൊണ്ടു്
ധൂപനം ച = പുകയ്ക്കുക (ഇവ)
ഷട് ഗൃഹശുദ്ധികരാണി = ആറും ഗൃഹശുദ്ധികരങ്ങളാണു്.

ഗൃഹങ്ങളുടെ അന്തർഭാഗം വെയിലും ശുദ്ധവായുവും തട്ടുന്നവയായിരിക്കണം. അഴുകിച്ചീഞ്ഞ സാധനങ്ങൾ കളഞ്ഞു് വീടും പരിസരവും എപ്പോഴും വൃത്തിയാക്കണം; പരിസരങ്ങളിൽ മലമൂത്രവിസർജ്ജനം ചെയ്യരുതു്. സന്ധ്യാകാലങ്ങളിൽ സുഗന്ധവസ്തുക്കൾകൊണ്ടു് പുകയ്ക്കണം. ഇതാണു് ഗൃഹശുദ്ധി.

യശ്ശുദ്ധിപഞ്ചകമിദം ചരതി പ്രശസ്ത-
മാരോഗ്യനിത്യസുഖഹേതുകമാത്മനീനം
ദീർഘായുരൂർജ്ജിതവപുഃ സതതപ്രസന്ന-
ബുദ്ധിർയ്യുവേവ പുരുഷോ ഭവതീഹ ലോകേ. 99

യഃ പുരുഷഃ = ഏതൊരു പുരുഷൻ
പ്രശസ്തം = പ്രഖ്യാതം
ആരോഗ്യനിത്യസുഖഹേതുകം = നിത്യമുള്ള ആരോഗ്യത്തിനും സുഖത്തിനും കാരണഭൂതവും
ആത്മനീനം = ആത്മാവിനു് ഹിതകരവും ആയ
ഇദം പഞ്ചകം = ഈ ശുദ്ധിപഞ്ചകത്തെ
ചരതി = ആചരിക്കുന്നുവോ
സഃ = അവൻ
ഇഹലോകേ = ഈ ലോകത്തിൽ
യുവാ ഇവ = യുവാവിനെപ്പോലെ
ദീർഘായുഃ = ദീർഘായുസ്സായും
ഊർജ്ജിതവപുഃ = തേജസ്സുള്ള ശരീരത്തോടുകൂടിയവനായും

സതതപ്രസന്നബുദ്ധിഃ = സദാ പ്രസന്നബുദ്ധിയായും
ഭവതി = ഭവിക്കുന്നു.

ആയുരാരോഗ്യസുഖദായകവും, ആത്മഹിതവും ആയ ഈ ശുദ്ധിപഞ്ചകത്തെ ആചരിക്കുന്നവൻ ലോകത്തിൽ ഊർജ്ജസ്വലനായും യശസ്വിയായും ദീർഘായുഷ്മാനായും ആരോഗ്യവാനായും ഭവിക്കും.

തൃതീയസർഗ്ഗം സമാപ്തം.



# ചതുർത്ഥസർഗ്ഗം.



## സൂതകം.

ശിഷ്യാ ഊചുഃ—

ഭഗവൻ! സർവ്വതത്ത്വജ്ഞ! സർവ്വപ്രാണിദയാപര!
ഭവതോദിതമാകർണ്ണ്യ ധർമ്മം സർവ്വമനോഹരം. 100

പരം മുഖരയത്യസ്മാൻ ജിജ്ഞാസാതഃപരസ്യ ച
തസ്മാത് സൂതിമുഖാൻ ധർമ്മാൻ വ്യാസേനോപദിശാധുനാ.

| | | |
|---|---|---|
| സർവ്വതത്ത്വജ്ഞ! | = | സർവ്വതത്ത്വങ്ങളും ഗ്രഹിച്ചവനും |
| സർവ്വപ്രാണിദയാപര! | = | സർവ്വപ്രാണികളിലും ദയയുള്ളവനുമായ |
| ഭഗവൻ! | = | അല്ലയോ ഭഗവാനേ! |
| ഭവതാ | = | അങ്ങയാൽ |
| ഉദിതം | = | പറയപ്പെട്ട |
| സർവ്വമനോഹരം | = | സർവ്വസുന്ദരമായ |
| ധർമ്മം | = | ധർമ്മപഞ്ചകത്തെ |
| ആകർണ്ണ്യ | = | കേട്ടിട്ട് |
| അതഃപരസ്യ ച | = | ഇതിനുപരിയുള്ളതിന്റെയും |
| ജിജ്ഞാസാ | = | അറിയാനുള്ള ആഗ്രഹം |
| അസ്മാൻ | = | ഞങ്ങളെ |
| പരം | = | ഏററവും |
| മുഖരയതി | = | മുഖരമാക്കുന്നു (സംഭാഷണംചെയ്യിക്കുന്നു.) |
| തസ്മാത് | = | അതുകൊണ്ടു് |
| സൂതിമുഖാൻ ധർമ്മാൻ | = | പ്രസവംമുതലുള്ള ധർമ്മങ്ങളെ |
| വ്യാസേന | = | വിസ്തരമായി |

| | | |
|---|---|---|
| അധുനാ | = | ഇപ്പോൾത്തന്നെ |
| ഉപദിശ | = | ഉപദേശിച്ചാലും. |

അല്ലയോ കരുണാനിധിയായ ഭഗവാനേ! അവിടുന്ന് ഉപദേശിച്ച ധൎമ്മപഞ്ചകത്തെ കേട്ടിട്ട് ഇനിയും അറിയണമെന്നാഗ്രഹമുണ്ട് അതുകൊണ്ട് പ്രസവാനുസംബന്ധികളായ കാൎയ്യങ്ങളെ വേർതിരിച്ച് ഞങ്ങൾക്ക് ഉപദേശിച്ചുതന്നാലും.

ഗുരുരുവാച:—

ശൃണുധ്വമവധാനേന സദാചാരപരായണാഃ!
പ്രസൂതിവിഷയാൻ ധൎമ്മാൻ വക്ഷ്യാമ്യനതിവിസ്തരം. 102

| | | |
|---|---|---|
| സദാചാരപരായണാഃ! | = | സദാചാരനിരതന്മാരായ ശിഷ്യന്മാരേ! |
| പ്രസൂതിവിഷയാൻ ധൎമ്മാൻ | = | പ്രസവവിഷയങ്ങളായ ധൎമ്മങ്ങളെ |
| അനതിവിസ്തരം | = | ചുരുക്കി |
| വക്ഷ്യാമി | = | ഞാൻ പറയുന്നുണ്ട്. |
| അവധാനേന | = | സശ്രദ്ധം |
| ശൃണുധ്വം | = | കേട്ടാലും. |

അല്ലയോ സദാചാരനിരതന്മാരായ ശിഷ്യന്മാരേ! പ്രസവസംബന്ധങ്ങളായ കാൎയ്യങ്ങളെ ഞാൻ ചുരുക്കിപ്പറയാം. സശ്രദ്ധം കേട്ടാലും.

വിശാലം സൂതികാവേശ്മ വായുസൂൎയ്യപ്രകാശയോഃ
ആദാനപ്രതിരോധാൎത്ഥമനുക്രലഗവാക്ഷകം. 103

| | | |
|---|---|---|
| സൂതികാവേശ്മ | = | പ്രസവമുറി |
| വായുസൂൎയ്യപ്രകാശയോഃ | = | വായുവിൻെറയും സൂൎയ്യപ്രകാശത്തിൻെറയും |

| | | |
|---|---|---|
| ആദാനപ്രതിരോധാത്ഥം | = | സ്വീകരണത്തിനും നിരോധനത്തിനും |
| അനുകൂലഗവാക്ഷകം | = | അനുകൂലമായജനലോടുകൂടിയതും |
| വിശാലം | = | വിസ്താരമേറിയതും ആയിരിക്കണം. |

പ്രസവമുറി വായു സഞ്ചരിക്കുന്നതിനും, വെയിൽതട്ടാതെയിരിക്കുന്നതിനും പര്യാപ്തമായ ജനലുകളുള്ളതും വിസ്താരമുള്ളതും ആയിരിക്കണം.

തത്ര പ്രസൂതി വൈക്ലബ്യമാപന്നായാസ്തു ജാതപി
അസ്വാസ്ഥ്യജനകം കിഞ്ചിദപ്യന്തർ ന പ്രവേശയേത്.

| | | |
|---|---|---|
| തത്ര | = | അവിടെ |
| പ്രസൂതിവൈക്ലബ്യം | = | പ്രസവവിഷമതയെ |
| ആപന്നായാം | = | പ്രാപിച്ചവരാക്ക് |
| ജാതു അപി | = | ഒരിക്കലും |
| കിംചിൽ അസ്വാസ്ഥ്യജനകം | = | അസ്വാസ്ഥ്യത്തെ ഉളവാക്കുന്ന ഒന്നിനേയും |
| അന്തഃ | = | ഉള്ളിൽ |
| ന പ്രവേശയേത് | = | പ്രവേശിപ്പിക്കരുത്. |

പ്രസവാനന്തരം പ്രസൂതിക്ക് ഏതെങ്കിലും വിഷമങ്ങൾ ഉണ്ടായാലും അസ്വാസ്ഥ്യമുണ്ടാക്കുന്ന ഒന്നിനേയും പ്രസവമുറിയിൽ പ്രവേശിപ്പിക്കരുത്.

ന കേനാപി പ്രകാരേണ വൈമനസ്യകരം വചഃ
പ്രകാശയേത് പ്രസൂതായാഃ പുരസ്താന്നിയതവ്രതാ, 105

ഗർഭസംഗ്രഹണേ ദക്ഷാ തദ്വിജ്ഞാനേ വിചക്ഷണാ
സദയാ സമയാഭിജ്ഞാ ശുചിഃ സ്യാത് സാവികാനിശം.

| | | |
|---|---|---|
| കേനാപി പ്രകാരേണ | = | ഒരുതരത്തിലും |
| വൈമനസ്യകരം | = | മനസ്സിനിഷ്ടമില്ലാത്ത |

വചഃ = വാക്കിനെ
ന പ്രകാശയേത് = പ്രകാശിപ്പിക്കരുതു്.
പ്രസൂതായാഃ = പ്രസവിച്ചവളുടെ
പുരസ്താൽ = മുമ്പിൽ (അടുത്തു്)
നിയതവ്രതാ = വ്രതമുള്ളവളും
ഗൎഭസംഗ്രഹണേ = ഗൎഭപരിപാലനത്തിൽ
ദക്ഷാ = സമൎത്ഥയും
തദ്വിജ്ഞാനേ = അതിന്റെ (ഗൎഭസംഗ്രഹണം) അറിവിൽ
വിചക്ഷണാ = ബുദ്ധിമതിയും
സദയാ = ദയയുള്ളവളും
സമയാഭിജ്ഞാ = സമയമറിഞ്ഞു പ്രവൎത്തിക്കുവാൻ സാമൎത്ഥ്യമുള്ളവളും
ശുചിഃ = പരിശുദ്ധയുമായ
സാവികാ = സൂതികൎമ്മിണി
അനിശം സ്യാത് = എപ്പോഴും ഉണ്ടായിരിക്കണം.

പ്രസവസമയം അനിഷ്ടമായ വാക്കുപറയരുതു്. "പതിച്ചി" വൃത്തിയുള്ളവളും, പ്രസവകാൎയ്യങ്ങളിൽ സാമൎത്ഥ്യമുള്ളവളും, ദയയുള്ളവളും, ഈശ്വരവിചാരമുള്ളവളും, സമയംനോക്കി വേണ്ടതുപോലെ പ്രവൎത്തിക്കുന്നതിനു കെല്പുള്ളവളും ആയിരിക്കണം. അപ്രകാരമുള്ള ഒരുവൾ ആയിരിക്കണം പ്രസവസ്ത്രീയുടെ സമീപത്തു് എപ്പോഴും ഇരിക്കേണ്ടതു്.

അനുരക്താ ബുദ്ധിമത്യശ്ശൗചാചാരപരായണാഃ
പരിചൎയ്യാസമൎത്ഥാശ്ച ഭവേയുഃ പരിചാരികാഃ. 107

അനുരക്താഃ = സ്നേഹമുള്ളവരും
ബുദ്ധിമത്യഃ = ബുദ്ധിശാലിനികളും
ശൗചാചാരപരായണാഃ = ശുചിത്വം, ആചാരം ഇവയിൽ താല്പൎയ്യമുള്ളവരും

| | | |
|---|---|---|
| പരിചൎയ്യാസമൎത്ഥാഃ | = | പരിചരണപ്രവൃത്തിയിൽ സാമൎത്ഥ്യമുള്ളവരും ആയ |
| പരിചാരികാഃ | = | വേലക്കാരികഠം |
| ഭവേയുഃ | = | ഉണ്ടായിരിക്കണം. |

ബുദ്ധിയുള്ളവരും, സ്നേഹമുള്ളവരും, പരിചരിപ്പാൻ സാമൎത്ഥ്യമുള്ളവരും, ശുചിത്വമുള്ളവരുമായ പരിചാരികകഠം സമീപത്തുണ്ടായിരിക്കണം.

ഭവിതാ പ്രസൂതാ ശൗചശുദ്ധിരേകാദശേഹനി
ആശൗചാന്തേ ശുദ്ധികൎമ്മ പുണ്യമന്യച്ച കാരയേത്. 108

| | | |
|---|---|---|
| പ്രസൂതാ ശൗചശുദ്ധിഃ | = | പ്രസവാനന്തരമുള്ള ശുചിത്വകൎമ്മം |
| ഏകാദശേ അഹനി | = | പതിനൊന്നാംദിവസം |
| ഭവിതാ | = | ഭവിക്കും. |
| ആശൗചാന്തേ | = | ശുദ്ധികൎമ്മത്തിനുശേഷം |
| അന്യത് ശുദ്ധികൎമ്മപുണ്യം ച | = | മററു ശുദ്ധിക്കുള്ള പുണ്യകൎമ്മത്തേയും |
| കാരയേത് | = | ചെയ്യിക്കണം. |

പ്രസവാനന്തരം പതിനൊന്നാംദിവസം ശുദ്ധികൎമ്മം ചെയ്യണം. അതിനുശേഷം മററുള്ള ശുദ്ധികരങ്ങളായ പുണ്യകൎമ്മങ്ങളും ചെയ്യണം.

പക്ഷാദുപരി കൎത്തവ്യമൎവാങ്മാസത്രയാദപി
ജാതസ്യ നാമകരണം, തദ്വന്നിഷ്ക്രമണം ഗൃഹാത്. 109

| | | |
|---|---|---|
| ജാതസ്യ | = | ജനിച്ചകുഞ്ഞിനു് |
| നാമകരണം | = | പേരിടുക |
| പക്ഷാത് ഉപരി | = | പതിനഞ്ചുദിവസത്തിനുശേഷം |
| കൎത്തവ്യം | = | ചെയ്യേണ്ടതാണു്. |

| | | |
|---|---|---|
| തദ്വത് | = | അതുപോലെ |
| ഗൃഹാത് നിഷ്ക്രമണം | = | ഗൃഹത്തിൽനിന്നും വെളിയിലേക്കുള്ള ഗമനം |
| അൎവ്വാങ്മാസത്രയാത് അപി കൎത്തവ്യം | = | മൂന്നുമാസത്തിനകം ചെയ്യേണ്ടതാണു്. |

കുഞ്ഞു ജനിച്ച പതിനഞ്ചുദിവസത്തിനുശേഷം പേരിടണം. മൂന്നു മാസം കഴിഞ്ഞാലേ കുട്ടിയെ വീട്ടിനുവെളിയിൽ കൊണ്ടിറങ്ങാവൂ.

സുവചം സുശ്രവം നാമധേയമല്പാക്ഷരാൎത്ഥവത്
അക്ലിഷ്ടം പുണ്യനക്ഷത്രേ വിദധീത ശുഭേഹനി. 110

| | | |
|---|---|---|
| ശുഭേ പുണ്യനക്ഷത്രേ അഹനി | = | ശുഭമായ പുണ്യനക്ഷത്രദിവസം |
| സുവചം | = | നല്ലവാക്കു് |
| സുശ്രവം | = | കേൾക്കാൻ സുഖമുള്ളതും |
| അല്പാക്ഷരാൎത്ഥവത് | = | അക്ഷരം കുറവുള്ളതും അൎത്ഥമുള്ളതും |
| അക്ലിഷ്ടം | = | വിഷമമില്ലാത്തതും ആയ |
| നാമധേയം | = | പേരു് |
| വിദധീത | = | ചെയ്യണം (ഇടണം.) |

നല്ല നാളും ദിവസവും നോക്കി കുട്ടിക്കു പേരിടണം. പേരു് അക്ഷരം കുറവുള്ളതും വിളിക്കുന്നതിനു് എളുപ്പമുള്ളതും അൎത്ഥമുള്ളതും കേൾവിസുഖമുള്ളതും ആയിരിക്കണം.

സ്തനന്ധയസ്യാല്പവഹ്നേരനല്പന്നരദസ്യ ച
ഷഷ്ഠാന്മാസാന്ന കുൎവ്വീത പ്രാഗന്നപ്രാശനം ശിശോഃ 111

| | | |
|---|---|---|
| അല്പവഹ്നേഃ | = | ജഠരാഗ്നി കുറവുള്ളവനും (ദഹനക്കുറവുള്ളവൻ) |

| | | |
|---|---|---|
| അനല്പന്നരദസ്യ | = | പല്ലുമുളയ്ക്കാത്തവനും |
| സ്തനന്ധയസ്യ ച | = | മുലകുടിക്കുന്നവനുമായ |
| ശിശോഃ | = | ശിശുവിനു് |
| ഷഷ്ഠാത് മാസാത് പ്രാക് | = | ആറുമാസത്തിനുമുമ്പു് |
| അന്നപ്രാശനം ന കുർവ്വീത | = | ചോറു കൊടുക്കരുതു്. |

പല്ലു മുളയ്ക്കാത്തവനും, മുലകുടിക്കുന്നവനുമായ ശിശുവിനു് ദഹനശക്തി കുറവാകയാൽ ആറുമാസംവരെ ചോറു കൊടുക്കരുതു്.

## ബാലോപചാരണം.

സൗശീല്യാചാരസമ്പന്നാ നീരോഗാ കരുണാവതീ
പ്രസാദവിനയോപേതാ യോഷിജ്ജാതമുപാചരേത്. 112

| | | |
|---|---|---|
| സൗശീല്യാചാരസമ്പന്നാ | = | സൗശീല്യം ആചാരം ഇവയിൽ സമ്പന്നയും |
| നീരോഗാ | = | രോഗമില്ലാത്തവളും |
| കരുണാവതി | = | കരുണയുള്ളവളും |
| പ്രസാദവിനയോപേതാ | = | പ്രസാദം വിനയം ഇവയോടുകൂടിയവളുമായ |
| യോഷിത് | = | സ്ത്രീ |
| ജാതം | = | ജനിച്ച കുഞ്ഞിനെ |
| ഉപാചരേത് | = | ഉപചരിക്കണം. |

നല്ല സ്വഭാവമുള്ളവളും രോഗമില്ലാത്തവളും വിനയാദി സൽഗ്ഗുണവതിയുമായ സ്ത്രീവേണം ശിശുവിനെ വളർത്തേണ്ടതു്.

വിശുദ്ധമൃദുവസ്ത്രേണ സ്വാസ്തീൎണ്ണേ ശയനേ ശിശും
ശായയേത് പരിതഃശുദ്ധദ്രവ്യരമ്യേ ഗൃഹോദരേ. 113

| | | |
|---|---|---|
| പരിതഃ | = | ചുററും |
| ശുദ്ധദ്രവ്യരമ്യേ | = | പരിശുദ്ധപദാൎത്ഥങ്ങളാൽ മനോഹരമായ |
| ഗൃഹോദരേ | = | ഗൃഹാന്തൎഭാഗത്തിൽ |
| വിശുദ്ധമൃദുവസ്ത്രേണ | = | പരിശുദ്ധവും മൃദുലവുമായ വസ്ത്രത്താൽ |
| സ്വാസ്തീൎണ്ണേ | = | നല്ലവണ്ണം വിരിക്കപ്പെട്ട |
| ശയനേ | = | കിടക്കയിൽ |
| ശിശും | = | കുഞ്ഞിനെ |
| ശായയേത് | = | കിടത്തണം. |

ചുററും പരിശുദ്ധപദാൎത്ഥങ്ങൾ നിറഞ്ഞ വീട്ടിനുള്ളിൽ വൃത്തിയും നേൎമ്മയും ഉള്ള വസ്ത്രം വിരിച്ച കിടക്കയിൽ ശിശുവിനെ കിടത്തണം.

അനാശാസ്യം വചോ ദ്രവ്യമമംഗലനിവേദനം
അവമാനനമാടോപം ന ബാലസ്യ പ്രകാശയേത്. 114

| | | |
|---|---|---|
| അനാശാസ്യം | = | ആശാസ്യമല്ലാത്ത |
| വചഃ | = | വാക്കിനെ |
| ദ്രവ്യം | = | ദ്രവ്യത്തെ |
| അമംഗലനിവേദനം | = | അസഭ്യനിവേദനം |
| അവമാനനം | = | അവമാനിക്കൽ |
| ആടോപം | = | കോലാഹലം ഇവ |
| ബാലസ്യ ന പ്രകാശയേത് | = | ബാലനു പ്രകാശിപ്പിക്കരുത്. |

കുഞ്ഞിനോട്ട ചീത്തവാക്കുപറയുകയോ ചീത്തവിചാരം ഉളവാക്കുകയോ, അഭിമാനമില്ലാത്ത പ്രവൃത്തികൾ അവരുടെ മുമ്പിൽവച്ച് ചെയ്യുകയോ അരുത്.

ആപഞ്ചമാബ്ദം ധാത്ര്യൈവ ലാലനാദേശനാദിഭിഃ
ഉപാഖ്യാനേന മഹതാം പ്രതിച്ഛന്ദാവലോകതഃ 115

വ്യക്താക്ഷരേണ വചസാ ശുദ്ധവാസോവിഭൂഷണൈഃ
ഭോജ്യേന ശുചിനാ ബാലോ വർദ്ധനീയഃ പ്രയത്നതഃ. 116

| | | |
|---|---|---|
| ആപഞ്ചമാബ്ദം | = | അഞ്ചുവയസ്സുവരെ |
| ധാത്ര്യാ ഏവ | = | ധാത്രിയാൽത്തന്നെ |
| ബാലഃ | = | ശിശു |
| ലാലനാദേശനാദിഭിഃ | = | ലാളനം നിർദ്ദേശങ്ങൾ ഇവയാലും |
| പ്രതിച്ഛന്ദാവലോകതഃ | = | ചിത്രം പ്രതിമ മുതലായവയുടെ ദർശനത്തിൽനിന്നും |
| മഹതാം | = | മഹാന്മാരുടെ |
| ഉപാഖ്യാനേന | = | കഥയാലും |
| വ്യക്താക്ഷരേണ വചസാ | = | സ്പഷ്ടമായ വാക്കുകൊണ്ടും |
| ശുചിനാ ഭോജ്യേന | = | പരിശുദ്ധമായ ആഹാരംകൊണ്ടും |
| ശുദ്ധവാസോവിഭൂഷണൈഃ | = | ശുദ്ധമായ വസ്ത്രാലങ്കാരങ്ങളാലും |
| പ്രയത്നതഃ | = | പ്രയാസപ്പെട്ട് |
| വർദ്ധനീയഃ | = | വളർത്തപ്പെടേണ്ടവനാണ്. |

വളർത്തമ്മ പ്രയാസപ്പെട്ടെങ്കിലും ശിശുവിനെ അഞ്ചുവയസ്സുവരെ നല്ല ചിത്രങ്ങൾ പ്രതിമകൾ ഇവ കാണിച്ചും ലാളിച്ചും നല്ല നിർദ്ദേശങ്ങൾ കൊടുത്തും മഹാന്മാരുടെ കഥകൾ കേൾപ്പിച്ചും, നല്ല ആഹാരം കൊടുത്തും നല്ല വാക്കുകൾപറഞ്ഞും പറയിച്ചും നല്ല വസ്ത്രങ്ങളും അലങ്കാരങ്ങളും അണിയിച്ചും വളർത്തേണ്ടതാണ്.

## വിദ്യാരംഭം.

ഏവം പ്രവൎദ്ധമാനസ്യ വിദ്യാരംഭം ശുഭോത്തരം
പൂൎവ്വന്തു പഞ്ചമാദബ്ദാത് കാരയേദാത്മവേദിഭിഃ 117

| | | |
|---|---|---|
| ഏവം | = | ഇപ്രകാരം |
| പ്രവൎദ്ധമാനസ്യ | = | വളരുന്നശിശുവിന് |
| പഞ്ചമാത് അബ്ദാത് പൂൎവ്വം തു | = | അഞ്ചുകൊല്ലത്തിനുമുമ്പുതന്നെ |
| ശുഭോത്തരം | = | ശുഭമായ |
| വിദ്യാരംഭം | = | വിദ്യാരംഭത്തെ |
| ആത്മവേദിഭിഃ | = | ആത്മവേദികളെക്കൊണ്ട് |
| കാരയേത് | = | ചെയ്യിക്കണം. |

ഇപ്രകാരം വളൎന്നുവരുന്ന ശിശുവിന് ആത്മജ്ഞാനികളെക്കൊണ്ട് അഞ്ചാംവയസ്സിൽത്തന്നെ വിദ്യാരംഭം നടത്തണം.

വിദുഷാ ഭക്തിയുക്തേന കരുണാമൃദുചേതസാ
വൃത്താചാരവതാ കാൎയ്യമക്ഷരാരംഭണം ശിശോഃ 118

| | | |
|---|---|---|
| വൃത്താചാരവതാ | = | നല്ലനടത്തയും ആചാരവും ഉള്ളവനും |
| കരുണാമൃദുചേതസാ | = | കരുണയാൽ മൃദുവായ മനസ്സോടുകൂടിയവനും |
| ഭക്തിയുക്തേന | = | ഭക്തിയുള്ളവനും ആയ |
| വിദുഷാ | = | വിദ്വാനാൽ |
| ശിശോഃ | = | കുട്ടിയുടെ |
| അക്ഷരാരംഭണം | = | വിദ്യാരംഭം |
| കാൎയ്യം | = | പ്രധാനമായി ചെയ്യണം. |

കരുണാനിധിയും ആചാരസമ്പന്നനും ആയ വിദ്വാനെക്കൊണ്ട് കുട്ടിക്ക് വിദ്യാരംഭം നടത്തണം.

കൃതസ്നാനം ശുചിം ബാലം വിധായ പ്രാങ്ങ്മുഖം ഗുരോഃ
ധ്യാത്വാ ജിഹ്വാഞ്ചലേ തസ്യ സുവർണ്ണേന ലിഖേന്മനം.

| | | |
|---|---|---|
| കൃതസ്നാനം | = | കുളിച്ചവനും |
| ശുചിംബാലം | = | ശുദ്ധനും ആയ ബാലനെ |
| ഗുരോഃ പ്രാങ്ങ്മുഖം | = | ഗുരുവിനഭിമുഖമായി |
| വിധായ | = | ചെയ്തിട്ട് |
| ധ്യാത്വാ | = | ധ്യാനിച്ചതിനുശേഷം |
| തസ്യ | = | അവൻെറ |
| ജിഹ്വാഞ്ചലേ | = | നാക്കിൻെറ അററത്ത് |
| സുവർണ്ണേന | = | സ്വർണ്ണംകൊണ്ട് |
| മനുംലിഖേത് | = | മന്ത്രമെഴുതണം. |

കുഞ്ഞിനെ കുളിപ്പിച്ച് വൃത്തിയാക്കി ശുദ്ധവസ്ത്രം ധരിപ്പിച്ച് ഗുരുവിൻെറ മുമ്പിലിരുത്തണം. ഗുരു അല്പം ധ്യാനിച്ചതിനുശേഷം കുട്ടിയുടെ നാക്കിൽ സ്വർണ്ണംകൊണ്ട് ഓമെന്ന പ്രണവാക്ഷരം എഴുതണം.

വർണ്ണാനുച്ചാരയിത്വാഥ പ്രണതം ബാലകം ഗുരുഃ
ആശീർവ്വദേത് പ്രസന്നാത്മാ തസ്യ ശ്രേയോഭിവൃദ്ധയേ. 120

| | | |
|---|---|---|
| അഥ | = | അനന്തരം |
| വർണ്ണാൻ | = | അക്ഷരങ്ങളെ |
| ഉച്ചാരയിത്വാ | = | ഉച്ചരിപ്പിച്ചിട്ട് |
| പ്രണതം ബാലകം | = | നമസ്കരിച്ച ബാലനെ |
| പ്രസന്നാത്മാ | = | പ്രസന്നാത്മാവായ |
| ഗുരു | = | അദ്ധ്യാപകൻ |
| തസ്യ | = | അവൻെറ |
| ശ്രേയോഭിവൃദ്ധയേ | = | അഭ്യുദയത്തിനായി |
| ആശീർവ്വദേത് | = | ആശീർവ്വദിക്കണം. |

ആചാര്യൻ കുട്ടിയെക്കൊണ്ട് അക്ഷരങ്ങൾ പറയിച്ചതിനുശേഷം കുട്ടിയുടെ അഭ്യുദയത്തിനായി അനുഗ്രഹിക്കണം.

ചതുത്ഥസർഗ്ഗം സമാപ്തം.



# പഞ്ചമസർഗ്ഗം.



## ആശ്രമധർമ്മം.

ശിഷ്യാ ഊചുഃ—

ജ്ഞാതൃജ്ഞാനജ്ഞേയതത്ത്വനീതിവ്യാഖ്യാവിചക്ഷണ!
ആഖ്യാതം ഭവതാ യദ്യദ്വാക്യം വാക്യവിശാരദ! ।21

അസ്മാഭിരവധാനേന ശ്രുതം തല്ലോകസമ്മതം
അഥാശ്രമസ്വരൂപം ച സാധു ജിജ്ഞാസ്യതേധുനാ. ।22

| | | |
|---|---|---|
| ജ്ഞാതൃജ്ഞാന-ജ്ഞേയതത്ത്വനീതി-വ്യാഖ്യാവിചക്ഷണ! | = | ജ്ഞാതാവിനേയും ജ്ഞാനത്തേയും ജ്ഞേയത്തേയും പററിയുള്ള പരമതത്ത്വം വിസ്തരിക്കുന്നതിൽ സമർത്ഥനായോനേ! |
| വാക്യവിശാരദ! | = | അല്ലയോ വാഗ്മി! |
| ഭവതാ | = | അങ്ങയാൽ |
| യദ്യദ്വാക്യം ആഖ്യാതം | = | ഏതൊരു വാക്യം പറയപ്പെട്ടോ. |
| ലോകസമ്മതം | = | ലോകർക്ക് സമ്മതമായ |
| തത് | = | അതു് |
| അസ്മാഭിഃ | = | ഞങ്ങളാൽ |
| അവധാനേന | = | സശ്രദ്ധം |
| ശ്രുതം | = | കേൾക്കപ്പെട്ടു. |
| അഥ | = | അനന്തരം |
| ആശ്രമസ്വരൂപം ച | = | ആശ്രമസ്വരൂപവും |
| അധുനാ സാധുജി-ജ്ഞാസ്യതേ | = | ഇപ്പോൾ നന്നായി അറിയുവാനാ ഗ്രഹിക്കുന്നു. |

അറിഞ്ഞവനാരെന്നും, അറിവെന്തെന്നും, അറിയേണ്ടതെന്തെന്നും മററും അവിടുന്നു പറഞ്ഞതു് ഞങ്ങൾ സശ്രദ്ധം കേട്ടു. ഇനി ആശ്രമധമ്മങ്ങളെപ്പററി അറിയാനാഗ്രഹമുണ്ടു്. അതിനാൽ അവിടുന്നു് ആശ്രമങ്ങളുടെ സാമാന്യസ്വരൂപത്തെ ഞങ്ങൾക്കു പറഞ്ഞുതന്നാലും.

ഗുരുരുവാച:—

അഥാഹം സംപ്രവക്ഷ്യാമി ജ്ഞാതവ്യാനാശ്രമാംസ്തഥാ
തേഷാം സാമാന്യധമ്മാംശ്ച ക്രമശഃ ശൃണുതാസ്തികാഃ!

| | |
|---|---|
| ആസ്തികാഃ! | = അല്ലയോ ആസ്തികന്മാരേ! (ഈശ്വരനുണ്ടെന്നും പരലോകമുണ്ടെന്നും വിശ്വസിക്കുന്നവർ) |
| അഥ | = ഇനിയും |
| അഹം | = ഞാൻ |
| ജ്ഞാതവ്യാൻ ആശ്രമാൻ | = അറിഞ്ഞിരിക്കേണ്ട ആശ്രമങ്ങളേയും |
| തേഷാം | = അവയുടെ |
| സാമാന്യധമ്മാൻ ച | = സാമാന്യധമ്മങ്ങളേയും |
| ക്രമശഃ | = ക്രമമായി |
| സംപ്രവക്ഷ്യാമി | = പറയുന്നു |
| ശൃണുത | = നിങ്ങൾ കേട്ടാലും. |

അല്ലയോ ഈശ്വരവിശ്വാസമുള്ള ശിഷ്യന്മാരേ! ഞാൻ പറയുന്ന ആശ്രമസ്വരൂപത്തേയും അതിൻെറ വിധികളേയും നിങ്ങൾ കേട്ടുകൊള്ളുക.

പൂവാചാര്യാഃ ബ്രഹ്മചര്യം ഗാർഹസ്ഥ്യം ച തതഃപരം
വാനപ്രസ്ഥം ച സംന്യാസമാശ്രമാംശ്ചതുരോ ജഗുഃ. 124

| | |
|---|---|
| പൂവാചാര്യാഃ | = പൂവാചാര്യന്മാർ |
| ബ്രഹ്മചര്യം | = ബ്രഹ്മചര്യവും |

| | |
|---|---|
| തതഃപരം | = അതിനുശേഷം |
| ഗാൎഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം ച | = ഗാൎഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം ഇങ്ങനെ |
| ചതുരഃ ആശ്രമാൻ | = നാലു് ആശ്രമങ്ങളെ |
| ജഗുഃ | = പറഞ്ഞിരിക്കുന്നു. |

ബ്രഹ്മചൎയ്യാശ്രമം, ഗൃഹസ്ഥാശ്രമം, വാനപ്രസ്ഥാശ്രമം, സംന്യാസാശ്രമം ഇങ്ങനെ ആശ്രമം നാലെന്നു മുനിമാർ പറഞ്ഞിരിക്കുന്നു.

തഥാപ്യവഹിതപ്രജ്ഞാ! കാലേഽസ്മിന്നാശ്രമാസ്ത്രയഃ
പൎയ്യാപ്താ ഏവമേവാസംസ്ത്രയഃ കാലേഽപി വൈദികേ. 125

| | |
|---|---|
| തഥാ അപി | = അപ്രകാരമാണെങ്കിലും |
| അവഹിതപ്രജ്ഞാഃ | = അല്ലയോ അവധാനമുള്ള ബുദ്ധിയുള്ളവരേ |
| അസ്മിൻ കാലേ | = ഈ കാലത്തിൽ |
| ത്രയഃ ആശ്രമാഃ പൎയ്യാപ്താഃ ഏവ | = മൂന്നു ആശ്രമങ്ങൾ മതിയാകും. |
| ഏവം | = ഇപ്രകാരം |
| വൈദികേ കാലേ അപി | = വൈദികകാലത്തിലും |
| ത്രയഃ | = മൂന്നെണ്ണം |
| ആസൻ | = ഉണ്ടായിരുന്നു. |

ആശ്രമം നാലാണെങ്കിലും മൂന്നെണ്ണം പ്രധാനങ്ങളാണെന്നും അറിയണം. വേദത്തിലും മൂന്നാശ്രമങ്ങൾക്കാണു് പ്രാധാന്യം കല്പിച്ചിരിക്കുന്നതു്.

തേ ബ്രഹ്മചൎയ്യഗാൎഹസ്ഥ്യസംന്യാസാ ഇതി മേ മതിഃ
തേഷാം സാമാന്യരൂപാണി സംക്ഷിത്യാദൗനിരൂപ്യതേ.(?)

| | |
|---|---|
| തേ | = അവ |
| ബ്രഹ്മചര്യ്യഗാർഹ-സ്ഥ്യസംന്യാസാഃ | = ബ്രഹ്മചര്യ്യം, ഗാർഹസ്ഥ്യം, സംന്യാസം |
| ഇതി | = എന്നു് |
| മേ മതിഃ | = എൻെറ അഭിപ്രായം |
| ആദൗ | = ആദ്യമായി |
| തേഷാം | = അവയുടെ |
| സാമാന്യരൂപാണി | = സാമാന്യരൂപത്തെ |
| നിരൂപ്യതേ | = നിരൂപണംചെയ്യുന്നു |

പ്രധാനങ്ങളായ മൂന്നാശ്രമങ്ങൾ ബ്രഹ്മചര്യ്യാശ്രമം; ഗൃഹസ്ഥാശ്രമം, സംന്യാസാശ്രമം ഇവയാകുന്നു. ഇവയുടെ സാമാന്യരൂപം ചുരുക്കിപ്പറയാം.

വിദ്യാരംഭാത് പരം പുംസശ്ചതുർവിംശവയോവധി
ബ്രഹ്മചര്യ്യം ബാലികായാഃ സ്യാത് ഷോഡശവയോവധി.

| | |
|---|---|
| പുംസഃ | = പുരുഷനു് |
| വിദ്യാരംഭാത് പരം | = വിദ്യാരംഭത്തിനുശേഷം |
| ചതുർവിംശവയോവധി | = ഇരുപത്തിനാലു വയസ്സുവരെ |
| ബ്രഹ്മചര്യ്യം സ്യാൽ | = ബ്രഹ്മചര്യ്യം ഉണ്ടായിരിക്കണം |
| ബാലികായാഃ | = ബാലികയ്ക്കു് (വിദ്യാരംഭാത് പരം) |
| ഷോഡശവയോവധി | = പതിനാറുവയസ്സുവരെ (ബ്രഹ്മചര്യ്യം സ്യാത് ബ്രഹ്മചര്യ്യം ഉണ്ടായിരിക്കണം. |

വിദ്യാരംഭകാലംമുതൽ 24 വയസ്സുവരെ പുരുഷനും 16 വയസ്സുവരെ സ്ത്രീക്കും ബ്രഹ്മചര്യ്യാശ്രമകാലമാകുന്നു.

വിഹിതബ്രഹ്മചര്യ്യാന്തേ ഗൃഹിതാം യദി വാഞ്ഛതി
ഉത്സൃജേത് ബ്രഹ്മചര്യ്യം തദന്യഥാ ന പരിത്യജേത്. 128

| | | |
|---|---|---|
| വിഹിതബ്രഹ്മ-ചര്യാന്തേ | = | ബ്രഹ്മചര്യാശ്രമം സ്വീകരിച്ചതിനശേഷം |
| ഗൃഹിത്വം | = | ഗൃഹസ്ഥാശ്രമത്തെ |
| യദി വാഞ്ഛതി | = | ആഗ്രഹിക്കുന്നു എങ്കിൽ |
| തത് ബ്രഹ്മചര്യം | = | ആ ബ്രഹ്മചര്യത്തെ |
| ഉൽസൃജേത് | = | ഉപേക്ഷിക്കണം |
| അന്യഥാ | = | ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നില്ലെങ്കിൽ |
| ന പരിത്യജേത് | = | ഉപേക്ഷിക്കരുത്. |

ബ്രഹ്മചര്യാശ്രമാവസാനത്തിൽ ഗൃഹസ്ഥാശ്രമിയായി കഴിയുവാനാണ് ആഗ്രഹിക്കുന്നതെങ്കിൽ ബ്രഹ്മചര്യവ്രതത്തെ ഉപേക്ഷിക്കണം. ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്നില്ലെങ്കിൽ ബ്രഹ്മചര്യം ഉപേക്ഷിക്കരുത്.

പുരുഷോ യദി ഷട്ത്രിംശദ്വയോന്തം ബ്രഹ്മചര്യവാൻ
തഥൈവ വനിതാ ത്രിംശദ്വയോന്തം ബ്രഹ്മചാരിണീ. 129

| | | |
|---|---|---|
| പുരുഷഃ | = | പുരുഷൻ |
| ഷട്ത്രിംശത് വയോന്തം | = | 36 വയസ്സുവരെ |
| യദി ബ്രഹ്മചര്യവാൻ | = | ബ്രഹ്മചാരിയാണെങ്കിൽ |
| തഥൈവ | = | അപ്രകാരംതന്നെ |
| വനിതാ | = | സ്ത്രീ |
| ത്രിംശദ്വയോന്തം | = | 30 വയസ്സുവരെ |
| ബ്രഹ്മചാരിണീ | = | ബ്രഹ്മചാരിണിയായിരിക്കണം. |

പുരുഷനു് ബ്രഹ്മചര്യാശ്രമകാലം 36 വയസ്സുവരെയാണെങ്കിൽ സ്ത്രീക്കു് 30 വയസ്സുവരെ ആയിരിക്കുന്നതാണു്.

അവിച്ഛിന്നബ്രഹ്മചര്യപ്രശസ്തമതിശാലിനഃ
നേതൃത്വമർഹതസ്തസ്യ തു ജനതാപര്യവേക്ഷണേ. 130

| | | |
|---|---|---|
| അവിച്ഛിന്നബ്രഹ്മ-ചര്യപ്രശസ്തമതി-ശാലിനഃ | = | അവിച്ഛിന്നമായ (നശിക്കാത്ത) ബ്രഹ്മചര്യത്താൽ പ്രശസ്തമായ ബുദ്ധിയോടുകൂടിയ |
| തേ തു | = | അവരാകട്ടെ |
| ജനതാപര്യവേക്ഷണേ | = | ജനങ്ങളുടെ നോട്ടത്തിൽ |
| നേതൃത്വം അർഹതഃ | = | നേതൃത്വം വഹിക്കുന്നവരായിത്തീരുന്നു. |

ബ്രഹ്മചര്യവ്രതശാലികളായ സ്ത്രീപുരുഷന്മാർ ജനമദ്ധ്യത്തിൽ നേതാക്കന്മാരായി ഭവിക്കുന്നു.

സ്വധർമ്മം സംവിധായൈവ ഗാർഹസ്ഥ്യാദ്വിനിവർത്തയേത്
സമ്പൂർണ്ണഷഷ്ടിവർഷശ്ചേത് സന്ന്യസേത് സ്വേച്ഛയാ തതഃ.

| | | |
|---|---|---|
| സ്വധർമ്മം | = | തന്റെ കർത്തവ്യത്തെ |
| സംവിധായ ഏവ | = | വേണ്ടവണ്ണം ചെയ്തിട്ട് |
| ഗാർഹസ്ഥ്യാത് | = | ഗൃഹസ്ഥാശ്രമത്തിൽനിന്ന് |
| വിനിവർത്തയേത് | = | വിനിവർത്തിക്കണം |
| സമ്പൂർണ്ണഷഷ്ടിവർഷഃ ചേത് | = | അറുപതുവർഷം തികയുമ്പോൾ |
| സ്വേച്ഛയാ | = | അവനവന്റെ ഇച്ഛാനുസരണം |
| തതഃ | = | അതിന്റെശേഷം |
| സംന്യസ്യേത് | = | സംന്യസിക്കണം. |

ഗൃഹസ്ഥാശ്രമകാലത്തിൽ ദൈവപൂജ, ദാനം, അതിഥിസല്ക്കാരം മുതലായവ യഥാവിധി ചെയ്തിട്ട് അതിൽനിന്നും പിൻതിരിഞ്ഞ് 60 വയസ്സ് പൂർത്തിയായാൽ സംന്യസിക്കണം (60 വയസ്സ് തികഞ്ഞതിനുശേഷം ഇഷ്ടമുള്ള കാലം സംന്യാസം സ്വീകരിക്കാം.)

അനുഷ്ഠായ ബ്രഹ്മചര്യം ഗാർഹസ്ഥ്യം ച യഥാവിധി
സദാരോ യസ്ത്യജേദ് ദേഹം പ്രാജ്ഞോऽയമൃഷിരിഷ്യതേ.

| | | |
|---|---|---|
| ബ്രഹ്മചര്യം | = | ബ്രഹ്മചര്യത്തെ |
| അനുഷ്ഠായ | = | അനുഷ്ഠിച്ചിട്ട് |
| സദാരഃ | = | ഭാര്യായുക്തനായ |
| യഃ | = | യാവനൊരുത്തൻ |
| യഥാവിധി | = | വിധിയനുസരിച്ച് |
| ഗാർഹസ്ഥ്യം ച | = | ഗൃഹസ്ഥാശ്രമത്തേയും (അനുഷ്ഠി |
| ദേഹം ത്യജേത് | = | ശരീരം ഉപേക്ഷിക്കുന്നുവോ ച്ച്) |
| അയം പ്രാജ്ഞഃ | = | ഇങ്ങനെയുള്ള ബുദ്ധിമാനാണ് |
| ഋഷിഃ | = | മുനിയെന്ന് |
| ഇഷ്യതേ | = | പറയപ്പെടുന്നതു്. |

വേദോക്തപ്രകാരം ബ്രഹ്മചര്യവ്രതത്തേയും അതു പോലെ ഗൃഗസ്ഥാശ്രമധർമ്മത്തേയും അനുഷ്ഠിച്ചതിനു ശേഷം ശരീരം ഉപേക്ഷിക്കുന്നവനാണ് യഥാർത്ഥ മുനി

നിഷ്കാമകർമ്മനിരതേ ജഗതഃ സേവനേ ഹി യാ
യാ ച മോക്ഷേ വിഹായൈതേ ന യതീനാം
(സ്പൃഹോചിതാ. 134

| | | |
|---|---|---|
| നിഷ്കാമകർമ്മനിരതേ | = | കാമരഹിതമായ (കർമ്മത്തിൽ തല്പരമായ) |
| ജഗതഃ സേവനേ | = | ലോകത്തിന്റെ സേവനത്തിൽ ഉള്ളതു് |
| യാ | = | യാതൊന്നോ |
| മോക്ഷേ ച യാ | = | മോക്ഷത്തിൽഉള്ളതുംയാതൊന്നോ |
| ഏതേ വിഹായ | = | ഇവ രണ്ടും ഒഴിച്ച് (മറ്റൊരു) |
| സ്പൃഹാ | = | ആഗ്രഹം |
| യതീനാം ന ഉചിതാ | = | ഋഷിമാക്ക് ചേന്നതല്ല. |

മഹർഷികൾക്ക് ലോകജീവിതത്തിൽ മോക്ഷേച്ഛയും ലോകസേവനേച്ഛയുമല്ലാതെ ധർമ്മാർത്ഥകാമപരങ്ങളായ ആഗ്രഹങ്ങൾ യാതൊന്നുമില്ല അതുണ്ടായിക്കൂടാ.

കർമ്മബന്ധവിനിർമ്മുക്‌ത്യൈ നാസ്ത്യുപായോ മഹത്തരഃ
തദേകാന്തസുഖാപേക്ഷീ കർമ്മ നിഷ്കാമമാചരേത്. 135

| | | |
|---|---|---|
| കർമ്മബന്ധവിനിർമ്മുക്‌ത്യൈ | = | കർമ്മബന്ധത്തിൽനിന്നുള്ള മോചനത്തിന് |
| മഹത്തരഃ ഉപായഃ | = | ശ്രേഷ്ഠമായ ഉപായം |
| നാസ്തി | = | ഇല്ല |
| തത് | = | അതുകൊണ്ട് |
| ഏകാന്തസുഖാപേക്ഷീ | = | നിത്യസുഖത്തെ കാംക്ഷിക്കുന്നവൻ |
| നിഷ്കാമം | = | കാമരഹിതമായ |
| കർമ്മ | = | കർമ്മം |
| ആചരേത് | = | ആചരിക്കണം. |

പുത്രമിത്രകളത്രാദിസംബന്ധമായ സംസാരത്തിൽ നിന്നും വേർപെട്ട് മോക്ഷംപ്രാപിക്കുന്നതിന് നിഷ്കാമമായ കർമ്മംചെയ്യണം ഇതല്ലാതെ കർമ്മബന്ധത്തിൽ നിന്നും വേർപെടുന്നതിന് വേറൊരുപായമില്ല.

ബഹുധാപി വിഭക്തം തത് സാധുമാനവജീവിതം
തത്തദാശ്രമസംബദ്ധാ വിധയോ വിവിധാ അപി. 136

| | | |
|---|---|---|
| തത് സാധുമാനവജീവിതം | = | നല്ലതരത്തിലുള്ള ആ മനുഷ്യജീവിതം |
| ബഹുധാ അപി വിഭക്തം | = | പലതരത്തിൽ വിഭജിച്ചിരിക്കുന്നു |
| തത്തദാശ്രമസംബദ്ധാഃ | = | അതതു് ആശ്രമസംബദ്ധങ്ങളായ |
| വിധയഃ അപി | = | വിധികളും |
| വിവിധാഃ | = | വിവിധങ്ങളാകുന്നു. |

മനുഷ്യജീവിതക്രമത്തെ പലതരത്തിലും വിഭജിച്ചിട്ടുണ്ടെങ്കിലും, അതിനെ ആശ്രമവിധി അനുസരിച്ച് പലവിധത്തിലും ഭാഗിച്ചിരിക്കുന്നു.

ദിവാകൃതം തമിസ്രായാം മാസേഷ്വഷ്ടസു യത്കൃതം
വൃഷ്ടാവപി സുഖായൈവം കൃതം ബാല്യേ തു യൗവനേ. 137

| | | |
|---|---|---|
| ദിവാകൃതം | = | പകൽചെയ്യുന്നവ |
| തമിസ്രായാം | = | രാത്രിയിലെ |
| സുഖായ | = | സുഖത്തിനായിട്ടും |
| അഷ്ടസു മാസേഷു | = | എട്ടുമാസക്കാലം |
| യത് കൃതം | = | യാതൊന്നു ചെയ്യപ്പെട്ടുന്നുവോ |
| തത് വൃഷ്ടൗ അപി | = | മഴക്കാലത്തെ (സുഖായ) |
| ഏവം | = | ഇപ്രകാരം |
| ബാല്യേ തു | = | ബാല്യത്തിലാകട്ടെ |
| കൃതം | = | ചെയ്യപ്പെട്ടുന്നതു് |
| യൗവനേ | = | യൗവനത്തിൽ (സുഖായ) ഭവിക്കുന്നു. |

പകലത്തെ പ്രയത്നം രാത്രിയിലെ സുഖത്തെയും എട്ടു മാസത്തെ ശ്രമം വർഷകാലത്തെ സുഖത്തേയും ചെയ്യുന്നതു പോലെ ബാല്യകാലത്തിലുള്ള പ്രവൃത്തി യൗവനത്തിൽ സുഖത്തെ തരുന്നു.

താരുണ്യേ വിഹിതം യത്തദ് വാൎദ്ധക്യേ ച സുഖാപ്തയേ
ആമൃതേരഖിലാ വൃത്തിഃ സ്യാദുത്തരസുഖായ ച. 138

| | | |
|---|---|---|
| താരുണ്യേ | = | താരുണ്യത്തിൽ |
| യത് വിഹിതം | = | യാതൊന്നാണോ ചെയ്യപ്പെട്ടുന്നതു് |
| തത് ച | = | അതും |
| വാൎദ്ധക്യേ | = | വാൎദ്ധക്യത്തിലെ |
| സുഖാപ്തയേ | = | സുഖപ്രാപ്തിക്കായി (ഭവിക്കുന്നു) |
| യസ്യ | = | യാവനൊരുത്തന്റെ |
| ആമൃതേഃ | = | മരണംവരെയുള്ള |

| | | |
|---|---|---|
| അഖിലാ വൃത്തിഃ | = | എല്ലാ പ്രവൃത്തിയും |
| ഉത്തരസുഖായ ച സ്യാത് | = | ഭാവിസുഖത്തിനായി ഭവിക്കുന്നു. |

ഒരുവൻെറ യൗവനത്തിലെ പ്രവൃത്തി അവൻെറ വാർദ്ധക്യത്തിൽ സുഖത്തെ പ്രദാനംചെയ്യുന്നു. മരണംവരെയുള്ള എല്ലാ പ്രവൃത്തിയും, അനന്തരജന്മത്തിൽ, സുഖത്തെ ചെയ്യുന്നു. ഓരോ ജന്മത്തിലെ കർമ്മഫലം അടുത്തജന്മത്തിൽ അനുഭവിക്കുമെന്നു വിവക്ഷ.

യഥാവദാശ്രമവിധീൻ സമനുഷ്ഠിതവാൻ പുമാൻ
സോയമേവേതി വിജ്ഞേയോ ലോകതത്ത്വാർത്ഥവേദിഭിഃ

| | | |
|---|---|---|
| യഥാവത് | = | വിധിപോലെ |
| ആശ്രമവിധീൻ | = | ആശ്രമവിധികളെ |
| യഃ | = | ഏതൊരുവൻ |
| സമനുഷ്ഠിതവാൻ | = | അനുഷ്ഠിക്കുന്നുവോ |
| സഃ അയം ഏവ | = | ആ ഇവൻതന്നെയാണ് |
| ലോകതത്ത്വാർത്ഥ-വേദിഭിഃ | = | ലോകതത്ത്വാർത്ഥങ്ങളെ അറിയുന്നവരാൽ (യോഗികളാൽ) |
| പുമാൻ ഇതി | = | പുരുഷൻ എന്ന് |
| വിജ്ഞേയഃ | = | അറിയപ്പെടുന്നതു്. |

വേദോക്തപ്രകാരം ആശ്രമവിധികളെ പരിപാലിക്കുന്ന പുരുഷനെ യോഗികൾപോലും ബഹുമാനിക്കുന്നു. ആശ്രമവിധികളെ അനുഷ്ഠിക്കുന്നവനാണ് പുമാൻ എന്ന പേരിന് അർഹൻ എന്നു താല്പര്യം.

പഞ്ചമസർഗ്ഗം സമാപ്തം.



# ഷഷ്ഠസർഗ്ഗം.



## ബ്രഹ്മചര്യം.

ശിഷ്യാ ഊചുഃ—

ആശ്രമാണാം തു സാമാന്യസ്വരൂപം ഗുരുണാ ക്രമാത്
ഉപദിഷ്ടം നിശമ്യൈവ സന്തുഷ്യാമോ യതീശ്വര! 140

| | | |
|---|---|---|
| യതീശ്വര! | = | യോഗിവര്യ! |
| ഗുരുണാ | = | ഗുരുവിനാൽ |
| ക്രമാത് | = | ക്രമമായി |
| ഉപദിഷ്ടം | = | ഉപദേശിക്കപ്പെട്ട |
| ആശ്രമാണാം | = | ആശ്രമങ്ങളുടെ |
| സാമാന്യസ്വരൂപം നിശമ്യ | = | സാമാന്യസ്വഭാവം കേട്ടിട്ട് |
| സന്തുഷ്യാമഃ | = | ഞങ്ങൾ സന്തുഷ്ടരായി ഭവിക്കുന്നു. |

അല്ലയോ മുനിശ്രേഷ്ഠ! അങ്ങു ബ്രഹ്മചര്യാദി ആശ്രമങ്ങളുടെ സാമാന്യസ്വരൂപത്തെക്കുറിച്ചു പറഞ്ഞതുകേട്ട് ഞങ്ങൾ സന്തുഷ്ടന്മാരായിത്തീന്നിരിക്കുന്നു.

തഥാപി തേഷാം പ്രത്യേകം വിശേഷാനപി തത്ത്വതഃ
ശുശ്രൂഷാ നഃ പ്രസാദേന തത് പ്രകാശ്യാനുശാധി നഃ 141

| | | |
|---|---|---|
| തഥാപി | = | അപ്രകാരമാണെങ്കിലും |
| തത്ത്വതഃ | = | തത്ത്വമനുസരിച്ച് |
| പ്രത്യേകം | = | ഓരോന്നിനെപ്പററി |
| തേഷാം | = | അവയുടെ |
| വിശേഷാനപി | = | വിശേഷങ്ങളേയും |
| നഃ | = | ഞങ്ങൾക്ക് |

| | | |
|---|---|---|
| ശുശ്രൂഷാ | = | കേൾപ്പാനാഗ്രഹമുണ്ട് |
| പ്രസാദേന | = | സന്തോഷത്തോടുകൂടി |
| തത് പ്രകാശ്യ | = | അതിനെ പ്രകാശിപ്പിച്ചിട്ട് |
| നഃ | = | ഞങ്ങളെ |
| അനുശാധി | = | അനുശാസിച്ചാലും. |

ആശ്രമധൎമ്മങ്ങളുടെ സാമാന്യസ്വരൂപം ഉപദിഷ്ടമായെങ്കിലും പ്രത്യേകം അവയുടെ വിശേഷധർമ്മങ്ങളേയും അറിവാൻ ഞങ്ങൾക്കാഗ്രഹമുണ്ട്. അതുകൂടി ഉപദേശിച്ചു ഞങ്ങളെ അനുഗ്രഹിക്കണം.

ഗുരുരുവാച:—

ശൃണുത പ്രീതിസമ്പന്നാ ബ്രഹ്മചൎയ്യവ്രതം ശിവം
ആശ്രമാണാം പ്രധാനത്വാത് പ്രഥമം തന്നിഗദ്യതേ. 142

| | | |
|---|---|---|
| പ്രീതിസമ്പന്നാഃ | = | പ്രീതിസമ്പന്നന്മാരായ ശിഷ്യന്മാരേ! |
| ശിവം | = | പാവനമായ |
| ബ്രഹ്മചൎയ്യവ്രതം | = | ബ്രഹ്മചൎയ്യവ്രതത്തെ |
| ശൃണുത | = | കേട്ടാലും |
| ആശ്രമാണാം പ്രധാനത്വാത് | = | ആശ്രമങ്ങളിൽവച്ചു പ്രധാനമാകയാൽ |
| പ്രഥമം | = | ആദ്യമായി |
| തത് | = | അതു് (ബ്രഹ്മചൎയ്യം) |
| നിഗദ്യതേ | = | പറയപ്പെടുന്നു |
| ശൃണുത | = | കേട്ടാലും. |

അല്ലയോ സന്തുഷ്ടരായ ശിഷ്യന്മാരേ! ബ്രഹ്മചൎയ്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം ഈ നാലാശ്രമങ്ങളിൽവച്ചു് ബ്രഹ്മചൎയ്യം പ്രധാനമാകയാൽ, അതിനെക്കുറിച്ചു് ആദ്യമായി പറയാം കേട്ടാലും.

ഗർഭേ വിശുദ്ധമാത്രസ്യ ബ്രഹ്മചര്യം ഭവേച്ഛിശോഃ
തദർത്ഥം ബ്രഹ്മചര്യേണ വർത്തേത ജനനീ തദാ. 143

| | | |
|---|---|---|
| ഗർഭേ | = | ഗർഭത്തിൽ |
| വിശുദ്ധമാത്രസ്യ | = | വിശുദ്ധമാത്രനായ |
| ശിശോഃ | = | ശിശുവിന്ന് |
| ബ്രഹ്മചര്യം | = | ബ്രഹ്മചര്യവ്രതം |
| ഭവേത് | = | ഭവിക്കണം. |
| തദർത്ഥം | = | അതിന്നുവേണ്ടി |
| തദാ | = | അപ്പോൾ (ഗർഭകാലത്ത്) |
| ജനനീ | = | മാതാവ് |
| ബ്രഹ്മചര്യേണ | = | ബ്രഹ്മചര്യത്തോടെ |
| വർത്തേത | = | വർത്തിക്കണം. |

മാതാവിൻെറ ഗർഭത്തിൽ ശിശു ജാതമാകുന്നതുമുതൽ ആ കുഞ്ഞിന്ന് ബ്രഹ്മചര്യവ്രതമുണ്ടായിരിക്കണം; അതിലേക്കായി ഗർഭകാലത്ത് മാതാവ് ബ്രഹ്മചര്യം അനുഷ്ഠിക്കണം.

ശിശോർഗ്ഗുരുകുലപ്രാപ്തിപര്യന്തം പരിചാരികാ
പിതരാവപി തസ്യൈതാം സ്മരേയുർബ്രഹ്മചാരിതാം. 144

| | | |
|---|---|---|
| ശിശോഃ | = | ശിശുവിൻെറ |
| ഗുരുകുലപ്രാപ്തി- പര്യന്തം | = | ഗുരുകുലവാസാരംഭംവരെ |
| പരിചാരികാ | = | പരിചരിക്കുന്നവളും |
| പിതരൗ അപി | = | മാതാപിതാക്കളും |
| തസ്യ | = | അവൻെറ |
| ഏതാം ബ്രഹ്മചാരിതാം | = | ഈ ബ്രഹ്മചര്യവ്രതത്തെ |
| സ്മരേയുഃ | = | ഓർമ്മിക്കണം. |

ശിശുവിനെ ഗുരുകുലത്തിൽ എത്തിക്കുന്നതുവരെ, മാതാപിതാക്കന്മാരും, ശുശ്രൂഷിക്കുന്നവരും കുട്ടിയുടെ ബ്രഹ്മ

ചര്യവ്രതത്തിൽ ബദ്ധശ്രദ്ധരായിരിക്കണം. മാതാപിതാക്കളും ബ്രഹ്മചര്യം അനുഷ്ഠിക്കണം.

ആപഞ്ചമാബ്ദം പ്രേമ്ണൈവ ശിശും ദേവമിവാചരേത്
താവൽ തദ്ബുദ്ധിസംസ്കാരം കുർവീത ജനനീ സ്വയം. 145

| | | |
|---|---|---|
| ആപഞ്ചമാബ്ദം | = | അഞ്ചുവയസ്സുവരെ |
| ശിശും | = | ശിശുവിനെ |
| ദേവം ഇവ | = | ദേവനെപ്പോലെ |
| പ്രേമ്ണാ ഏവ | = | പ്രേമത്തോടുതന്നെ |
| ആചരേത് | = | ആചരിക്കണം. |
| താവത് | = | അതുവരെ |
| തദ്ബുദ്ധിസംസ്കാരം | = | അവൻെറ ബുദ്ധിസംസ്കാരം |
| ജനനീ | = | മാതാവ് |
| സ്വയം | = | തന്നെത്താനെ |
| കുർവീത | = | ചെയ്യണം. |

അഞ്ചാമത്തെ വയസ്സുവരെ ശിശുവിനെ സ്നേഹത്തോടുകൂടി ദേവനെപ്പോലെ ആചരിക്കണം. പരിചരണത്തിലും ബുദ്ധിസംസ്കാരത്തിലും മാതാവുതന്നെ സ്വയം ശ്രദ്ധ തലയോടുകൂടി പ്രവർത്തിക്കണം.

പിതരൗ പുത്രസംഭൃതിമാകാംക്ഷന്തൗ നിജാത്മജം
അക്ഷരാരംഭണാദൂർധ്വം വാസയേതാം ഗുരോഃ കുലേ. 146

| | | |
|---|---|---|
| പുത്രസംഭൃതിം | = | പുത്രൻെറ ഐശ്വര്യത്തെ |
| ആകാംക്ഷന്തൗ | = | ആഗ്രഹിക്കുന്നവരായ |
| പിതരൗ | = | മാതാപിതാക്കൾ |
| നിജാത്മജം | = | തങ്ങളുടെ പുത്രനെ |
| അക്ഷരാരംഭണാദൂർധ്വം | = | അക്ഷരാരംഭത്തിനുശേഷം |
| ഗുരോഃ | = | ഗുരുവിൻെറ |
| കുലേ | = | കുലത്തിൽ |
| വാസയേതാം | = | താമസിപ്പിക്കണം. |

ശിശുവിൻെറ സകലവിധഐശ്വൎയ്യങ്ങളേയും ആഗ്രഹിക്കുന്ന മാതാപിതാക്കന്മാർ അഞ്ചുവയസ്സിനുശേഷം എഴുത്തിനിരുത്തിക്കഴിഞ്ഞാൽ സമൎത്ഥനായ ഗുരുവിൻെറ കൂടെ ശിശുവിനെ താമസിപ്പിക്കണം.

ആകാംക്ഷൻ ജീവിതോത്കൎഷം വൎണ്ണീ ഗുരുകുലേ വസേത്
നിൎണ്ണീതകാലപൎയ്യന്താം ഗുൎവ്വാജ്ഞാം പരിപാലയൻ. 147

| | | |
|---|---|---|
| ജീവിതോത്കൎഷം | = | ജീവിതാഭിവൃദ്ധിയെ |
| ആകാംക്ഷൻ | = | ആഗ്രഹിക്കുന്ന |
| വൎണ്ണീ | = | ബ്രഹ്മചൎയ്യവ്രതമുള്ള ശിഷ്യൻ |
| ഗുൎവ്വാജ്ഞാം | = | ഗുരുവിൻെറ ആജ്ഞയെ |
| പരിപാലയൻ | = | പാലിച്ചുകൊണ്ടു് |
| നിൎണ്ണീതകാലപൎയ്യന്താം | = | നിശ്ചിതകാലംവരെ |
| ഗുരുകുലേ | = | ഗുരുകുലത്തിൽ |
| വസേത് | = | വസിക്കണം. |
| ബ്രഹ്മവേദഃ തദദ്ധ്യയനാൎത്ഥം വ്രതമപി ബ്രഹ്മ തച്ചരതീതി ബ്രഹ്മചാരീ | = | വേദാദ്ധ്യയനത്തെ അനുഷ്ഠിക്കുന്നതിനുള്ള വ്രതത്തെ ആചരിക്കുന്നവൻ |

ജീവിതത്തിൽ ഉൽക്കൎഷം ആഗ്രഹിക്കുന്ന ശിഷ്യൻ ഗുരുവിൻെറ സകലാജ്ഞകളേയും ശിരസാ വഹിച്ചു്, എത്രകാലമാണോ ഗുരുകുലവാസം നിശ്ചയിച്ചിരിക്കുന്നതു് അത്രയും കാലം ഗുരുവിൻെറകൂടെ താമസിക്കണം.

വൎണ്ണിനഃ പിതരൗ നിസ്സ്വൗ യദി ദേശസഭാ സ്വയം
ബ്രഹ്മചൎയ്യവ്രതം സമ്യഗവശ്യം തസ്യ നിൎവ്വഹേത്. 148

| | | |
|---|---|---|
| വൎണ്ണിനഃ | = | വൎണ്ണിയുടെ (ബ്രഹ്മചാരിയുടെ) |
| വൎണ്ണാഃ അസ്യ സന്തീതി വൎണ്ണീ | = | ബ്രഹ്മചാരി |

| | | |
|---|---|---|
| പിതരൗ | = | മാതാപിതാക്കൾ |
| യദി നിസ്സ്വൗ | = | നിർദ്ധനന്മാരാണെങ്കിൽ |
| ദേശസഭാ സ്വയം | = | ദേശസഭതന്നെ |
| തസ്യ | = | അവൻെറ |
| ബ്രഹ്മചര്യവ്രതം | = | ബ്രഹ്മചര്യവ്രതത്തെ (വിദ്യാഭ്യാസ കാലത്തെ) |
| സമ്യക് | = | നല്ലവണ്ണം |
| അവശ്യം നിർവ്വഹേത് | = | നിശ്ചയമായും നിർവ്വഹിക്കണം. |

വിദ്യ അഭ്യസിപ്പിക്കുന്നതിന് കഴിവില്ലാത്ത അച്ഛനമ്മമാരാണെങ്കിൽ ആ കാര്യം ദേശസഭതന്നെ അവൻെറ വിദ്യാഭ്യാസകാര്യം ഏറ്റെടുത്തു നടത്തണം.

വസൻ ഗുരുകുലേ വർണ്ണീ ഗന്തുകാമോ നിജാലയം
സാചാര്യോ നിയതേ കാലേ ഗച്ഛേത് ഗുരുപരായണഃ 149

| | | |
|---|---|---|
| ഗുരുകുലേ വസൻ | = | ഗുരുകുലത്തിൽ വസിക്കുന്ന |
| വർണ്ണീ | = | ബ്രഹ്മചാരി |
| നിജാലയം | = | തൻെറ ഗൃഹത്തിലേക്ക് |
| ഗന്തുകാമഃ | = | പോകാനാഗ്രഹിക്കുന്നുഎങ്കിൽ |
| ഗുരുപരായണഃ | = | ഗുരുവിനെ സദാ വിചാരിക്കുന്ന ശിഷ്യൻ (ബ്രഹ്മചാരി) |
| സാചാര്യഃ | = | ആചാര്യനോടുകൂടി |
| നിയതേ കാലേ | = | നിശ്ചിതകാലത്തിൽ |
| ഗച്ഛേത് | = | പോകണം. |

ഗുരുകുലത്തിൽ വസിക്കുന്ന ശിഷ്യനു വീട്ടിൽപോകണമെന്നാഗ്രഹമുണ്ടെങ്കിൽ ഗുരുവിൻെറ ആജ്ഞയനുസരിച്ച് ഗുരു നിശ്ചയിക്കുന്ന സമയം ഗുരുവിനോടുകൂടി പോകേണ്ടതാണ്.

ശിക്ഷയേച്ഛിഷ്യമാചാര്യശ്ശൗചമാദൗ വിശേഷതഃ
തഥാ ഗുരുകുലാചാരാൻ സർവ്വാനപി ശുഭോത്തരാൻ. 150

ആചാര്യഃ = ഗുരു
ശിഷ്യം = ശിഷ്യനെ
വിശേഷതഃ = വിശേഷിച്ച്
ആദൗ = ആദ്യമായി
ശൗചം = ശുചിത്വത്തെ
ശിക്ഷയേത് = പഠിപ്പിക്കണം.
തഥാ = അപ്രകാരം
ശുഭോത്തരാൻ സർവ്വാൻ ഗുരുകുലാചാരൻ അപി = ശുഭങ്ങളായ ഗുരുകുലത്തിലെ എല്ലാ ആചാരങ്ങളെയും
ആദൗ ശിക്ഷയേത് = ആദ്യമായി പഠിപ്പിക്കണം

ഗുരു ശിഷ്യനെ ശുചിത്വം മുതലായ എല്ലാ ആചാരങ്ങളേയും ഗുരുകുലത്തിൽ വസിക്കുമ്പോൾ ആദ്യമായി പഠിപ്പിക്കണം.

ആചാരമാചരേന്നിത്യമുപാസീത യഥാവിധി
ദ്വേ സന്ധ്യേ വീതതന്ദ്രീകം ബ്രഹ്മചാരി യതേന്ദ്രിയഃ 151

യതേന്ദ്രിയഃ = യതേന്ദ്രിയനായ
ബ്രഹ്മചാരീ = ബ്രഹ്മചാരി
നിത്യം = എന്നും
യഥാവിധി = വേണ്ടവിധം
ആചാരം ആചരേത് = ആചാരം ആചരിക്കണം.
വീതതന്ദ്രീകം = മടികൂടാതെ
ദ്വേ സന്ധ്യേ = രണ്ടു സന്ധ്യകളേയും
ഉപാസീത = ഉപാസിക്കണം.

ജിതേന്ദ്രിയനായ ബ്രഹ്മചാരി ആചാര്യനിൽനിന്നും പഠിച്ചിട്ടുള്ള ആചാരങ്ങളെ വേണ്ടതുപോലെ ആചരിക്ക

കയും കാലത്തും വൈകുന്നേരവും മടിക്കൂടാതെ സ്വയം അനുഷ്ഠാനം ചെയ്കയും വേണ്ടതാകുന്നു.

ഉപക്രാന്ത്യുപസംഹൃത്യോഃ പാഠസ്യാചാര്യമാദരാത്
ശിഷ്യോഽഭിവാദയേദേവ വിനീതോ വിധിപൂർവ്വകം 152

| | | |
|---|---|---|
| പാഠസ്യ | = | പാഠത്തിന്റെ |
| ഉപക്രാന്ത്യുപസം-ഹൃത്യോഃ | = | ആരംഭത്തിലും അവസാനത്തിലും |
| വിനീതഃ ശിഷ്യഃ | = | വിനീതനായ ശിഷ്യൻ |
| ആചാര്യം | = | ഗുരുവിനെ |
| വിധിപൂർവ്വകം | = | വിധിപോലെ |
| ആദരാത് | = | ആദരവോടെ |
| അഭിവാദയേത് ഏവ | = | അഭിവാദനം ചെയ്യേണ്ടതാകുന്നു. |

അന്നന്നു പഠിക്കുന്ന പാഠം ആരംഭിക്കുമ്പോഴും അവസാനിക്കുമ്പോഴും ശിഷ്യൻ വണക്കത്തോടുകൂടി ഗുരുവിനെ നമസ്കരിക്കേണ്ടതാകുന്നു.

ഗുരോസ്സകാശാന്നിയതമിഹാമുത്രശുഭാവഹാഃ
അദ്ധ്യേതവ്യാസ്സമാ വിദ്യാസ്തത്ത്വജ്ഞാനായ ധീമതാ. 153

| | | |
|---|---|---|
| ധീമതാ | = | ബുദ്ധിമാനായ ശിഷ്യനാൽ |
| ഗുരോഃ സകാശാത് | = | ഗുരുവിൽനിന്നും |
| നിയതം | = | നിശ്ചയമായി |
| ഇഹാമുത്രശുഭാവഹാഃ | = | ഇഹത്തിലും പരത്തിലും ശുഭത്തെ ഉണ്ടാക്കുന്ന |
| സമാഃ വിദ്യാഃ | = | എല്ലാ വിദ്യകളും |
| തത്ത്വജ്ഞാനായ | = | തത്ത്വജ്ഞാനത്തിനായി |
| അദ്ധ്യേതവ്യാഃ | = | അഭ്യസിക്കേണ്ടതാകുന്നു. |

ഇഹത്തിലും പരത്തിലും ഐശ്വര്യത്തെ ഉളവാക്കുന്ന സർവ്വവിദ്യകളും ബുദ്ധിമാനായ ശിഷ്യൻ തത്ത്വജ്ഞാനത്തിനായി നിശ്ചയമായും ഗുരുവിൽനിന്നു പഠിക്കേണ്ടതാകുന്നു.

ശ്രദ്ധാവാൻ ബ്രഹ്മചാരീ തു പ്രസ്തുതം ധർമ്മപഞ്ചകം
അനുസ്മരേച്ചാനുതിഷ്ഠേത് തഥാ തച്ഛുദ്ധിപഞ്ചകം. 154

| | | |
|---|---|---|
| ശ്രദ്ധാവാൻ ബ്രഹ്മചാരീ തു | = | വിശ്വാസമുള്ള ബ്രഹ്മചാരിയാകട്ടെ |
| പ്രസ്തുതം | = | പ്രസ്തുതമായ |
| ധർമ്മപഞ്ചകം | = | ധർമ്മപഞ്ചകത്തെ |
| അനുസ്മരേത് | = | കൂടെക്കൂടെ സ്മരിക്കുകയും |
| തഥാ | = | അപ്രകാരം |
| തത് ശുദ്ധിപഞ്ചകം | = | ആ ശുദ്ധിപഞ്ചകത്തെ |
| അനുതിഷ്ഠേത് ച | = | അനുഷ്ഠിക്കുകയും ചെയ്യണം. |

ശിഷ്യൻ ഗുരു ഉപദേശിച്ചിട്ടുള്ള ധർമ്മപഞ്ചകത്തെ ഓർമ്മിക്കുകയും, ശുദ്ധിപഞ്ചകത്തെ പ്രവർത്തിക്കുകയും ചെയ്യേണ്ടതാകുന്നു.

ധർമ്മപഞ്ചകം: ഹിംസിക്കരുതു്, മോഷ്ടിക്കരുതു്, മദ്യപിക്കരുതു്, വ്യഭിചരിക്കരുതു്, അസത്യം പറയരുതു്.

ശുദ്ധിപഞ്ചകം: കായശുദ്ധി, വാക്ശുദ്ധി, മനഃശുദ്ധി, ഇന്ദ്രിയശുദ്ധി, ഗൃഹശുദ്ധി.

ബലാദാവർജ്ജകാർത്ഥേഷു ചലച്ചേതോ നിരോധയേത്
വിനാ തന്നിഗ്രഹം കാഷ്ഠാം പുരുഷോ നാധിഗച്ഛതി. 155

| | | |
|---|---|---|
| ആവർജ്ജകാർത്ഥേഷു | = | ആവർജ്ജകാർത്ഥങ്ങളിൽ |
| ചലത് ചേതഃ | = | ചലിക്കുന്ന മനസ്സിനെ |

ബലാത് = ബലാൽക്കാരേണ
നിരോധയേത് = നിരോധിക്കണം.
തന്നിഗ്രഹം വിനാ = അതിന്റെ നിഗ്രഹംകൂടാതെ
പുരുഷഃ = പുരുഷൻ
കാഷ്ഠാം = ഉൽക്കർഷത്തെ
ന അധിഗച്ഛതി = പ്രാപിക്കുന്നില്ല.

നിന്ദിതങ്ങളായ കാര്യങ്ങളിൽ, മനസ്സിടപെടുകയാണെങ്കിൽ മനസ്സിനെ ആ അവസ്ഥയിൽനിന്നും മാററാതെ ഒരിക്കലും പുരുഷന്ന് മേന്മയുണ്ടാകുകയില്ല.

ഇന്ദ്രിയാണാമേകതമം യദ്യന്യത്ര പ്രവർത്തതേ
പ്രജ്ഞാപി തേന നിർഗ്ഗത്യ വ്രതഭംഗായ കല്പതേ. 156

ഇന്ദ്രിയാണാംഏകതമം = ഇന്ദ്രിയങ്ങളിൽ ഒന്ന്.
യദി അന്യത്ര പ്രവർത്തതേ = വേറൊരിടത്തു വർത്തിക്കുകയാണെങ്കിൽ
പ്രജ്ഞാ അപി = പ്രജ്ഞയും
തേന നിർഗ്ഗത്യ = അതോടുകൂടി നിർഗ്ഗമിച്ച്
വ്രതഭംഗായ കല്പതേ = വ്രതഭംഗത്തിനായി ഭവിക്കുന്നു.

പഞ്ചേന്ദ്രിയങ്ങളിലേതെങ്കിലും ഒരു ഇന്ദ്രിയം സദാചാരങ്ങളിൽനിന്നും ദുരാചാരത്തിൽ ഇടപെടുകയാണെങ്കിൽ ബുദ്ധിയും അതോടുകൂടി ദുരാചാരത്തിൽ എത്തുന്നു. അതിനാൽ ബ്രഹ്മചര്യാദിവ്രതങ്ങൾക്കു ദോഷം സംഭവിക്കുന്നു.

തദിന്ദ്രിയാണി സമയേ ബുദ്ധിമാനപരോധയേത്
ഇന്ദ്രിയോപരമസ്സത്യം, തപോവർത്മനി സംശ്രയഃ. 157

തത് = അതുകൊണ്ട്
സമയേ = യഥാകാലം
ബുദ്ധിമാൻ = ബുദ്ധിയുള്ളവൻ

| | | |
|---|---|---|
| ഇന്ദ്രിയാണി | = | ഇന്ദ്രിയങ്ങളെ |
| ഉപരോധയേത് | = | നിയന്ത്രിക്കണം. |
| ഇന്ദ്രിയോപരമഃ | = | ഇന്ദ്രിയനിഗ്രഹമാണ് |
| സത്യം | = | സത്യമായി |
| തപോവർത്മനി സംശ്രയഃ | = | തപോമാർഗ്ഗത്തിലുള്ള (നില) പ്രധാന കർത്തവ്യം. |

തപശ്ചര്യയിൽ ഏററവും ശ്രേഷ്ഠവും പ്രാധാന്യവുമുള്ളതും ഇന്ദ്രിയനിഗ്രഹത്തിനാണ്; അതിനാൽ ബുദ്ധിയുള്ളവൻ യഥാകാലം ഇന്ദ്രിയങ്ങളെ വേണ്ടവണ്ണം നിയന്ത്രിച്ചു നിലയ്ക്കുനിർത്തണം.

നിഷ്കാസയേത് ഗുരുകുലാദ് ദുർവിനീതമനാശ്രവം
ബ്രഹ്മചാരിണമന്യേഷാം ദുസ്സംസർഗ്ഗനിവൃത്തയേ. 158

| | | |
|---|---|---|
| ഗുരുകുലാത് | = | ഗുരുകുലത്തിൽനിന്ന് |
| ദുർവിനീതം | = | വണക്കമില്ലാത്തവനും |
| അനാശ്രവം | = | ഗുരുവിന്റെ ആജ്ഞ അനുസരിക്കാത്തവനും (ധിക്കാരി എന്നു സാരം) ആയ |
| ബ്രഹ്മചാരിണം | = | ബ്രഹ്മചാരിയെ |
| അന്യേഷാം | = | മററുള്ളവരുടെ |
| ദുസ്സംസർഗ്ഗനിവൃത്തയേ | = | ദുഷ്ടസംസർഗ്ഗനിവൃത്തിക്കായി |
| നിഷ്കാസയേത് | = | നിഷ്കാസിക്കണം (അകററണം ) |

ഗുരുകുലത്തിൽ ഭക്തിബഹുമാനങ്ങളില്ലാതെയും ഗുരുവിന്റെ ആജ്ഞയെ സ്വീകരിക്കാതെയും പെരുമാറുന്ന ബ്രഹ്മചാരിയെ, മററുള്ളവരും ഈ ബ്രഹ്മചാരിയുടെ സംസർഗ്ഗത്താൽ ദുർവിനീതന്മാരായിപ്പോകും എന്നുള്ളതിനാൽ അതിന്റെ പരിഹാരത്തിനായി ആശ്രമത്തിൽനിന്നും ഉപേക്ഷിക്കണം.

അവിശേഷേണ പിതരാവാചാര്യശ്ച കൃപാബലാത്
പോഷേഽധികാരിണസ്തസ്യ സ്ഥൂലസൂക്ഷ്മശരീരയോഃ. 159

| | |
|---|---|
| പിതരൗ | = മാതാപിതാക്കളും |
| ആചാര്യഃ ച | = ഗുരുവും |
| കൃപാബലാത് | = ദയവുകൊണ്ട് |
| അവിശേഷേണ | = ഒരുപോലെ |
| തസ്യ | = അവന്റെ (ബ്രഹ്മചാരിയുടെ) |
| സ്ഥൂലസൂക്ഷ്മ-ശരീരയോഃ | = സ്ഥൂലവും സൂക്ഷ്മവുമായ ശരീരങ്ങളുടെ |
| പോഷേ | = പോഷണത്തിൽ |
| അധികാരിണഃ | = അധികാരികളാകുന്നു. |

ബ്രഹ്മചാരിയുടെ സ്ഥൂലവും സൂക്ഷ്മവുമായ ശരീരത്തിന്റെ രക്ഷയിൽ, മാതാപിതാക്കളും ഗുരുവും ഒരുപോലെ ഉത്തരവാദികളാകുന്നു

"വദേത് സത്യം ചരേദ്ധർമ്മം സ്വാദ്ധ്യായം നിത്യമാചരേത്
കുശലാത് സത്യധർമ്മാഭ്യാം ന പ്രമാദ്യേ"ദ്വിഭൂതയേ. 160

| | |
|---|---|
| സത്യം വദേത് | = സത്യം പറയണം |
| ധർമ്മം ചരേത് | = ധർമ്മം ആചരിക്കണം |
| സ്വാദ്ധ്യായം | = വേദപഠനം |
| നിത്യം ആചരേത് | = എന്നും ആചരിക്കണം |
| കുശലാത് | = ക്ഷേമത്തിൽനിന്നും |
| സത്യധർമ്മാഭ്യാം | = സത്യധർമ്മങ്ങളിൽനിന്നും |
| വിഭൂതയേ | = ഐശ്വര്യത്തിനായി |
| ന പ്രമാദ്യേത് | = വ്യതിചലിക്കരുത്. |

സത്യം പറയുകയും, ധർമ്മം പ്രവർത്തിക്കയും വേദപാരായണം എന്നും നടത്തുകയും ചെയ്യണം. ധനത്തിനു വേണ്ടി സത്യധർമ്മങ്ങളെ വെടിഞ്ഞു് ഒരിക്കലും പ്രവർത്തി

ക്കരുതു്. (കൂടുതൽ പണം സമ്പാദിച്ചു് ഭോഗസുഖങ്ങളനുഭവിക്കുന്നതിനു നീചപ്രവൃത്തികൾപോലും ചെയ്യുന്നു. അതു പാടില്ലെന്നു വിവക്ഷ )

ദൈവപൈതൃകകർമ്മാണി ന പ്രമാദേന ലംഘയേത്
സദാചാര്യപിതൃതിഥീനനുവർത്തേത ദൈവവത്. 161

| | | |
|---|---|---|
| ദൈവപൈതൃക-കർമ്മാണി | = | ദൈവപൈതൃകകർമ്മങ്ങളെ |
| പ്രമാദേന | = | പ്രമാദത്താൽ |
| ന ലംഘയേത് | = | ലംഘിക്കരുതു്. |
| സദാ | = | ദിനംപ്രതി |
| ആചാര്യപിതൃതിഥീൻ | = | ആചാര്യൻ, പിതാവു്, അതിഥി ഇവരെ |
| ദൈവവത് | = | ദൈവത്തെപ്പോലെ |
| അനുവർത്തേത | = | അനുവർത്തിക്കണം. |

ദൈവികമായ സല്ക്കർമ്മങ്ങളേയും പിതൃകർമ്മാദികളേയും ഒരിക്കലും ചെയ്യാതിരിക്കരുതു്. ഗുരുക്കന്മാരെയും പിതാക്കളെയും അതിഥികളെയും ദൈവമെന്നപോലെ ആചരിക്കയും ബഹുമാനിക്കയുംചെയ്യണം.

സതാമാചാരോപദേശൗ ഗൃഹ്ണീയാത് പുണ്യകർമ്മവത്
ബ്രഹ്മചര്യം തപോ നൂനം വിദ്യാഭ്യാസായ കല്പതേ. 162

| | | |
|---|---|---|
| സതാം | = | സജ്ജനങ്ങളുടെ |
| ആചാരോപദേശൗ | = | ആചാരത്തേയും ഉപദേശത്തേയും |
| പുണ്യകർമ്മവത് | = | പുണ്യകർമ്മത്തെപ്പോലെ |
| ഗൃഹ്ണീയാത് | = | ഗ്രഹിക്കണം. |
| ബ്രഹ്മചര്യം തപഃ | = | ബ്രഹ്മചര്യവ്രതം |
| നൂനം | = | നിശ്ചയമായും |
| വിദ്യാഭ്യാസായ കല്പതേ | = | വിദ്യാഭ്യാസത്തിനായി വിധിക്കപ്പെട്ടിരിക്കുന്നു. |

മഹാന്മാരുടെ ആചാരോപദേശങ്ങളെ ഗ്രഹിക്കുകയും അതനുസരിച്ചു പ്രവത്തിക്കയും ചെയ്യണം. ബ്രഹ്മചയ്യകാലത്താണ് വിദ്യകൾ അഭ്യസിക്കേണ്ടതു്. ബ്രഹ്മചയ്യവ്രതത്തോടു അഭ്യസിക്കുന്ന വിദ്യകൾമാത്രമേ ഭാവിയിൽ ശുഭമായി പയ്യവസാനിക്കുകയുള്ളു.

മിതനിദ്രാ മിതാഹാരോ മിതവസ്ത്രപരിഗ്രഹഃ
മിതഭാഷണമേകൈകം ഭൂഷണം ബ്രഹ്മചാരിണഃ. 163

| | | |
|---|---|---|
| മിതനിദ്രാ | = | മിതമായ ഉറക്കം |
| മിതാഹാരഃ | = | മിതമായ ആഹാരം |
| മിതവസ്ത്രപരിഗ്രഹഃ | = | മിതമായ വസ്ത്രധാരണം |
| മിതഭാഷണം | = | മിതമായ സംഭാഷണം |
| ഏകൈകം | = | ഇവ ഓരോന്നും |
| ബ്രഹ്മചാരിണഃ | = | ബ്രഹ്മചാരിക്കു് |
| ഭൂഷണം | = | അലങ്കാരമാകുന്നു. |

ബ്രഹ്മചാരി മിതമായി ഉറങ്ങുകയും ആഹാരം കഴിക്കയും വസ്ത്രം ധരിക്കയും സംസാരിക്കയും ചെയ്യേണ്ടതാകുന്നു.

ദ്യൂതം പൈശുന്യമനൃതമപവാദവചസ്തഥാ
കാമക്രോധാവഥാലസ്യമസൂയാം ച പരിത്യജേത്. 164

| | | |
|---|---|---|
| ദ്യൂതം | = | ചൂതു് |
| പൈശുന്യം | = | ചതി |
| അനൃതം | = | കള്ളം |
| അപവാദവചഃ | = | അപവാദവാക്കുകൾ |
| തഥാ | = | അപ്രകാരം |
| കാമക്രോധൗ | = | കാമം ക്രോധം ഇവയും |
| അഥ | = | അനന്തരം |
| ആലസ്യം | = | മടി |

| | | |
|---|---|---|
| അസൂയാം ച | = | അസൂയ ഇവയേയും |
| പരിത്യജേത് | = | ഉപേക്ഷിക്കണം. |

ദ്യൂതുകളി, ചതി, അസത്യം, അപവാദം, കാമം, കോപം, മടി, അസൂയ ഇത്യാദി ദുർഗ്ഗുണങ്ങളെ ബ്രഹ്മചാരികൾ ഉപേക്ഷിക്കണം.

ഉഷസ്യേവ സമുത്ഥായ സ്നാത്വാ ദേവമനുസ്മരൻ
പ്രാതസ്സന്ധ്യാമുപാസ്യാന്തേ സ്വാദ്ധ്യായനിരതോ ഭവേത്.

| | | |
|---|---|---|
| ഉഷസി ഏവ | = | കാലത്തേതന്നെ |
| സമുത്ഥായ | = | എഴുന്നേററു് |
| സ്നാത്വാ | = | കുളിച്ചിട്ടു് |
| ദേവം | = | ഈശ്വരനെ |
| അനുസ്മരൻ | = | സ്മരിക്കുന്നവനായി |
| പ്രാതഃസന്ധ്യാം | = | പ്രാതസ്സന്ധ്യയെ |
| ഉപാസ്യ | = | ഉപാസിച്ചിട്ടു് |
| അന്തേ | = | ഒടുവിൽ |
| സ്വാദ്ധ്യായനിരതഃ ഭവേത് | = | വേദപഠനകർമ്മത്തിൽ തല്പരനായി ഭവിക്കണം. |

ബ്രഹ്മചാരി ദിവസവും കാലത്തേ എഴുന്നേററു് കുളിച്ചു് ഈശ്വരസ്മരണയോടുകൂടി പ്രാതഃസന്ധ്യാകർമ്മം അനുഷ്ഠിച്ചതിനുശേഷം വേദപാഠാദികൾ ചെയ്യണം.

ഏവം വർണ്ണീ സായമപി വിദധീത വിധിക്രമം
നിരീക്ഷേത ശ്രദ്ധധാനഃ പാഠകാലേ ഗുരോർമ്മുഖം. 166

| | | |
|---|---|---|
| ഏവം | = | ഇപ്രകാരം |
| വർണ്ണീ | = | ബ്രഹ്മചാരി |
| സായം അപി | = | വൈകുന്നേരവും |
| വിധിക്രമം | = | വിധിയനുസരിച്ചു് |

| | | |
|---|---|---|
| വിദധീത | = | ചെയ്യണം. |
| പാഠകാലേ | = | പഠിക്കുന്നസമയം |
| ശ്രദ്ധധാനഃ | = | ശ്രദ്ധയോടുകൂടി |
| ഗുരോഃ മുഖം | = | ഗുരുമുഖത്തെ |
| നിരീക്ഷേത | = | വീക്ഷിക്കണം. |

ബ്രഹ്മചാരി വൈകുന്നേരവും വിധിപോലെ കർമ്മം ചെയ്യണം. പഠിക്കുന്ന സമയം വളരെ ശ്രദ്ധയോടും ഭക്തിയോടുംകൂടി ഗുരുമുഖത്തിൽനിന്നും കാൎയ്യങ്ങളെ ഗ്രഹിക്കണം.

തപസ്യാ ഫലിതാ ഭൂയാദവശ്യം ബ്രഹ്മചാരിണഃ
വരിവസ്യാ പ്രസന്നാ ചേത് പിതൃമാതൃഗുരുത്രയീ. 167

| | | |
|---|---|---|
| പിതൃമാതൃഗുരുത്രയീ | = | പിതാവും മാതാവും ഗുരുവും(ഇവർ മൂന്നും) |
| പ്രസന്നാ ചേൽ | = | പ്രസന്നരായിത്തീൎന്നാൽ (സന്തുഷ്ടന്മാരായാൽ) |
| ബ്രഹ്മചാരിണഃ | = | ബ്രഹ്മചാരിയുടെ |
| തപസ്യാ | = | തപസ്സും |
| വരിവസ്യാ ച | = | പൂജയും |
| അവശ്യം | = | നിശ്ചയമായും |
| ഫലിതാ ഭൂയാത് | = | ഫലവത്തായിത്തീരും. |

പിതാവും മാതാവും ഗുരുവും പ്രസന്നരായിത്തീൎന്നാൽ ബ്രഹ്മചാരിയുടെ തപസ്സും പൂജയും നിശ്ചയമായും ഫലവത്തായിത്തീരും.

നിയതബ്രഹ്മചൎയ്യാന്തേ ന ഗാൎഹസ്ഥ്യം യദീഹതേ
ആജീവമോചനം വൎണ്ണീ സുഖം ഗുരുകുലേ വസേത്. 168

| | | |
|---|---|---|
| നിയതബ്രഹ്മചൎയ്യാന്തേ | = | നിയതമായ ബ്രഹ്മചൎയ്യാവസാനത്തിൽ |

| | | |
|---|---|---|
| ഗാർഹസ്ഥ്യം | = | ഗൃഹസ്ഥാശ്രമത്തെ |
| യദി ന ഈഹതേ | = | ഇഷ്ടപ്പെടുന്നില്ലെങ്കിൽ |
| വർണ്ണീ | = | ബ്രഹ്മചാരി |
| ആജീവമോചനം | = | ജീവിതാവസാനംവരെ |
| ഗുരുകുലേ | = | ഗുരുകുലത്തിൽ |
| വസേത് | = | വസിക്കണം. |

ബ്രഹ്മചര്യാശ്രമം കഴിഞ്ഞാൽ ഗൃഹസ്ഥാശ്രമത്തെ ഇഷ്ടപ്പെടാത്ത ബ്രഹ്മചാരി ജീവിതാവസാനംവരെ ഗുരുവിനോടുകൂടി ഗുരുകുലാശ്രമത്തിൽതന്നെ താമസിക്കണം.

അനവാപ്യ ഗുരോർമ്മാതുഃ പിതുശ്ചാനുമതിം പുമാൻ
യദ്യുദ്വഹേദ്യഥാകാമം ധർമ്മാത് സ പ്രച്യുതോ ഭവേത്.

| | | |
|---|---|---|
| പുമാൻ | = | പുരുഷൻ |
| ഗുരോഃ മാതുഃ പിതുഃ ച | = | ഗുരുവിൻെറയും മാതാവിൻെറയും പിതാവിൻെറയും |
| അനുമതിം | = | അനുമതിയെ |
| അനവാപ്യ | = | പ്രാപിക്കാതെ |
| യഥാകാമം | = | ഇഷ്ടംപോലെ |
| യദി ഉദ്വഹേത് | = | വിവാഹം ചെയ്യുകയാണെങ്കിൽ |
| സഃ | = | അവൻ |
| ധർമ്മാത് | = | ധർമ്മത്തിൽനിന്ന് |
| പ്രച്യുതഃ | = | പ്രച്യുതനായി |
| ഭവേത് | = | ഭവിക്കും. |

യാവനൊരുത്തൻ ഗുരുവിൻെറയും അമ്മയുടെയും അച്ഛൻെറയും ആജ്ഞയനുസരിക്കാതെയും അവരറിയാതെയും വിവാഹംകഴിക്കുന്നുവോ അവൻ കേവലം ധർമ്മത്തിൽനിന്നും താഴ്ത്തപ്പെട്ടവനായി തീരും.

"ശിഷ്യാ ഊചുഃ"—

ആഖ്യാതോ ഭവതോ ധർമ്മോ വിശേഷാത് ബ്രഹ്മചാരിണഃ
ആദിതോ യഃ ശ്രുതോ ഽസ്മാഭിസ്സർവ്വലോകോപകാരകഃ. 170

| | |
|---|---|
| വിശേഷാത് | = വിശേഷമായി |
| ബ്രഹ്മചാരിണഃ | = ബ്രഹ്മചാരിയുടെ |
| ധർമ്മഃ | = ധർമ്മം |
| യഃ | = യാതൊന്നാണോ |
| ഭവതാ | = അങ്ങയാൽ |
| ആദിതഃ | = ആദിതുടങ്ങി |
| ആഖ്യാതഃ | = പറയപ്പെട്ടതു് |
| സർവ്വലോകോപകാരകഃ | = സർവ്വജനങ്ങൾക്കും ഉപകാരമായ (ആ ധർമ്മം) |
| അസ്മാഭിഃ ശ്രുതഃ | = ഞങ്ങളാൽ ശ്രവിക്കപ്പെട്ടു. |

എല്ലാവർക്കും ഉപകാരപ്രദമായ, ബ്രഹ്മചാരികൾ അനുഷ്ഠിക്കേണ്ട ധർമ്മത്തെ അങ്ങു് അരുളിച്ചെയ്തു. അതു കേട്ടു് ഞങ്ങൾ സന്തുഷ്ടരായി.

ഷഷ്ഠസർഗ്ഗം സമാപ്തം.



# സപ്തമസർഗ്ഗം.



## ഗാർഹസ്ഥ്യധർമ്മം.

അഥാതഃ കരുണാമൂർത്തേ! ഗൃഹിണോഽപി വിശേഷതഃ
ധർമ്മാൻ സവിസ്തരം ബ്രൂഹി നിത്യകല്യാണഹേതുകാൻ. 171

| | | |
|---|---|---|
| അഥ | = | അനന്തരം |
| അതഃ | = | അതിനാൽ |
| കരുണാമൂർത്തേ! | = | അല്പയോ കരുണാനിധേ! |
| വിശേഷതഃ | = | വിശിഷ്യ |
| ഗൃഹിണഃ അപി | = | ഗൃഹസ്ഥാശ്രമിയുടേയും |
| നിത്യകല്യാണ-ഹേതുകാൻ | = | നിത്യകല്യാണഹേതുകങ്ങളായ |
| ധർമ്മാൻ | = | ധർമ്മങ്ങളെ |
| സവിസ്തരം | = | വിസ്തരിച്ച് |
| ബ്രൂഹി | = | പറഞ്ഞുതന്നാലും. |

ഗൃഹസ്ഥാശ്രമികൾ അനുഷ്ഠിക്കേണ്ടതായ ഐശ്വര്യപൂർണ്ണങ്ങളായ ധർമ്മങ്ങളെക്കുറിച്ചും വിസ്തരിച്ചു പറഞ്ഞുതന്നാലും.

ഗുരുരുവാച:—

ശൃണു താതഃ പരം വച്മി ഗൃഹസ്ഥസ്യ വിധിക്രമം
ത്രിവർഗ്ഗനിലയം സാക്ഷാത് മുക്തിദ്വാരമപാവൃതം. 172

| | | |
|---|---|---|
| അതഃ പരം | = | ഇനി |
| ത്രിവർഗ്ഗനിലയം | = | ത്രിവർഗ്ഗത്തിന് (ധർമ്മം, അർത്ഥം, കാമം) ഇരിപ്പിടവും |

അപാവൃതം = തുറക്കപ്പെട്ട
സാക്ഷാത്മുക്തിദ്വാരം= സാക്ഷാൽ മോക്ഷമാഗ്ഗവുമായ
ഗൃഹസ്ഥസ്യ = ഗൃഹസ്ഥാശ്രമിയുടെ
വിധിക്രമം = ആചാരനടപടിയെ
വച്മി = ഞാൻ പറയാം;
ശൃണുത = നിങ്ങഠം കേട്ടാലും.

അല്ലയോ ശിഷ്യന്മാരേ! ധമ്മം, അത്ഥം, കാമം ഇവയ്ക്കു ഇരിപ്പിടവും മോക്ഷത്തെ നൽകുന്നതുമായ ഗൃഹസ്ഥാശ്രമധമ്മത്തെക്കുറിച്ച് വിസ്തരിച്ചു പറഞ്ഞുതരാം; നിങ്ങഠം സശ്രദ്ധം കേട്ടാലും.

വേദാനധീത്യ നിഖിലാംസ്തത്തദാചാൎയ്യകല്പിതാൻ
പിത്രോർഗുരോശ്ചാനുമത്യാ സ്നാതഃ സാധു ഗൃഹീ ഭവേത്.

തത്തദാചാൎയ്യ-കല്പിതാൻ = ഓരോ ആചാൎയ്യന്മാരാൽ കല്പിതങ്ങളായ
നിഖിലാൻ വേദാൻ = എല്ലാ വേദങ്ങളേയും (അറിവുകളേയും)
സാധു = നല്ലവണ്ണം
അധീത്യ = പഠിച്ചിട്ട്
പിത്രോഃ = മാതാപിതാക്കന്മാരുടേയും
ഗുരോഃ = ഗുരുവിൻേറയും
അനുമത്യാ = അനുമതിയോടുകൂടി
സ്നാതഃ = ശുദ്ധനായി
ഗൃഹീ = ഗൃഹസ്ഥാശ്രമിയായി
ഭവേത് = ഭവിക്കണം.

ആചാൎയ്യന്മാരാൽ ഉപദേശിച്ച എല്ലാ അറിവുകളേയും പഠിച്ചതിനുശേഷം മാതാപിതാക്കന്മാരുടേയും ഗുരുവിൻേറയും ആജ്ഞയനുസരിച്ച് ശുദ്ധനായി ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കണം.

ഉത്തമാഭിജനാം ധർമ്മ്യാം സുശീലാം ലക്ഷണാന്വിതാം
പ്രസന്നാം വരയേത് കന്യാം ഗുരുമാതൃപിതൃപ്രിയാം. 174

| | | |
|---|---|---|
| ഉത്തമാഭിജനാം | = | നല്ല കുലത്തിൽ ജനിച്ചവളും |
| ധർമ്മ്യാം | = | ധർമ്മിഷ്ഠയും |
| സുശീലാം | = | നല്ല ശീലമുള്ളവളും |
| ലക്ഷണാന്വിതാം | = | ഉത്തമസ്ത്രീലക്ഷണമുള്ളവളും |
| പ്രസന്നാം | = | പ്രസന്നയും |
| ഗുരുമാതൃപിതൃപ്രിയാം | = | മാതാപിതാഗുരുക്കന്മാർക്ക് ഇഷ്ടപ്പെട്ടവളുമായ |
| കന്യകാം | = | കന്യകയെ |
| വരയേത് | = | വരിക്കണം. |

നല്ല കുലത്തിൽ ജനിച്ചവളും ശീലവതിയും ഉത്തമലക്ഷണമുള്ളവളും സന്തോഷവതിയും മാതാവിനും പിതാവിനും ഗുരുവിനും ഇഷ്ടപ്പെട്ടവളുമായ ഒരു കന്യകയെ വിവാഹം കഴിക്കണം.

തയാ ദയിതയാ ധർമ്മമാചരേന്നിയതേന്ദ്രിയഃ
ധർമ്മായ ജീവനം നൂനം പ്രജായൈ ച ഗൃഹവ്രതം. 175

| | | |
|---|---|---|
| തയാ ദയിതയാ | = | ആ ഭാര്യയോടുകൂടി |
| നിയതേന്ദ്രിയഃ | = | നിയതമായ ഇന്ദ്രിയത്തോടുകൂടിയവനായി |
| ധർമ്മം ആചരേത് | = | ധർമ്മം ആചരിക്കണം. |
| ജീവനം നൂനം ധർമ്മായ | = | ജീവിതം നിശ്ചയമായും ധർമ്മത്തിനുവേണ്ടിയും |
| ഗൃഹവ്രതം | = | ഗൃഹസ്ഥാശ്രമധർമ്മം |
| പ്രജായൈ ച | = | സന്താനത്തിനുവേണ്ടിയുമാണു്. |

ഭാര്യാസഹിതനായ ഗൃഹസ്ഥാശ്രമി സൽപുത്രനും ധർമ്മത്തിനുംവേണ്ടി പ്രിയയോടുകൂടി ധർമ്മങ്ങളെ നിലനിർത്തി പ്രവർത്തിക്കണം.

ദാനായ ധനസമ്പത്തി ഗാർഹസ്ഥ്യ വിഹിതാ ഹിതാ
അതിഥ്യഗതിഭൈക്ഷാർത്ഥം പചേന്നൈവാത്മകാരണാത്.

ഗാർഹസ്ഥ്യ = ഗൃഹസ്ഥാശ്രമത്തിൽ
വിഹിതാ = ഉണ്ടാകുന്ന
ധനസമ്പത്തി = ധനസമ്പാദനം
ദാനായ = ദാനത്തിനായി
ഹിതാ = ആശാസ്യമാണ്.
അതിഥ്യഗതിഭൈക്ഷാർത്ഥം = അതിഥി അഗതിക്കായുള്ള ഭിക്ഷ ഇവയ്ക്കുവേണ്ടി
പചേത് = പാകംചെയ്യണം
ന ഏവ ആത്മകാരണാത് = തനിക്കുവേണ്ടിമാത്രം പാകംചെയ്യരുത്.

ഗൃഹസ്ഥാശ്രമകാലത്തിലെ ധനസമ്പാദനം ദാനധർമ്മാദികൾക്കു ചെലവാക്കണം. ദേവന്മാർക്കു നിവേദ്യവും അതിഥി അഗതി ഭിക്ഷു ഇവർക്കു ആഹാരവും യഥാവിധി നൽകണം. ഇതാണ് ഗൃഹസ്ഥാശ്രമത്തിന് അലങ്കാരമായിട്ടുള്ളത്.

പ്രണയഃ സർവ്വഭൂതേഷു കരുണാമസൃണാമതിഃ
സമത്വം സർവ്വഭാവേഷു ഭവേയുർഗൃഹിണോ ഗുണാഃ. 177

സർവ്വഭൂതേഷു = എല്ലാ പ്രാണികളിലുമുള്ള
പ്രണയഃ = സ്നേഹം
കരുണാമസൃണാമതിഃ = ദയവോടുകൂടിയ മനസ്സ്
സർവ്വഭാവേഷു = എല്ലാററിലുമുള്ള
സമത്വം = സമഭാവന (ഇവ)
ഗൃഹിണഃ = ഗൃഹസ്ഥാശ്രമിയുടെ
ഗുണാഃ = സൽഗുണങ്ങളായി
ഭവേയുഃ = ഭവിക്കും.

ലോകത്തുള്ള എല്ലാ പ്രാണികളിലുമുള്ള ദയ, സമത്വം മുതലായ ഗുണങ്ങൾ ഗൃഹസ്ഥാശ്രമിക്ക് ഉണ്ടായിരിക്കേണ്ടതാകുന്നു.

യതിർ വർണ്ണീ ചാതിഥിശ്ച പക്വാന്നസ്വാമിനോ മതാഃ
യതിഹസ്തേ ജലം ദത്വാ ഭൈക്ഷ്യം ദദ്യാത്തതോ ജലം. 178

| | | |
|---|---|---|
| യതി | = | സംന്യാസിയും |
| വർണ്ണീ | = | ബ്രഹ്മചാരിയും |
| അതിഥിഃ ച | = | അതിഥിയും |
| പക്വാന്നസ്വാമിനഃ മതാഃ | = | പക്വാന്നസ്വാമികളായി ഭവിക്കുന്നു. |
| യതിഹസ്തേ | = | യതിയുടെ കയ്യിൽ |
| ജലം | = | വെള്ളം |
| ദത്വാ | = | കൊടുത്തിട്ട് |
| ഭൈക്ഷ്യം | = | ഭിക്ഷ |
| ദദ്യാത് | = | കൊടുക്കണം. |
| തതഃ | = | അനന്തരം |
| ജലം ദദ്യാത് | = | ജലം കൊടുക്കണം. |

സംന്യാസിയും ബ്രഹ്മചാരിയും അതിഥിയും, അതിഥിസൽക്കാരത്തിനു യോജിച്ചവരാകുന്നു. ഇവർക്ക് ഭക്ഷണം കൊടുക്കണം. ഇവർക്ക് കയ്യിൽ ജലം ഒഴിച്ചതിനുശേഷം ഭിക്ഷ കൊടുക്കുകയും വീണ്ടും ജലമൊഴിക്കുകയും ചെയ്യണം. യതികൾ കൈകഴുകാൻ വെള്ളം കൊടുത്തിട്ട് ആഹാരം കൊടുക്കണം. അതുകഴിഞ്ഞു വീണ്ടും വെള്ളം കൊടുക്കണം.

ഉദ്വാഹാർത്ഥം ഗുരുകുലാന്നിർദ്ധാര്യേതാം വധൂവരൗ
തൽ കർമ്മ തത്ര കാര്യം വാ ജാനതാ ദേവതാലയേ. 179

| | | |
|---|---|---|
| ഉദ്വാഹാർത്ഥം | = | വിവാഹത്തിനായി |
| വധൂവരൗ | = | വധൂവരന്മാർ |

ഗുരുകുലാത് = ഗുരുകുലത്തിൽനിന്നും
നിൎദ്ധാൎയ്യേതാം = നിൎദ്ധാരണം ചെയ്യപ്പെടേണ്ടതാകുന്നു.
ജ്ഞാനതാ തൽ കൎമ്മഃ = അറിവുള്ളവനാൽ ആ വിവാഹകൎമ്മം
തത്ര വാ = അവിടെവച്ചോ(ഗുരുകുലത്തിലോ)
ദേവതാലയേ വാ = ദേവാലയത്തിൽവച്ചോ
കാൎയ്യം = ചെയ്യപ്പെടേണ്ടതാണ്.

വിവാഹത്തിനായി സ്ത്രീപുരുഷന്മാർ ഗുരുകുലത്തിൽനിന്നു തിരഞ്ഞെടുക്കപ്പെടണം. വിവാഹം ഗുരുകുലത്തിൽ വച്ചോ ദേവാലയത്തിൽവച്ചോ നടത്തണം.

വരസ്യ പിതരൗ വധ്വാഃ പിതരൗ സഹപാഠിനൗ
വധൂവരജ്ഞാതിയുഗ്മമാചാൎയ്യശ്ച പുരോഹിതഃ. 180

വരസ്യ പിതരൗ = വരന്റെ മാതാവും പിതാവും
വധ്വാഃ = വധുവിന്റെ
പിതരൗ = മാതാവും പിതാവും
സഹപാഠിനൗ = സഹപാഠികളും
വധൂവരജ്ഞാതിയുഗ്മം = വധൂവരന്മാരുടെ രണ്ടുബന്ധുക്കളും
ആചാൎയ്യഃ = ആചാൎയ്യനും
പുരോഹിതഃ = പുരോഹിതനും,

ദശ സന്നിദധീരംസ്തേ പാണിപീഡനകൎമ്മണി
നാതോ ന്യൂനാസ്തു യുജ്യേരൻ ലോകസംഗ്രഹകാരണാത്. 181

തേ ദശ = അവർ പത്തുപേരും
പാണിപീഡനകൎമ്മണി = വിവാഹകൎമ്മത്തിൽ
സന്നിദധീരൻ = സന്നിധാനംചെയ്യണം.

| | |
|---|---|
| അതഃ | = അതുകൊണ്ടു് |
| ലോകസംഗ്രഹകാരണാത് | = ജനങ്ങളുടെ വ്യവസ്ഥയ്ക്കുവേണ്ടി |
| ന്യൂനാസ്തു ന യുജ്യേരൻ | = അതിൽ കുറഞ്ഞാൽപോരാ. |

വധൂവരന്മാരുടെ അച്ഛൻ, അമ്മ, രണ്ടു സഹപാഠികൾ, രണ്ടു ബന്ധുക്കൾ, ഗുരു, പുരോഹിതൻ ഇങ്ങനെ പത്തു പേർ വിവാഹത്തിൽ സംബന്ധിക്കണം. ഇവരിൽ കുറവു വരുന്നതു ശരിയല്ല.

ദാനാദാനേ യൗതകസ്യ പ്രകാമം സാധുഗൎഹിതേ
ദദാതി യദി ചാദത്തേ തത് സ്യാത് സന്തതിവിക്രയഃ. 182

| | |
|---|---|
| യൗതകസ്യ | = സ്ത്രീധനത്തിന്റെ |
| പ്രകാമം | = ഇഷ്ടംപോലെയുള്ള |
| ദാനാദാനേ | = കൊടുക്കൽവാങ്ങൽ |
| സാധുഗൎഹിതേ | = സത്തുക്കളാൽ നിന്ദിതമാകുന്നു. |
| ദദാതി ആദത്തേ യദി ച | = കൊടുക്കുകയും വാങ്ങിക്കുകയും ചെയ്യുകയാണെങ്കിൽ |
| തത് | = അതു് |
| സന്തതിവിക്രയഃ | = സന്തതിവില്പനയായി |
| സ്യാത് | = ഭവിക്കും. |

വിവാഹത്തിനു സ്ത്രീധനം കൊടുക്കുകയും വാങ്ങുകയും ചെയ്യുന്നതു് സന്താനങ്ങളെ വില്ക്കുകയും വാങ്ങുകയും ചെയ്യുന്നതുപോലെയാണു്.

കസ്മൈചിദ്വചസാ ദത്താം നാന്യസ്മൈ വിതരേദ്ബുധഃ
വ്യതിക്രമേ ധൎമ്മഭംഗസ്തേന ദുൎഗ്ഗതിമാപ്നുയാത്. 183

| | |
|---|---|
| വചസാ | = വാക്കാൽ |
| കസ്മൈ ചിത് | = ആൎക്കെങ്കിലും |
| ദത്താം | = കൊടുക്കപ്പെട്ട |

| | |
|---|---|
| വധൂം | = വധുവിനെ |
| അന്യസ്മൈ ന വിതരേത് | = അന്യന കൊടുക്കരുത്. |
| വ്യതിക്രമേ | = ഇതിന വ്യത്യാസംവന്നാൽ |
| ധർമ്മഭംഗഃ | = ധർമ്മഭംഗമാകുന്നു. |
| തേന | = അതുകൊണ്ടു് |
| ദുർഗ്ഗതിം ആപന്നയാത് | = ദുർഗ്ഗതിയെ പ്രാപിക്കയുംചെയ്യും. |

ഒരാൾക്കു വധുവിനെ കൊടുക്കാമെന്നു സമ്മതിച്ചുകഴിഞ്ഞാൽ ആ സ്ത്രീയെ വേറൊരുത്തന വിവാഹംചെയ്തുകൊടുക്കരുതു്.

കുഷ്ഠക്ഷയശ്വാസകാസഹൃദ്രോഗൈർന്നിസ്സ്വതാദിഭിഃ
പീഡിതാ നൈവ കുർവീരന്നുദ്വാഹം തു കദാചന. 184

| | |
|---|---|
| കുഷ്ഠക്ഷയശ്വാസകാസഹൃദ്രോഗൈർനിസ്സ്വതാദിഭിഃ | = കുഷ്ഠം, ക്ഷയം, ശ്വാസം, കാസം, ഹൃദ്രോഗങ്ങൾ, ദാരിദ്ര്യം മുതലായവകളാൽ |
| പീഡിതാഃ തു | = പീഡിതന്മാരായ ജനങ്ങളാകട്ടെ |
| കദാചന | = ഒരിക്കലും |
| ഉദ്വാഹം | = വിവാഹം |
| നൈവ കുർവീരൻ | = ചെയ്യരുതു്. |

ഹൃദയസ്തംഭനം, കുഷ്ഠം, ദാരിദ്ര്യം, ചുമ, ക്ഷയം ഇത്യാദിരോഗങ്ങളുള്ളവരാരും വിവാഹം ചെയ്യരുതു്.

ദമ്പത്യോരഥ കസ്യാപി രോഗസ്സാംക്രമികോ യദി
ത്യാജ്യാ നിധുവനാകാംക്ഷാ ലോകക്ഷേമചികീർഷയാ. 185

| | |
|---|---|
| അഥ | = വിവാഹത്തിനശേഷം |
| ദമ്പത്യോഃ | = ഭാര്യാഭർത്താക്കന്മാരിൽ |
| കസ്യാപി | = ആർക്കെങ്കിലും |

| | |
|---|---|
| യദി സാംക്രമികഃ രോഗഃ | = പകൎച്ചവ്യാധിയുണ്ടാകുകയാണെങ്കിൽ |
| ലോകക്ഷേമചികീർഷയാ | = ലോകക്ഷേമത്തെക്കരുതി |
| നിധുവനാകാംക്ഷാ | = സംയോഗാസക്തി |
| ത്യാജ്യാ | = ഉപേക്ഷിക്കപ്പെടേണ്ടതാകുന്നു. |

വിവാഹത്തിനുശേഷം ഭാൎയ്യാഭർത്താക്കന്മാൎക്കാൎക്കെങ്കിലും പകൎച്ചവ്യാധി പിടിപെട്ടാൽ മേലാൽ ലോകക്ഷേമത്തെക്കരുതി മിഥുനകാൎയ്യങ്ങളിൽ ഇടപെടരുതു്.

പഞ്ചകേ ദേ ധർമ്മ ശുദ്ധ്യോരനുതിഷ്ഠേത് സദാ ഗൃഹീ
തഥാ പഞ്ച മഹായജ്ഞാനതൎക്കിതഫലാവഹാൻ. 186

| | |
|---|---|
| പഞ്ചകേ ദേ ധർമ്മ ശുദ്ധ്യോഃ | = അഞ്ചു ധർമ്മങ്ങളേയും അഞ്ചു ശുദ്ധികളേയും |
| ഗൃഹീ | = ഗൃഹസ്ഥാശ്രമി |
| സദാ | = എപ്പോഴും |
| അനുതിഷ്ഠേത് | = അനുഷ്ഠിക്കണം |
| തഥാ | = അപ്രകാരം |
| അതൎക്കിതഫലാവഹാൻ | = അതൎക്കിതഫലവത്തുക്കളായ |
| പഞ്ചമഹായജ്ഞാൻ | = അഞ്ചുമഹായോഗങ്ങളെ |
| അനുതിഷ്ഠേത് | = അനുഷ്ഠിക്കണം. |

ഗൃഹസ്ഥാശ്രമി ഹിംസിക്കരുതു്, മോഷ്ടിക്കരുതു്, മദ്യപിക്കരുതു്, വ്യഭിചരിക്കരുതു്, അസത്യം പറയരുതു്, ഈ അഞ്ചു ധർമ്മങ്ങളേയും കായശുദ്ധി, വാക്ശുദ്ധി, മനഃശുദ്ധി, ഇന്ദ്രിയശുദ്ധി, ഗൃഹശുദ്ധി ഈ അഞ്ചു ശുദ്ധികളേയും സഫലമായ പഞ്ചമഹായജ്ഞങ്ങളേയും അനുഷ്ഠിക്കണം.

സപ്തമസർഗ്ഗം സമാപ്തം.



# അഷ്ടമസർഗ്ഗം.



## പഞ്ചമഹായജ്ഞം.

ബ്രാഹ്മഃ പിത്ര്യസ്തഥാ ദൈവസ്തതോ ഭൗതികമാനുഷൗ
ഏതേ പഞ്ച മഹായജ്ഞാഃ പ്രോച്യന്തേ നയകോവിദൈഃ

| | | |
|---|---|---|
| ബ്രാഹ്മഃ | = | ബ്രഹ്മസംബന്ധി |
| പിത്ര്യഃ | = | പിതൃസംബന്ധി |
| തഥാ | = | അപ്രകാരം |
| ദൈവഃ | = | ദേവസംബന്ധി |
| തതഃ | = | അനന്തരം |
| ഭൗതികമാനുഷൗ | = | ഭൂതസംബന്ധിയും മനുഷ്യസംബന്ധിയും |
| ഏതേ | = | ഇവ |
| പഞ്ച മഹായജ്ഞാഃ | = | അഞ്ചുമഹായജ്ഞങ്ങളാണ് എന്ന് |
| നയകോവിദൈഃ | = | വിദ്വാന്മാരാൽ |
| പ്രോച്യന്തേ | = | പറയപ്പെടുന്നു. |

ബ്രഹ്മാവിനുവേണ്ടി ചെയ്യുന്ന യാഗം, പിതൃക്കൾക്കു വേണ്ടി ചെയ്യുന്ന യാഗം, ദൈവികമായി ചെയ്യുന്ന യാഗം, ഭൂതപിശാചാദികൾക്കും മനുഷ്യർക്കുംവേണ്ടി ചെയ്യുന്ന യാഗം ഇങ്ങനെ അഞ്ചു യാഗങ്ങളാണുള്ളത്.

ബ്രാഹ്മോ യജ്ഞോ ജപഃ പാഠഃ പാഠനം പിതൃസംജ്ഞിതഃ
പിതൄണാം തർപ്പണം ദൈവോ ഹോമോ ദേവപ്രസാദനഃ

ഭൂതയജ്ഞസ്തിരശ്ചാം യദാഹാരാദിസമർപ്പണം
മാനുഷ്യോഽതിഥിവർണ്ണാത്ഭൃത്യാനാമപി പൂജനം.

| | | |
|---|---|---|
| ജപഃ | = | ജപം |
| പാഠഃ | = | പഠനം |
| പാഠനം | = | പഠിപ്പിക്കൽ (ഇവയാകുന്നു) |
| ബ്രാഹ്മഃ യജ്ഞഃ | = | ബ്രഹ്മയാഗം. |
| പിതൄണാം തർപ്പണം | = | പിതൃക്കൾക്കുള്ള തർപ്പണം |
| പിതൃസംജ്ഞിതഃ | = | പിതൃയാഗം ആകുന്നു. |
| ദേവപ്രസാദനഃ | = | ദേവപ്രീതികരമായ പ്രവൃത്തി |
| ദൈവഃ ഹോമഃ | = | ദൈവികമായ യാഗം |
| തിരശ്ചാം | = | തിര്യക്ജന്തുക്കൾക്ക് |
| യദ് ആഹാരാദി-സമർപ്പണം | = | ആഹാരം ജലം മുതലായതു കൊടുക്കുക എന്നതു് |
| ഭൂതയജ്ഞഃ | = | ഭൗതികയാഗം |
| അതിഥിവർണ്ണാത്മ-ഭൃത്യാനാം അപി | = | അതിഥി, വർണ്ണാശ്രമികൾ, ആത്മന്മാർ, ഭൃത്യന്മാർ ഇവരുടെയും |
| പൂജനം | = | പൂജിക്കയെന്നതു് |
| മാനുഷ്യഃ | = | മാനുഷികമായ യാഗമാകുന്നു. |

ബ്രഹ്മയാഗം വേദം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുകയും, പിതൃയാഗം പിതൃക്കൾക്ക് ശ്രാദ്ധാദികർമ്മം കഴിക്കുകയും, ദൈവയാഗം ദേവന്മാരെ യാഗാദികൾകൊണ്ടു സന്തോഷിപ്പിക്കുകയും, ഭൂതയാഗം പക്ഷിമൃഗാദികൾക്കു ആഹാരം കൊടുക്കുകയും, മാനുഷികയാഗം അതിഥികൾ വർണ്ണാശ്രമികൾ ദുഃഖിതർ ഭൃത്യർ ഇവരെ പൂജിക്കുകയും ആകുന്നു. ഇവയാകുന്നു പഞ്ചമഹായജ്ഞങ്ങൾ.

പഞ്ച യജ്ഞാനകുർവാണോ നൂനം ദുർഗതിമാപ്നുയാത്
യജ്ഞാവശിഷ്ടഭോക്താരഃ സ്പൃശ്യന്തേ ന ഹി പാപ്മഭിഃ.

| | | |
|---|---|---|
| പഞ്ചയജ്ഞാൻ | = | അഞ്ചുയാഗങ്ങളെ |
| അകുർവാണഃ | = | ചെയ്യാത്തവൻ |
| നൂനം | = | നിശ്ചയമായും |

| | | |
|---|---|---|
| ദുർഗതിം ആപ്നുയാത് | = | ദുർഗതിയെ പ്രാപിക്കും. |
| ഹി | = | എന്തുകൊണ്ടെന്നാൽ |
| യജ്ഞാവശിഷ്ട-ഭോക്താരഃ | = | യാഗാവശിഷ്ടത്തെ ഭക്ഷിക്കുന്നവർ |
| പാപ്മഭിഃ | = | പാപങ്ങളാൽ |
| ന സ്പൃശ്യന്തേ | = | സ്പർശിക്കപ്പെടുന്നില്ല. |

ബ്രഹ്മയാഗം തുടങ്ങിയ അഞ്ചു യാഗങ്ങൾ ചെയ്യാത്തവൻ നരകം അനുഭവിക്കും. പഞ്ചയജ്ഞം അനുഷ്ഠിക്കുന്നവരെ പാപം ബാധിക്കുകയില്ല.

ദൈവാത് പിതൃഭ്യശ്ചാവാപ്താദപ്രദായ മനാഗപി
തേഭ്യഃ സ്വയം ഹി യോ ഭുങ്ക്തേ സോയം നിത്യപ്രതാരകഃ.

| | | |
|---|---|---|
| ദൈവാത് | = | ഭാഗ്യത്താലോ |
| പിതൃഭ്യഃ ച | = | പിതൃക്കളിൽനിന്നോ |
| അവാപ്താത് | = | ലഭിച്ചതിൽനിന്ന് |
| മനാക് അപി | = | അല്പംപോലും |
| തേഭ്യഃ | = | അവർക്കായി |
| അപ്രദായ | = | കൊടുക്കാതെ |
| യഃ സ്വയം | = | യാതൊരുത്തൻ തനിയെ |
| ഭുങ്ക്തേ | = | അനുഭവിക്കുന്നുവോ |
| സഃ അയം | = | അങ്ങനെയുള്ളവൻ |
| നിത്യപ്രതാരകഃ ഹി | = | നിത്യവഞ്ചകനാകുന്നല്ലോ. |

ഭാഗ്യംകൊണ്ടോ പിതൃക്കളുടെ അനുഗ്രഹംകൊണ്ടോ ലഭിക്കുന്ന ധനത്തിൽനിന്നും ദേവന്മാർക്കും പിതൃക്കൾക്കും അതിഥികൾക്കും വർണ്ണാശ്രമികൾക്കും അല്പംപോലും കൊടുക്കാതെ താനൊന്നാൻ ഭക്ഷിക്കുന്നവൻ നിന്ദ്യനായിത്തീരും.

അവിച്ഛിന്നപ്രേമഭാജൗ വർത്തേതേ യത്ര ദമ്പതീ
സർവകല്യാണസമ്പന്നം കുലം തദതിപാവനം. 192

അവിച്ഛിന്നപ്രേമഭാജൗ = നശിക്കാത്ത പ്രേമമുള്ള
ദമ്പതീ = ഭാര്യാഭർത്താക്കന്മാർ
യത്ര വർത്തേതേ = എവിടെ വസിക്കുന്നുവോ
തദതിപാവനം = അവിടം അതിപാവനവും
സർവകല്യാണസമ്പന്നം = സർവൈശ്വര്യസമ്പൂർണ്ണവുമായ
കുലം = കുലമായും ഭവിക്കും.

ഭാര്യാഭർത്താക്കന്മാർ പരസ്പരം നിഷ്കളങ്കസ്നേഹത്തോടെ എവിടെ വസിക്കുന്നുവോ അവിടം സകലൈശ്വര്യസമ്പൂർണ്ണവും പുണ്യവും നിറഞ്ഞ കുടുംബമായിത്തീരും.

പിതൃദേവാതിഥീനാം ച ജ്ഞാതേഃ സ്വസ്യ കൃതേപി ച
യോ ധർമ്മഃ ക്രിയതേ നിത്യം ധർമ്മാണാമുത്തമസ്സ ഹി. 193

പിതൃദേവാതിഥീനാം = പിതൃദേവാതിഥികൾക്കും
ജ്ഞാതേഃ = ബന്ധുവിനും
സ്വസ്യ ച = തനിക്കും
കൃതേ = വേണ്ടി
യഃ = യാതൊരു
ധർമ്മഃ നിത്യം ക്രിയതേ = ധർമ്മം എന്നും ചെയ്യപ്പെടുന്നുവോ
സഃ = അത്
ധർമ്മാണാം = ധർമ്മങ്ങളുടെകൂട്ടത്തിൽ
ഉത്തമഃ ഹി = ഉത്തമം ആണല്ലോ.

പിതൃക്കൾക്കും ദേവന്മാർക്കും അതിഥികൾക്കും ബന്ധുവിനും തനിക്കുംവേണ്ടി ധർമ്മംചെയ്യുന്നവൻ ധർമ്മിഷ്ഠരിൽ ഉത്തമനാകുന്നു.

പാപഭീത്യാ പകപമന്നം വിഭജ്യ ഗൃഹിണോശ്നതഃ
കദാപ്യപത്യവിച്ഛേദോ ന ജായേത സുചേതസഃ. 194

| | | |
|---|---|---|
| പാപഭീത്യാ | = | പാപഭയത്താൽ |
| പകപം അന്നം | = | പാകംചെയ്ത ചോറിനെ |
| വിഭജ്യ | = | ഭാഗിച്ച് |
| അശ്നതഃ | = | ഭക്ഷിക്കുന്ന |
| സുചേതസഃ ഗൃഹിണഃ | = | വിശുദ്ധഹൃദയനായ ഗൃഹസ്ഥാശ്രമിക്ക് |
| കദാപി | = | ഒരിക്കലും |
| അപത്യവിച്ഛേദഃ | = | സന്തതിനാശം |
| ന ജായേത | = | ഉണ്ടാകുകയില്ല. |

ആഹാരം പാകംചെയ്താൽ ദേവാദിപിതൃക്കൾക്ക് വച്ചുകൊടുത്തതിനുശേഷം ആഹാരംകഴിക്കുന്ന ഗൃഹസ്ഥാശ്രമിക്ക് സന്തതിനാശം ഒരിക്കലും ഉണ്ടാകുകയില്ല.

ഗൃഹസ്ഥോ ധീരധീഃ സ്വസ്യ ധർമ്മാന്ന പ്രച്യുതോ യദി
തത്രൈവ നിരതസ്സർവ്വയതീനാം മുഖ്യ ഏവ സഃ. 195

| | | |
|---|---|---|
| ധീരധീഃ | = | ധീരമതിയായ |
| ഗൃഹസ്ഥഃ | = | ഗൃഹസ്ഥാശ്രമി |
| സ്വസ്യ | = | തന്റെ |
| ധർമ്മാത് | = | ധർമ്മത്തിൽനിന്ന് |
| ന പ്രച്യുതഃ | = | വ്യതിചലിക്കാത്തവനും |
| സഃ | = | അവൻ |
| തത്ര ഏവ നിരതഃ യദി | = | അവിടെ (ധർമ്മത്തിൽ) തന്നെ നിരതനും ആണെങ്കിൽ |
| സർവ്വയതീനാം | = | സർവ്വമുനികൾക്കും |
| മുഖ്യഃ ഏവ | = | മുഖ്യനാണ് അവൻ (യതിതുല്യനാണെന്നു സാരം.) |

ബുദ്ധിമാനായ ഗൃഹസ്ഥാശ്രമി ധൎമ്മത്തിൽനിന്നും അണുഃപോലും തെററുന്നില്ലെങ്കിൽ എല്ലാമുനികളിലുംവച്ച് ശ്രേഷ്ഠനമാകുന്നു.

ഇതരാൻ ധൎമ്മമാൎഗ്ഗേണ ചാലയന്നാവികമ്പിതഃ
സ്വധൎമ്മമാചരൻ മൎത്ത്യോ വ്രതിശ്രേഷ്ഠോ നിഗദ്യതേ. 196

ധൎമ്മമാൎഗ്ഗേണ = ധൎമ്മമാൎഗ്ഗത്തിലൂടെ
ഇതരാൻ = മററുള്ളവരെ
ചാലയൻ = ചലിപ്പിക്കുന്നവനും
അവികമ്പിതഃ = ഇളക്കപ്പെടാത്തവനും
സ്വധൎമ്മം = തന്റെ ധൎമ്മത്തെ
ആചരൻ = ആചരിക്കുന്നവനുമായ
മൎത്ത്യഃ = മനുഷ്യൻ
വ്രതിശ്രേഷ്ഠഃ = വ്രതികളിൽ ശ്രേഷ്ഠനെന്നു
നിഗദ്യതേ = പറയപ്പെടുന്നു.

മററുള്ളവൎക്കു ധൎമ്മമാൎഗ്ഗം കാട്ടി സ്വധൎമ്മത്തെ പരിപാലിക്കുന്നവൻ മഹൎഷികളിൽവച്ച് ശ്രേഷ്ഠനാകുന്നു.

ഗാൎഹസ്ഥ്യമുത്തമോ ധൎമ്മോ യദി സൎവോപകാരകഃ
അപകാരപരം തച്ചേദധൎമ്മ ഇതി കഥ്യതേ. 197

ഗാൎഹസ്ഥ്യം = ഗൃഹസ്ഥാശ്രമം
സൎവോപകാരകഃ യദി = എല്ലാവൎക്കും ഉപകരിക്കുന്നതാണെങ്കിൽ
ഉത്തമഃ ധൎമ്മഃ = ഉത്തമമായ ധൎമ്മമാകുന്നു.
തത് അപകാരപരം ചേത് = അതു് അപകാരം ചെയ്യുന്നതാണെങ്കിൽ
അധൎമ്മഃ ഇതി കഥ്യതേ = അധൎമ്മം എന്നു പറയപ്പെടുന്നു.

പരോപകാരപരമായ ഗൃഹസ്ഥാശ്രമധൎമ്മത്തെയാണു് യഥാൎത്ഥധൎമ്മമെന്നു പറയുന്നതു്. അതു് ശ്രേഷ്ഠവും

**സുന്ദരവുമാകുന്നു.** അന്യർക്ക് ഉപദ്രവമുണ്ടാക്കുന്നതു് അധർമ്മമെന്നു പറയുന്നു.

> സ്വധർമ്മാനനതിക്രമ്യ ഭുവി വർത്തേത യോ ഗൃഹീ
> ദേവരാജസമഃ പ്രേമ്ണാ സ്തൂയതേ സർവ്വദേഹിഭിഃ 198

| | | |
|---|---|---|
| സ്വധർമ്മാൻ | = | തന്റെ ധർമ്മങ്ങളെ |
| അനതിക്രമ്യ | = | അതിക്രമിക്കാതെ |
| യഃ ഗൃഹി | = | യാതൊരു ഗൃഹസ്ഥാശ്രമി |
| ഭുവി | = | ലോകത്തു് |
| വർത്തേത | = | വസിക്കുന്നുവോ |
| ദേവരാജസമഃ | = | ദേവേന്ദ്രസമനായി (അവൻ) |
| സർവ്വദേഹിഭിഃ | = | സർവ്വരാലും |
| സ്തൂയതേ | = | സ്തുതിക്കപ്പെടുന്നു. |

തന്റെ ധർമ്മങ്ങളിൽനിന്നും വ്യതിചലിക്കാതെ **അവയെ** യഥാവിധി പാലിക്കുന്ന ഗൃഹസ്ഥാശ്രമി ഇന്ദ്രസമനായും എല്ലാവരാലും സ്തുതിക്കപ്പെടുന്നവനായും ഭവിക്കുന്നു.

> **ശ്രേയഃപ്രേയഃപ്രദോ ധർമ്മഃ സ തു സർവ്വോത്തമോ ഭുവി**
> **തതോ മഹത്തരഃ കഃ സ്യാദ്** വിശേഷോ മർത്ത്യജന്മനി. 199

| | | |
|---|---|---|
| **ശ്രേയഃപ്രേയഃപ്രദഃ** | = | ശ്രേയസ്സിനേയും പ്രേയസ്സിനേയും പ്രദാനംചെയ്യുന്ന |
| സഃ ധർമ്മഃ തു | = | ആ ധർമ്മമാകട്ടെ |
| ഭുവി | = | ലോകത്തു് |
| സർവ്വോത്തമഃ | = | ശ്രേഷ്ഠമായി ഭവിക്കുന്നു. |
| തതഃ മഹത്തരഃ | = | അതിനെക്കാൾ മഹത്തരമായ |
| കഃ വിശേഷഃ | = | എന്തുവിശേഷമാണു് |
| മർത്ത്യജന്മനി സ്യാത് | = | മനുഷ്യജന്മത്തിൽ ഉണ്ടാകുന്നതു്. |

ശ്രേയസ്കരമായ ധർമ്മമാണു ലോകത്തു് ഏറ്ററവും ശ്രേഷ്ഠമായിട്ടുള്ളതു്. അതിനേക്കാൾ മഹത്തരമായ ഒരു വിശേഷഗുണം മനുഷ്യൎക്കു വേറെയില്ലതന്നെ.

പ്രഥമം പുഷ്പിതാ നാരീ സുസ്നാതാ സപ്തമേഹനി
പുണ്യാഹം ശുദ്ധിഹോമം ച കാരയിത്വാ വിശുദ്ധ്യതി 200

| | | |
|---|---|---|
| പ്രഥമം | = | ആദ്യം |
| പുഷ്പിതാ നാരീ | = | ഋതുവായ സ്ത്രീ |
| സപ്തമേ അഹനി | = | ഏഴാംദിവസം |
| സുസ്നാതാ | = | കുളിച്ചു് |
| പുണ്യാഹം | = | പുണ്യാഹത്തേയും |
| ശുദ്ധിഹോമം ച | = | ശുദ്ധിഹോമത്തേയും |
| കാരയിത്വാ | = | ചെയ്യിച്ചിട്ടു് |
| വിശുദ്ധ്യതി | = | ശുദ്ധയായിത്തീരുന്നു. |

സ്ത്രീ ആദ്യമായി ഋതുവായാൽ, ഋതുവാകുന്നതിന്റെ ഏഴാംദിവസം കുളിച്ചു ശുദ്ധികമ്മങ്ങളും പുണ്യാഹവും (വെള്ളം ജപിച്ചു തളിക്കുക) ചെയ്യിച്ചാൽ പരിശുദ്ധയായി ഭവിക്കും.

തതോ യോഷിത് ക്രമേണൈവ മാസി മാസി രജസ്വലാ
ചതുൎത്ഥേ ദിവസേ സ്നാത്വാ ശുദ്ധാ ഹോമാദിനാ ഭവേതു്.

| | | |
|---|---|---|
| തതഃ | = | അനന്തരം |
| യോഷിത് | = | സ്ത്രീ |
| ക്രമേണ ഏവ | = | ക്രമമായിത്തന്നെ |
| മാസി മാസി | = | മാസംതോറും |
| രജസ്വലാ | = | ഋതുവായാൽ |
| ചതുൎത്ഥേ ദിവസേ | = | നാലാംദിവസം |
| സ്നാത്വാ | = | കുളിച്ചിട്ടു് |
| ഹോമാദിനാ | = | ഹോമാദികർമ്മംകൊണ്ടു് |

9

| | |
|---|---|
| ശുദ്ധാ | = ശുദ്ധയായി |
| ഭവേത് | = ഭവിക്കും. |

പിന്നീട് മാസംതോറും ഋതുവാകുന്ന സ്ത്രീ, ഋതുവാകുന്നതിന്റെ നാലാംദിവസം കുളിച്ച് ശുദ്ധികർമ്മങ്ങളാൽ പരിശുദ്ധയായി ഭവിക്കും.

പുഷ്പവത്യുപയോഗാർത്ഥം യദ്വിതീർണ്ണം ഗൃഹാദികം
സർവ്വം തസ്യാഃ സ്നാനദിനേ മാർജ്ജയേച്ച ജലാദിഭിഃ. 202

| | |
|---|---|
| പുഷ്പവത്യുപയോഗാർത്ഥം | = പുഷ്പിണിയുടെ ഉപയോഗത്തിനായി |
| യത് വിതീർണ്ണം | = പ്രവേശിപ്പിക്കപ്പെട്ട |
| ഗൃഹാദികം സർവ്വം | = എല്ലാ മുറികളും |
| തസ്യാഃ | = അവളുടെ |
| സ്നാനദിനേ | = കുളിദിവസം |
| ജലാദിഭിഃ | = ജലാദികളാൽ |
| മാർജ്ജയേത് ച | = മാർജ്ജനംചെയ്യുകയുംവേണം. |

സ്ത്രീ ഋതുവായാൽ അവളുടെ കിടപ്പിനും ഇരിപ്പിനും ഉപയോഗിച്ച മുറികളെല്ലാം അവൾ കുളിച്ചുകയറുന്ന നാലാംദിവസംതന്നെ ചാണകവെള്ളം മുതലായവ തളിച്ച് ശുചിയാക്കണം.

ഋതുസ്നാനദിനാദൂർദ്ധ്വം ദ്വാദശാഹനി യോഷിതം
വരോഭിഗച്ഛേദ്ദ്യോഗായ പ്രേമ്ണാ പർവ്വാദി വർജ്ജയൻ. 203

| | |
|---|---|
| ഋതുസ്നാനദിനാത് ഊർദ്ധ്വം | = ഋതുകുളിദിവസത്തിനുശേഷം |
| ദ്വാദശാഹനി | = പന്ത്രണ്ടാംദിവസം |
| യോഷിതം | = സ്ത്രീയെ |
| വരഃ | = ഭർത്താവ് |
| പർവ്വാദിവർജ്ജയൻ | = പർവ്വാദികളെ വർജ്ജയന്നായിട്ട് |

| | | |
|---|---|---|
| പ്രേമ്ണാ | = | പ്രേമത്തോടുകൂടി |
| യോഗായ | = | സംയോഗത്തിനായി |
| അഭിഗച്ഛേത് | = | അഭിഗമിക്കണം. |

സ്ത്രീ ഋതുവായാൽ നാലാംദിവസം കുളിച്ചു ശുദ്ധിയാകണം. അതിനുശേഷം തുടരെ പന്ത്രണ്ടുദിവസങ്ങളിൽ ഭർത്താവു് "അഷ്ടമി, ചതുർദ്ദശി, വാവു്, ഗ്രഹണം, ഉത്സവം, അയനസന്ധി, സൂര്യസംക്രമണകാലം" ഈ പർവ്വകാലത്തെ ഉപേക്ഷിച്ചിട്ടു് മററുള്ള ദിനങ്ങളിൽ സ്ത്രീയുമായി ചേരാം.

ദിനാനി ദ്വാദശൈതാനി ഗർഭാധാനക്ഷമാണി യത്
തത്തദാത്വേ പുത്രകാമീ ജായാമൃച്ഛതു നാന്യദാ. 204

| | | |
|---|---|---|
| യത് | = | എന്തെന്നാൽ |
| ഏതാനി ദ്വാദശദിനാനി | = | ഈ പന്ത്രണ്ടുദിവസങ്ങൾ |
| ഗർഭാധാനക്ഷമാണി | = | ഗർഭോല്പാദനത്തിനു യോഗ്യങ്ങളാകുന്നു. |
| തത് | = | അതിനാൽ |
| തദാത്വേ | = | ആ അവസരം |
| പുത്രകാമീ | = | പുത്രനെ ഇച്ഛിക്കുന്നവൻ |
| ജായാം | = | ഭാര്യയെ |
| ഋച്ഛതു | = | ഗമിക്കട്ടെ. |
| അന്യദാ ന | = | മററുസമയത്തു ഗമിക്കരുതു്. |

ഋതുസ്നാനം കഴിഞ്ഞാൽ പിന്നെ പന്ത്രണ്ടുദിവസംവരെ പുരുഷസംഗമത്താൽ സ്ത്രീകൾക്കു ഗർഭമുണ്ടാകും. പന്ത്രണ്ടുദിവസത്തിനുശേഷം അടുത്ത ഋതുകാലംവരെയുള്ള ദിവസങ്ങളിൽ ഗർഭോല്പാദനമില്ല. അതുകൊണ്ടു് സന്താനം വേണമെന്നിച്ഛിക്കുന്നവർ ഈ പന്ത്രണ്ടുദിവസങ്ങളിൽ (പർവ്വകാലത്തെ ഉപേക്ഷിച്ചു നല്ല ദിവസവും നക്ഷത്രവും നോക്കി) സ്ത്രീയോടു ചേരണം.

ഗർഭാധാനാത് സമാരഭ്യ പിതരൗ ബ്രഹ്മചാരിണൗ
സ്യാതാം ശിശോഃ സ്തന്യപാനനിവൃത്ത്യന്തം യതാശയൗ. 205

ഗർഭാധാനാത് സമാരഭ്യ= ഗർഭാരംഭംമുതൽ
പിതരൗ = അച്ഛനമ്മമാർ
ശിശോഃ = കുട്ടിയുടെ
സ്തന്യപാനനിവൃത്ത്യന്തം= പാൽകുടി തീരുന്നതുവരെ
യതാശയൗ = യതാശയന്മാരായി
ബ്രഹ്മചാരിണൗ = ബ്രഹ്മചാരികളായി
സ്യാതാം = ഭവിക്കണം.

സ്ത്രീ ഗർഭിണിയായാൽ അന്നുമുതൽ, ജനിക്കുന്ന കുട്ടിയുടെ പാൽകുടി തീരുന്നതുവരെ അച്ഛനമ്മമാർ നിയന്ത്രിതാശയന്മാരായി ബ്രഹ്മചാരികളായി ജീവിക്കണം.

വ്യതിയാനേ മഹാൻ വ്യാധിരല്പായുഷ്ട്വം ബലക്ഷയഃ
മാതുശ്ശിശോശ്ച ജായേത സ്തന്യം ച വികരോതി യത്. 206

യത് = എന്തെന്നാൽ
വ്യതിയാനേ = മാററത്തിൽ
മാതുഃ ശിശോഃ ച = മാതാവിനും ശിശുവിനും
മഹാൻ വ്യാധിഃ = വലിയ രോഗം
അല്പായുഷ്ട്വം = അല്പായുസ്സും
ബലക്ഷയഃ = ബലക്ഷയവും
ജായേത = ഉണ്ടാകും.
സ്തന്യം = മുലപ്പാൽ
വികരോതി ച = ദുഷിച്ചുപോകുകയും ചെയ്യുന്നു.

മുൻപറഞ്ഞ കാര്യത്തിൽ മാററം സംഭവിച്ചാൽ മാതാവും കുട്ടിയും രോഗികളായി, ശക്തിയില്ലാത്തവരായി, അല്പായുസ്സുകളായി ഭവിക്കും. മാതാവ് രോഗിണിയായാൽ ആ മാതാവിൻെറ മുലപ്പാൽ കുഞ്ഞിനു കൊടുക്കരുത്.

അന്തൎവ്വത്നീ പയസ്യം സദ്ദ്രവ്യം നിയതമാഹരേത്
സത്കഥാശ്രവണേനാപി തുഷ്ട്യാ കാലം നയേത്സതീ. 207

| | | |
|---|---|---|
| അന്തൎവ്വത്നീ | = | ഗൎഭിണി |
| പയസ്യം സദ്ദ്രവ്യം | = | പാൽകലൎന്ന നല്ല ദ്രവ്യത്തെ |
| നിയതാ ആഹരേത് | = | എന്നും ഭക്ഷിക്കണം. |
| സതീ | = | പതിവ്രതയായ സ്ത്രീ |
| സൽകഥാശ്രവണേന അപി | = | സൽകഥാശ്രവണംകൊണ്ടും |
| തുഷ്ട്യാ | = | സന്തോഷത്തോടുകൂടി |
| കാലം | = | കാലത്തെ |
| നയേത് | = | നയിക്കണം. |

ഗൎഭിണി എന്നും ആടിന്റേയോ പശുവിന്റേയോ പാൽ കുടിക്കണം. നല്ല കഥകൾ കേട്ടും പഠിച്ചും പ്രസവം വരെയുള്ള കാലങ്ങൾ കഴിച്ചുകൂട്ടണം. ഗൎഭകാലത്തു മാതാവിനുണ്ടാകുന്ന അഭിരുചി ശിശുവിനും ഉണ്ടാകുന്നതാണ്.

ന കേനാപി പ്രകാരേണ ദുഃഖമേഷാ സമശ്നുയാത്
അസമഞ്ജസവൃത്താനാം ചിന്തനം ച വിവൎജ്ജയേത്. 208

| | | |
|---|---|---|
| ഏഷാ | = | ഇവൾ |
| കേനാപി പ്രകാരേണ | = | ഒരുപ്രകാരത്തിലും |
| ദുഃഖം ന സമശ്നുയാത് | = | ദുഃഖത്തെ പ്രാപിക്കരുത്. |
| അസമഞ്ജസവൃത്താനാം | = | ദുൎജ്ജനവൃത്താന്തങ്ങളുടെ |
| ചിന്തനം ച | = | വിചാരത്തേയും |
| വിവൎജ്ജയേത് | = | വൎജ്ജിക്കണം. |

ഗൎഭിണി ഒരുവിധത്തിലും ദുഃഖിതയായിത്തീരരുത്. ദുൎജ്ജനങ്ങളുടെ കഥകൾ ചിന്തിക്കുകപോലും അരുത്.

സവ്ലക്ഷണസമ്പന്നം ബുദ്ധിമന്തം ഗുണോത്തരം
സൂവൈ സുതം സുഖമിതി പ്രാത്ഥയേത് ഗർഭിണീ സ്വയം.

ഗർഭിണീ സ്വയം = ഗർഭിണി താന്നത്താൻ
സവ്ലക്ഷണസമ്പന്നം = സവ്ലക്ഷണസമ്പന്നനും
ബുദ്ധിമന്തം = ബുദ്ധിമാനും
ഗുണോത്തരം = ഗുണോത്തരനുമായ
സുതം = സുതനെ
സുഖം = സുഖമായി
സൂവൈ = ഞാൻ പ്രസവിക്കട്ടെ
ഇതി = എന്നു്
പ്രാത്ഥയേത് = പ്രാത്ഥിക്കണം.

ഗർഭിണി സ്വയമേവ, തൻെറ ശിശു എല്ലാ ലക്ഷണങ്ങളും തികഞ്ഞവനും ബുദ്ധിമാനും യോഗ്യനുമായിരിക്കണമെന്നു് പ്രാത്ഥിക്കണം.

ആഗർഭാഗശിശോരന്ത്യശയ്യാശയജനാത് ഗൃഹീ
ജനസ്യോച്ചാവചസ്യാപി സേവനേ നിരതോ ഭവേത്. 210

ആഗർഭഗശിശോഃ = ഗർഭത്തിലുള്ള ശിശുമുതൽ
അന്ത്യശയ്യാശയ-ജനാദ് ആ = മരണശയ്യയിൽ കിടക്കുന്ന ആൾ വരെയുള്ള
ഉച്ചാവചസ്യജനസ്യ അപി സേവനേ = പലതരത്തിലുള്ള ആളുകളുടെ സേവനത്തിൽ
ഗൃഹീ = ഗൃഹസ്ഥാശ്രമി
നിരതഃ ഭവേത് = തല്പരനായി ഭവിക്കണം.

ഗൃഹസ്ഥാശ്രമി എല്ലാവരുടേയും സേവനത്തിൽ തല്പരനായിരിക്കണം.

സമുദായസ്യ രാഷ്ട്രസ്യ ധമ്മസ്യാത്ഥസ്യ വാ കൃതേ
കൃതിനഃ പ്രയതന്തേ തേ ഗൃഹിണോ മതിശാലിനഃ. 211

മതിശാലിനഃകൃതിനഃ } = ബുദ്ധിശാലികളും സത്തുക്കളുമായ
തേ ഗൃഹിണഃ } ആ ഗൃഹസ്ഥാശ്രമികൾ

സമുദായസ്യ രാഷ്ട്രസ്യ } = സമുദായത്തിനും രാഷ്ട്രത്തിനും
ധർമ്മസ്യ അർത്ഥസ്യ } ധർമ്മത്തിനും അർത്ഥത്തിനും വേ
കൃതേ പ്രയതന്തേ } ണ്ടി പ്രയത്നിക്കുന്നു.

ബ്രഹ്മചര്യം ച സംന്യാസഃ ശ്രദ്ധാവത് പര്യവേക്ഷണേ
ഗൃഹസ്ഥസ്യാവതിഷ്ഠേതേ ഭൂയഃ ശ്രേയസ്കരാവുഭൗ. 212

ഗൃഹസ്ഥസ്യ = ഗൃഹസ്ഥാശ്രമിക്ക്
ശ്രദ്ധാവത് പര്യ- } = വിശ്വാസത്തോടുകൂടിയ പര്യവേ
വേക്ഷണേ } ക്ഷണത്തിൽ
ബ്രഹ്മചര്യം } = ബ്രഹ്മചര്യവും സംന്യാസവും
സംന്യാസം ച ഉഭൗ } രണ്ടും
ഭൂയഃ = വീണ്ടും
ശ്രേയസ്കരൗ = ശ്രേയസ്കരങ്ങളായി
അവതിഷ്ഠേതേ = നിലകൊള്ളുന്നു.

ഗൃഹസ്ഥാശ്രമിയുടെ പരിപാലനത്താൽ ബ്രഹ്മചര്യവും സംന്യാസവും തനിക്കു വീണ്ടും ഐശ്വര്യത്തേയും യശസ്സിനേയും ഉളവാക്കുന്നു.

രാജാധികാരോ ധർമ്മശ്ച ലോകസംസ്ഥിതിരേവ ച
പൗരോ ഗൃഹിണി വർത്തന്തേ സർവ്വാധാരസ്തതോ ഗൃഹി. 213

രാജാധികാരഃ ധർമ്മഃ } = രാജാധികാരവും ധർമ്മവും ലോക
ച ലോകസംസ്ഥി- } ത്തിന്റെ നിലനില്പുതന്നെയും
തിഃ ഏവ ച }
ഗൃഹിണി പൗരോ } = ഗൃഹസ്ഥാശ്രമിയായ പൗരനിൽ
വർത്തന്തേ } വർത്തിക്കുന്നു.

| | | |
|---|---|---|
| തതഃ സവ്വാധാരഃ ഗൃഹീ | = | അതുകൊണ്ടു് എല്ലാവിധത്തിനു മാശ്രയമായുള്ളതു് ഗൃഹസ്ഥാശ്രമിയാണു്. |

രാജ്യഭരണവും മതകാര്യ്യങ്ങളും എല്ലാം ഗൃഹസ്ഥാശ്രമിയെ ആശ്രയിച്ചിരിക്കുന്നു.

അതഃ സവ്വേഷ്വാശ്രമേഷു ഗാർഹസ്ഥ്യം തദനുത്തമം
ഇതി സവ്വേ പ്രശംസന്തി വിദ്വാംസസ്തത്ത്വദർശിനഃ. 214

| | | |
|---|---|---|
| അതഃ | = | അതുകൊണ്ടു് |
| തത് ഗാർഹസ്ഥ്യം | = | ആ ഗാർഹസ്ഥ്യം |
| സവ്വേഷു ആശ്രമേഷു | = | എല്ലാ ആശ്രമങ്ങളിലും |
| അനുത്തമം ഇതി | = | ഏററവും ഉത്തമം എന്നു് |
| തത്ത്വദർശിനഃ | = | തത്ത്വജ്ഞാനികളായ |
| സവ്വേ വിദ്വാംസഃ | = | എല്ലാ വിദ്വാന്മാരും |
| പ്രശംസന്തി | = | പ്രശംസിക്കുന്നു. |

ബ്രഹ്മചര്യ്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സംന്യാസം ഈ നാലാശ്രമങ്ങളിൽവച്ചു് ഗൃഹസ്ഥാശ്രമം ഏററവും ഉത്തമമാണെന്നു വിദ്വാന്മാർ അഭിപ്രായപ്പെടുന്നു.

ഗൃഹസ്ഥാശ്രമധമ്മാൻ യാ ജനതാഹ്യവമന്യതേ
തസ്യാ ഗച്ഛത്യധോ ഭൂതിഃ പ്രഭാവോഭ്യുദയോപി ച. 215

| | | |
|---|---|---|
| യാ ജനതാ ഹി ഗൃഹസ്ഥാശ്രമധമ്മാൻ അവമന്യതേ | = | യാതൊരു ജനതയാണോ ഗൃഹസ്ഥാശ്രമധമ്മങ്ങളെ അപമാനിക്കുന്നതു് |
| തസ്യാഃ ഭൂതിഃ പ്രഭാവഃ അഭ്യുദയഃ അപി ച | = | അതിൻെറ ഐശ്വര്യ്യവും ശക്തിയും മേന്മയും |
| അധഃ ഗച്ഛതി | = | അധഃപതിക്കും. |

അഭ്യുദയം ഉണ്ടാകണമെങ്കിൽ ഗൃഹസ്ഥാശ്രമധർമ്മങ്ങളെ ആദരിക്കണം.

ഇതി സമ്യഗ്വിമൃശ്യൈതന്നിൎവാഹ്യമിതി ചേന്മതിഃ
പ്രസന്നാസ്യാത്തതഃ പ്രാജ്ഞോ ഗാൎഹസ്ഥ്യായ പ്രവൎത്തതാം.

ഇതി = ഇപ്രകാരം
സമ്യക് വിമൃശ്യ = നല്ലതുപോലെ വിമൎശിച്ചിട്ടു്
ഏതത് നിൎവാഹ്യം ഇതി } = ഇതു നിൎവഹിക്കേണ്ടതാണെന്നു്
മതിഃ = ബുദ്ധി
പ്രസന്നാ = പ്രസന്നയായി
ചേത് സ്യാത് = ഭവിക്കുകയാണെങ്കിൽ
തതഃ = അനന്തരം
പ്രാജ്ഞഃ = ബുദ്ധിമാൻ
ഗാൎഹസ്ഥ്യായ = ഗൃഹസ്ഥാശ്രമധൎമ്മത്തിനായി
പ്രവൎത്തതാം = പ്രവൎത്തിക്കട്ടെ.

ഗൃഹസ്ഥാശ്രമധൎമ്മനിൎവഹണത്തെ ഭംഗിയായി നിരൂപണംചെയ്തതിനുശേഷം ഇതു സുസാദ്ധ്യമെന്നു വിശ്വാസംതോന്നിയാൽ ബുദ്ധിയുള്ളവൻ ഗൃഹസ്ഥാശ്രമത്തിനുവേണ്ടി പ്രയത്നിക്കണം.

ആശ്രിത്യാനവധാനേന ഗാൎഹസ്ഥ്യം തു മഹത്തരം
തന്നികൃഷ്ടതരം കുൎവൻ ലോകാനൎത്ഥായ ജീവതി. 217

മഹത്തരം = മഹത്തരമായ
ഗാൎഹസ്ഥ്യം തു = ഗൃഹസ്ഥാശ്രമത്തെയാകട്ടെ
അനവധാനേന = അശ്രദ്ധയോടെ
ആശ്രിത്യ = ആശ്രയിച്ചിട്ടു്
തത് = അതിനെ
നികൃഷ്ടതരം കുൎവൻ = വളരെ നികൃഷ്ടമായിച്ചെയ്യുന്നവൻ
ലോകാനൎത്ഥായ ജീവതി } = ലോകാനൎത്ഥത്തിനായി ജീവിക്കുന്നു.

ലോകോത്തരവും ശ്രേഷ്ഠവുമായ ഗൃഹസ്ഥാശ്രമധമ്മത്തെ കണ്ടമാനം വിചാരിച്ചു നീചമായി പ്രവത്തിക്കുന്നവൻ, ലോകത്തിന്നു് ഉപദ്രവത്തെ ഉണ്ടാക്കുന്നു.

സുബഹുത്വേ താദൃശാനാമവിചാര്യകൃതാമിഹ
നശ്യേയുരാശ്രമാസ്സവേ് ലോകസ്യാപി ക്ഷയോ ഭവേത്.

| | | |
|---|---|---|
| ഇഹ | = | ഇവിടെ |
| അവിചാര്യകൃതാം താദൃശാനാം | = | ആലോചനയില്ലാതെ പ്രവത്തിക്കുന്ന അപ്രകാരമുള്ള ജനങ്ങളുടെ |
| സുബഹുത്വേ | = | സുബാഹുത്വത്തിൽ (അപ്രകാരമുള്ള ജനങ്ങൾ വളരെ ഏറെ ഉണ്ടെങ്കിൽ) |
| സവേ് ആശ്രമാഃ | = | എല്ലാ ആശ്രമങ്ങളും |
| നശ്യേയുഃ | = | നശിക്കും. |
| ലോകസ്യ | = | ലോകത്തിന്നു് |
| ക്ഷയഃ അപി | = | ക്ഷയവും |
| ഭവേത് | = | ഭവിക്കും. |

ലോകത്തിൽ മുൻപറഞ്ഞവിധത്തിലുള്ള ജനങ്ങൾ വദ്ധിക്കുകയാണെങ്കിൽ ബ്രഹ്മചര്യ്യം തുടങ്ങിയ എല്ലാ ആശ്രമധമ്മങ്ങളും നശിക്കും, എന്നുമാത്രമല്ല ലോകത്തിന്നു് നാശവും സംഭവിക്കും.

വിവാഹസ്തു വിനോദായ പരമൈഹികജീവിതേ
സുഖായേഷ്ടം ഹിതം കിഞ്ചിത് കമ്മേതി ച ന ചിന്തയേത്

| | | |
|---|---|---|
| ഐഹികജീവിതേ | = | ഇഹലോകജീവിതത്തിൽ |
| വിവാഹഃ തു | = | വിവാഹമാകട്ടെ, |
| പരം വിനോദായ | = | കേവലംവിനോദത്തിനായിട്ടാണു് |
| സുഖായ | = | സുഖത്തിനാണു് |
| ഹിതം | = | ഇഷ്ടപ്പെട്ട |

| | | |
|---|---|---|
| ഇദം കിഞ്ചിത് കർമ്മ | = | ഈ ഒരു കർമ്മം |
| ഇതി ച | = | എന്നും |
| ന ചിന്തയേത് | = | ചിന്തിക്കരുത്. |

ലോകജീവിതത്തിൽ വിവാഹമെന്നതു് കേവലം ഒരു വിനോദത്തിനുവേണ്ടിമാത്രമാണെന്നും സുഖത്തിനുവേണ്ടിയുള്ള ഒരു കർമ്മമാണെന്നും വിചാരിക്കരുതു്.

തദ് ഗാർഹസ്ഥ്യപ്രവേശാർത്ഥീ ശ്രദ്ധാധാനോ ഹി നിർഭരം
സുവിചിന്ത്യ വിവാഹം തം വിദധീത യഥാക്രമം. 220

| | | |
|---|---|---|
| തത് | = | അതുകൊണ്ടു് |
| ഗാർഹസ്ഥ്യപ്രവേശാർത്ഥീ | = | ഗൃഹസ്ഥാശ്രമം സ്വീകരിക്കാൻ ആഗ്രഹിക്കുന്നവൻ |
| ശ്രദ്ധാധാനഃ | = | വിശ്വാസത്തോടുകൂടി |
| നിർഭരം സുവിചിന്ത്യ | = | പരിപൂർണ്ണമായി ആലോചിച്ചിട്ടു് |
| തം വിവാഹം | = | ആ വിവാഹത്തെ |
| യഥാക്രമം | = | ക്രമം അനുസരിച്ചു് |
| വിദധീത ഹി | = | പ്രവർത്തിക്കേണ്ടതാണു്. |

ഗൃഹസ്ഥാശ്രമത്തെ പ്രാപിക്കുന്നവൻ സശ്രദ്ധം വിവാഹത്തിന്റെ നന്മതിന്മകളെക്കുറിച്ചു് ആലോചിച്ചിട്ടു വേണം വിവാഹത്തിലിടപെടാൻ.

വിദ്യാവിത്തവയോരൂപശീലാദ്യേഷ്വാനുരൂപ്യതഃ
മിഥോനുരാഗോ ദാമ്പത്യസ്ഥിത്യൈ സുദൃഢശൃംഖലാ. 121

| | | |
|---|---|---|
| വിദ്യാവിത്തവയോരൂപശീലാദ്യേഷു | = | വിദ്യാ, വിത്തം, വയസ്സ്, രൂപം. ശീലം മുതലായവയിൽ |
| ആനുരൂപ്യതഃ | = | പൊരുത്തംകൊണ്ടു് |
| മിഥഃ | = | തമ്മിലുള്ള |
| അനുരാഗഃ | = | അനുരാഗം |

ദാമ്പത്യസ്ഥിത്യൈ = ദാമ്പത്യസ്ഥിതിക്കായിട്ടുള്ള
സുദൃഢശൃംഖലാ = ഉറച്ച ചങ്ങലയാകുന്നു.

സ്ത്രീപുരുഷന്മാരുടെ പരസ്പരാനുരാഗം, വിദ്യ, ധനം, വയസ്സ്, സൗന്ദര്യം, ശീലം ഇവയെല്ലാം യോജിച്ചതാണെങ്കിൽ അതു് ദാമ്പത്യത്തിനു യോഗ്യമായി ഭവിക്കുന്നു. മേൽപ്പറഞ്ഞ കാര്യങ്ങളിൽ രണ്ടുപേർക്കും യോജിപ്പുണ്ടെങ്കിൽ അവർതമ്മിൽ വിവാഹം നടത്തണം.

ജനനം സകൃദേവസ്യാന്മനുഷ്യസ്യ മൃതിസ്സകൃത്
അസകൃജ്ജായതേ ഭൂമാവനവസ്ഥിതജീവനഃ 122

അസകൃൽ മ്രിയതേ ഭീരുസ്തഥാ ചപലമാനസഃ
ഏതാവുഭൗ വിവാഹാർഹൗ ന ഭവേതാം കദാചന. 123

മനുഷ്യസ്യ = മനുഷ്യനു്,
സകൃത് ജനനം = ഒരിക്കൽ ജനനം
സകൃത് മൃതിഃ = ഒരിക്കൽ മരണം
സ്യാത് = സംഭവിക്കും.
ഭൂമൗ = ഭൂമിയിൽ
അനവസ്ഥിതജീവനഃ = വ്യവസ്ഥ ഇല്ലാതെ ജീവിക്കുന്നവൻ
അസകൃത് ജായതേ = വീണ്ടും വീണ്ടും ജനിക്കുന്നു.
തഥാ = അപ്രകാരം
ചപലമാനസഃ ഭീരുഃ = ചപലമാനസനായ ഭീരു
അസകൃത് = വീണ്ടും വീണ്ടും
മ്രിയതേ = മരിക്കുന്നു.
ഏതൗ ഉഭൗ = ഇവർ രണ്ടുപേരും
കദാചന = ഒരിക്കലും
വിവാഹാർഹൗ = വിവാഹത്തിനു യോഗ്യന്മാരായി
ന ഭവേതാം = ഭവിക്കുന്നില്ല.

മനുഷ്യന് ഒരിക്കൽ ജനനവും ഒരിക്കൽ മരണവും സംഭവിക്കും. ഒന്നിലും വ്യവസ്ഥയില്ലാതെ ജീവിക്കുന്നവൻ കൂടെക്കൂടെ ജനിക്കുന്നു. ഭീരുവായുള്ളവൻ കൂടെക്കൂടെ മരിക്കുന്നു. വ്യവസ്ഥയില്ലാത്തവൻ, ഭീരു ഇവർ രണ്ടുപേരും ഒരിക്കലും വിവാഹത്തിനു യോഗ്യരല്ല.

അനുരാഗോ മനുഷ്യസ്യ സ്യാദേകത്രൈവ സുസ്ഥിരഃ
തതഃ പുമാനേകദൈവ കുര്യാദ്വൈവാഹികം വിധിം. 224

| | | |
|---|---|---|
| മനുഷ്യസ്യ | = | മനുഷ്യന്റെ |
| അനുരാഗഃ | = | പ്രേമം |
| ഏകത്ര ഏവ | = | ഒരിടത്തുമാത്രം |
| സുസ്ഥിരഃ സ്യാത് | = | വളരെ സ്ഥിരമായിരിക്കും. |
| തതഃ | = | അതിനാൽ |
| പുമാൻ | = | പുരുഷൻ |
| ഏകദാ ഏവ | = | ഒരിക്കൽമാത്രം |
| വൈവാഹികം വിധിം | = | വിവാഹകർമ്മത്തെ |
| കുര്യാത് | = | ചെയ്യണം. |

മനുഷ്യന്റെ പ്രേമം എവിടെയെങ്കിലും ഒരിടത്തുമാത്രം സ്ഥിരമായി നിൽക്കും. അതുകൊണ്ടു് പുരുഷൻ ഒരിക്കൽമാത്രമേ വിവാഹംചെയ്യാവൂ.

"ശിഷ്യാ ഊചുഃ"—

അകാലികീ യദി മൃതിർഭവേദ് വധ്വാ വരസ്യ വാ
അവശിഷ്ടോ ജനഃ പശ്ചാദുദ്വഹേദ്വാ ന വാനഘ!? 225

| | | |
|---|---|---|
| അനഘ! | = | അല്ലയോ പുണ്യാത്മാവേ! |
| വധ്വാഃ വരസ്യ വാ | = | വധുവിനോ വരനോ |
| അകാലികീ മൃതിഃ | = | അകാലമരണം |
| യദി ഭവേത് | = | സംഭവിച്ചാൽ |

അവശിഷ്ടഃ ജനഃ = ശേഷിച്ച ആൾ
ഉദ്വഹേത് വാ ന വാ = വിവാഹം ചെയ്യുകയോ ചെയ്യാതിരിക്കുകയോ ചെയ്യാമോ?

ഭാര്യയ്ക്കോ ഭർത്താവിനോ അകാലമരണം സംഭവിച്ചാൽ ശേഷിച്ചവർക്ക് (ഭാര്യ മരിച്ചാൽ ഭർത്താവിനും ഭർത്താവ് മരിച്ചാൽ ഭാര്യയ്ക്കും) പുനർവിവാഹം ചെയ്യാമോ? അതോ അരുതോ?

ഗുരുരുവാച:—

ആസ്ഥാ ഗൃഹവ്രതേ ഭൂയോ യൗവനൌജശ്ച ചേദ്ധ്രുവം
ആയുഷ്മാൻ പുനരുദ്വാഹം കുര്യാത്സാധു വിചിന്തയൻ. 226

ഗൃഹവ്രതേ ഭൂയഃ ആസ്ഥാ = ഗൃഹസ്ഥാശ്രമത്തിൽ വീണ്ടും ആഗ്രഹവും
ധ്രുവം യൗവനൗജശ്ച ചേത് = ദൃഢമായ യൗവനത്തിൻെറ ഓജസ്സും ഉണ്ടെങ്കിൽ
പുനഃ = വീണ്ടും
സാധു = നല്ലവണ്ണം
വിചിന്തയൻ = ചിന്തിച്ചിട്ട്
ആയുഷ്മാൻ = ദീർഘായുസ്സായുള്ളവൻ
ഉദ്വാഹം കുര്യാത് = വിവാഹംചെയ്യാം.

വീണ്ടും വിവാഹം ചെയ്യുന്നതിനുള്ള ആവശ്യം നേരിട്ടാൽ ആരോഗ്യവും ആഗ്രഹവും കാലവും ഉണ്ടായിരുന്നാൽ പുനർവിവാഹം നടത്തുന്നതിനു ദോഷമില്ല.

പുനർവിവാഹസ്തു സകൃദ്വിധാതവ്യോ ന ചാസകൃത്
അനേകവാരം വിഹിതഃ പുണ്യോച്ഛേദായ കല്പതേ. 227

പുനഃ വിവാഹഃ തു = പുനർവിവാഹമാകട്ടെ
സകൃത് = ഒരിക്കൽ

വിധാതവ്യഃ = ചെയ്യാവുന്നതാണ്.
അസകൃത് = വീണ്ടും വീണ്ടും
ന ച (വിധാതവ്യഃ) = ചെയ്യാൻപാടില്ല.
അനേകവാരം = പലപ്രാവശ്യം
വിഹിതഃ = ചെയ്യുന്ന
വിവാഹഃ = വിവാഹം
പുണ്യോച്ഛേദായ കല്പതേ = പുണ്യനാശത്തിനായി ഭവിക്കുന്നു.

ഭാൎയ്യമരിച്ചവന് ഒരുതവണ പുനർവിവാഹം നടത്താം. അതിലധികം പാടില്ല. അങ്ങനെ തുടൎന്ന വിവാഹംചെയ്യുന്നവൻ പുണ്യമില്ലാത്തവനായി പാപിയായിത്തീരുന്നു.

ആരോഗ്യമനുരാഗശ്ച സമപ്രാധാന്യമൎഹതഃ
തസ്മാദുൽപ്പത്തിപത്രസ്യ ദംപത്യോശ്ശോധനാദപി 228

കാരയേദ് ഭിഷജാ സമ്യക് തദാരോഗ്യപരീക്ഷണം
പുനൎവ്വിവാഹവൈരള്യമാധാതുമുപയോഗിനാം. 229

ആരോഗ്യം അനുരാഗഃ ച = ആരോഗ്യവും അനുരാഗവും
സമപ്രാധാന്യം = തുല്യപ്രാധാന്യത്തെ
അർഹതഃ = അർഹിക്കുന്നു.
തസ്മാത് = അതുകൊണ്ട്
ദമ്പത്യോഃ = ദമ്പതികളുടെ
ഉല്പത്തിപത്രസ്യ = ഉല്പത്തിസ്ഥാനത്തിന്റെ
ശോധനാത് അപി = ശോധനയാലും
ഉപയോഗിനാം = ഉപയോഗിക്കുന്നവൎക്ക്
തദാരോഗ്യപരീക്ഷണം = അവരുടെ ആരോഗ്യപരിശോധന
പുനഃ വിവാഹവൈരള്യം = വീണ്ടുമുള്ള വിവാഹവിരളതയെ

| | | |
|---|---|---|
| ആധാതും | = | ആധാനംചെയ്യുന്നതിന് |
| ഭിഷജാ | = | വൈദ്യനെക്കൊണ്ട് |
| സമ്യക് | = | നല്ലവണ്ണം |
| കാരയേത് | = | ചെയ്യിക്കണം. |

ദമ്പതികൾ തമ്മിലുള്ള അനുരാഗവും ആരോഗ്യവും തുല്യപ്രാധാന്യത്തെ അർഹിക്കുന്നവകളാണ്. അതിനാൽ അവരുടെ ഉല്പത്തിബീജങ്ങളേയും വീണ്ടും വിവാഹത്തിനുള്ള യോഗ്യതകളേയും പരിശോധിക്കുന്നതിന് അവരുടെ ആരോഗ്യത്തെ വൈദ്യനെക്കൊണ്ട് പരിശോധിപ്പിക്കേണ്ടതാകുന്നു.

അരോഗിണാമപത്യാനാം ലാഭായൈനം പ്രശസ്യതേ
ശ്വശുരൗ നവദംപത്യോഃ ഗൃഹധർമ്മോപദേശകൗ. 230

| | | |
|---|---|---|
| അരോഗിണാം | = | രോഗമില്ലാത്ത |
| അപത്യാനാം | = | കുഞ്ഞുങ്ങളുടെ |
| ലാഭായ | = | പ്രാപ്തിക്കായി |
| ഏനം | = | ഇതിനെ |
| പ്രശസ്യതേ | = | പ്രശംസിക്കുന്നു. |
| ശ്വശുരൗ | = | ശ്വശുരന്മാർ |
| നവദമ്പത്യോഃ | = | നവദമ്പതികളുടെ |
| ഗൃഹധർമ്മോപദേശകൗ (ഭവേതാം) | = | ഗൃഹധർമ്മോപദേശകന്മാരായി ഭവിക്കണം. |

രോഗമില്ലാത്ത ശിശുക്കളുടെ ജനനത്തിനുവേണ്ടി പുരുഷൻെറ ആരോഗ്യത്തെ പരിശോധിക്കേണ്ടതാകുന്നു. ഭാര്യയുടെ അച്ഛനും അമ്മയും പുതിയ ഭാര്യാഭർത്താക്കന്മാർക്ക് ഗൃഹസ്ഥാശ്രമധർമ്മത്തെ ഉപദേശിച്ചുകൊടുക്കേണ്ടതാകുന്നു.

സസ്നേഹമനുവർത്തേരൻ ഗുരവോ നവദമ്പതീ
സ്വാതന്ത്ര്യമപബാധ്യൈവ ബന്ധനപനയമേതയോഃ 231

**അന്യോന്യക്ലേശകാരിണ്യോഃസ്നുഷാശ്വശ്രോർന്നികേതനം**
**അനേകവിഭവോപേതമപി ദേവഃ പരിത്യജേത്.** 232

| | |
|---|---|
| ഗുരവഃ | = ഗുരുജനങ്ങൾ |
| നവദമ്പതീ | = നവദമ്പതികളോട് |
| സസ്നേഹം | = സ്നേഹമായി |
| അനുവർത്തേരൻ | = അനുവർത്തിക്കണം. |
| ഏതയോഃ അനയം സ്വാതന്ത്ര്യം | = ഇവരുടെ ശരിയല്ലാത്ത സ്വാതന്ത്ര്യത്തെ |
| അന്യോന്യക്ലേശ-കാരിണ്യോഃ | = പരസ്പരം ക്ലേശകാരികളായ |
| ഏതയോഃ | = ഇവരുടെ |
| സ്വാതന്ത്ര്യം | = സ്വാതന്ത്ര്യത്തെ |
| അപ്രബാധ്യ ഏവ | = ബാധിച്ചിട്ടുതന്നെ |
| രുന്ധന്തു | = അവർ തടയട്ടെ. |
| ദേവഃ | = ഗൃഹനാഥൻ |
| അന്യോന്യക്ലേശകാ-രിണ്യോഃസ്നുഷാ-ശ്വശ്രോഃ | = അന്യോന്യക്ലേശകാരികളായ സ്നുഷാശ്വശ്രുരന്മാരുടെ (ഭർത്താവിൻെറ പിതാവും മാതാവും) |
| നികേതം | = ഗൃഹം |
| അനേകവിഭവോ-പേതം അപി | = ഐശ്വര്യസമൃദ്ധമാണെങ്കിലും |
| പരിത്യജേത് | = ഉപേക്ഷിക്കണം. |

ഗുരുജനങ്ങൾ നവദമ്പതികളോടു സ്നേഹമുള്ളവരായിരിക്കണം. പുതിയ ഭാര്യാഭർത്താക്കന്മാരുടെ ദുസ്സ്വാതന്ത്ര്യത്തെ വീട്ടുകാരൻ തടയേണ്ടതാണ്. അച്ഛനമ്മമാർ അന്യോന്യക്ലേശകാരികളാണെങ്കിൽ ഗൃഹം ഐശ്വര്യസമ്പൂർണ്ണമാണെങ്കിലും അതിനെ ഉപേക്ഷിക്കുകതന്നെവേണം. (പ്രത്യേകം താമസിക്കണമെന്നു താല്പര്യം.)

ഭാര്യാമുദ്വേജയൻ ഭത്താ ക്രീതഭൃത്യോഭയപ്രഭുഃ
അനുരാഗസ്തത്ര തസ്യാഃ സ്ഥിരതാമുപയാതി ചേത്. 233

സാശ്ചര്യം താദൃശീം ശാന്താം ആരാധയതി ദേവതാ
നൃശംസം നിർദ്ദയം തം തു ദ്വേഷ്ടി ചാന്തേ ശപത്യപി. 234

| | | |
|---|---|---|
| ഭത്താ | = | ഭത്താവു് |
| ക്രീതഭൃത്യഃ | = | ക്രീതഭൃത്യനായി |
| അഭയപ്രഭുഃ | = | അഭയപ്രഭുവായിട്ടു് |
| ഭാര്യാം ഉദ്വേജയൻ | = | ഭാര്യയെ ഉദ്വേജനം ചെയ്യുന്നവ നാണെങ്കിൽ |
| തത്ര | = | അവനിൽ |
| തസ്യാഃ | = | അവളുടെ |
| അനുരാഗഃ | = | സ്നേഹം |
| സ്ഥിരതാം | = | സ്ഥിരതയെ |
| ചേത് ഉപയാതി | = | പ്രാപിക്കുന്നു എങ്കിൽ |
| സാശ്ചര്യം | = | ആശ്ചര്യമാംവണ്ണം |
| ദേവതാ | = | ദേവത |
| താദൃശീം ശാന്താം | = | അപ്രകാരം ശാന്തയായവളെ |
| ആരാധയതി | = | അനുഗ്രഹിക്കുന്നു. |
| നൃശംസം | = | ദുഷ്ടനും |
| നിർദ്ദയം | = | നിർദ്ദയനുമായ |
| തം തു | = | അവനെയാകട്ടെ |
| ദ്വേഷ്ടി | = | ദ്വേഷിക്കുന്നു. |
| അന്തേ അപി | = | അവസാനം |
| ശപതി ച | = | ശപിക്കയും ചെയ്യുന്നു. |

ഭത്താവു നിർദ്ദയനായി ഭാര്യയെ പലവിധത്തിലും ദ്രോഹിക്കുന്ന അവസരത്തിലെല്ലാം ഭാര്യ സവ്വവും സഹിച്ചു് ആത്മാത്ഥതയോടെ സ്നേഹത്തിനു കുറവുവരാതെ പെരു മാറുകയാണെങ്കിൽ അവളെ ദൈവം അനുഗ്രഹിക്കയും ദുഷ്ട നായ ഭത്താവിനെ ദ്വേഷിക്കയും ശപിക്കയുംചെയ്യും.

ദമ്പത്യോസ്സമഭാഗിത്വം സുഖേ ദുഃഖേ ച സംഗതേ
സഹകാരിത്വമനഘം കൃത്യനിൎവ്വഹണേ മിഥഃ 235

പ്രേമവിസ്രംഭവിധ്വംസി മാൎഗ്ഗേ നിത്യാപ്രവൎത്തനം
അന്യോന്യാഗഃ പ്രകാശ്യൈതച്ഛോധനം ധൎമ്മലക്ഷണം.

| | | |
|---|---|---|
| ദമ്പത്യോഃ | = | ദമ്പതികളുടെ |
| സംഗതേ സുഖേ ദുഃഖേ ച | = | സംഗതമായ സുഖത്തിലും ദുഃഖത്തിലും ഉള്ള |
| സമഭാഗിത്വം | = | സമഭാഗിത്വവും |
| കൃത്യനിൎവ്വഹണേ | = | കൃത്യനിൎവ്വഹണത്തിൽ |
| മിഥഃ | = | തമ്മിലുള്ള |
| അനഘം സഹകാരിത്വം | = | നിൎമ്മലമായ സഹകരണവും |
| പ്രേമവിസ്രംഭവിധ്വംസി | = | പ്രേമവിശ്വാസത്തെ നശിപ്പിക്കുന്ന |
| മാൎഗ്ഗേ | = | മാൎഗ്ഗത്തിലുള്ള |
| നിത്യാപ്രവൎത്തനം | = | എന്നുമുള്ള അപ്രവൃത്തിയും |
| അന്യോന്യാഗഃ | = | അന്യോന്യമുള്ള തെററിനെ |
| പ്രകാശ്യ | = | തെളിയിച്ചിട്ടുള്ള |
| ഏതത് ശോധനം | = | ഈ ശോധനവുമാണു് |
| ധൎമ്മലക്ഷണം | = | ധൎമ്മത്തിൻെറ ലക്ഷണമെന്നറിയണം. |

സുഖവും ദുഃഖവും ദമ്പതികൾ ഒരുപോലെ അനുഭവിക്കേണ്ടതും എല്ലാ പ്രവൃത്തികളിലും പരസ്പരം സഹകരിക്കേണ്ടതും സ്നേഹത്തിനു കുറവുവരാതെ ജീവിക്കേണ്ടതും അന്യോന്യമുള്ള തെററുകളെ സസന്തോഷം പരിഹരിക്കുകയുമാകുന്നു ശരിയായ ധൎമ്മപരിപാലനം.

കമിതുഃ കുലസംസ്ഥാ യാ അനുരോധിഗുണാലയാ
ആയാനുകൂലവ്യയവതീ്യമലാ ഗൃഹിണീ മതാ. 237

യാ = യാതൊരുത്തി
കുലസംസ്ഥാ = കുലീനയും
കമിതുഃ = കമിതാവിൻെറ
അനുരോധിഗുണാലയാ= അനുകൂലഗുണവതിയും
ആയാനുകൂലവ്യയവതീ= വരവനുസരിച്ചു ചെലവാക്കുന്നവളും
അമലാ = നിഷ്കളങ്കയുമാണോ (അവൾ)
ഗൃഹിണീ = ഗൃഹനായികയെന്നു്
മതാ = വിധിക്കപ്പെട്ടിരിക്കുന്നു.

നല്ല കുടുംബത്തിൽ ജനിച്ചവളും ഭത്താവിൻെറ ഹിതമനുസരിച്ചു് പ്രവത്തിക്കുന്നവളും വരവനുസരിച്ചു ചിലവാക്കുന്നവളും നിർമ്മലയുമായ സ്ത്രീയാണു് ഉത്തമകുടുംബിനി.

കുടുംബിനീ ഗുണാപേതാ യദി സവോത്തമം കുലം
ഗുണഹീനം ഭവേന്നൂനം ക്രമശോ നാശമശ്നുയാത്. 238

കുടുംബിനീ = ഗൃഹനായിക
യദി ഗുണാപേതാ = സൽഗുണവതിയല്ലെങ്കിൽ
സവോത്തമം കുലം = ശ്രേഷ്ഠമായ കുലം
ഗുണഹീനം ഭവേത് = ഗുണമില്ലാത്തതായി ഭവിക്കും.
ക്രമശഃ = ക്രമേണ
നാശം അശ്നുയാത് = നാശംപ്രാപിക്കുകയുംചെയ്യും.
നൂനം = നിശ്ചയം.

ഗൃഹനായിക സൽഗുണവതിയല്ലെങ്കിൽ ഐശ്വര്യസമ്പൂണ്ണവും ശ്രേഷ്ഠവുമായവംശവും, ദാരിദ്ര്യം രോഗം മുതലായവയ്ക്കു് ഇരിപ്പിടമായി തീരും. എന്നുമാത്രമല്ല ക്രമേണ നിശ്ശേഷം നശിക്കുകയും ചെയ്യും.

യദി സാ സ്യാത് ഗുണവതീ ദുരവസ്ഥാ സമാകുലം
കുടുംബമപി കാലേന വൎദ്ധേത സഗ്ഗുണം ശനൈഃ 239

സാ = അവൾ
യദി ഗുണവതീ സ്യാത് = ഗുണവതിയാണെങ്കിൽ
ദുരവസ്ഥാ സമാകുലം = ദുരവസ്ഥാസമ്പൂൎണ്ണമായ
കുടുംബം അപി = കുടുംബമാണെങ്കിലും
കാലേന = കാലക്രമത്തിൽ
ശനൈഃ = സാവധാനത്തിൽ
സഗ്ഗുണാം = ഐശ്വൎയ്യപൂൎണ്ണമായി
വൎദ്ധേത = വൎദ്ധിക്കും.

ഗൃഹനായിക സത്ഗുണവതിയും ഭൎത്താവിലും ഈശ്വരനിലും ഭക്തിബഹുമാനാദരങ്ങളുള്ളവളുമാണെങ്കിൽ കുടുംബം എത്രതന്നെ ദാരിദ്ര്യംപ്രാപിച്ചതായാലും ക്രമേണ ഐശ്വൎയ്യസമ്പൂൎണ്ണമായി ഭവിക്കുകതന്നെ ചെയ്യും.

ആൎജ്ജനീയപദാൎത്ഥാനാം മനുഷ്യസ്യോത്തമോത്തമം
ദ്രവ്യം കലത്രമേവസ്യാച്ചാരിത്രഗുണഭൂഷിതം. 240

മനുഷ്യസ്യ = മനുഷ്യന്റെ
ആൎജ്ജനീയപദാൎത്ഥാനാം = സമ്പാദിക്കേണ്ട പദാൎത്ഥങ്ങളിൽ വച്ചു്
ഉത്തമോത്തമം ദ്രവ്യം = അതിശ്രേഷ്ഠമായ പദാൎത്ഥം
ചാരിത്രഗുണഭൂഷിതം = പതിവ്രതാധൎമ്മമുള്ള
കളത്രം ഏവ സ്യാത് = കളത്രമായി ഭവിക്കും.

മനുഷ്യന്റെ സമ്പാദ്യത്തിൽ ഏററവും ശ്രേഷ്ഠം പരിശുദ്ധയും ഗുണവതിയും പാതിവ്രത്യമുള്ളവളുമായ ഒരു സ്ത്രീയെ ഭാൎയ്യയായി ലഭിക്കുക എന്നുള്ളതാണു്.

ആത്മാനം പാലിതവതീ ശുശ്രൂഷന്തീ സ്വനായകം
യശോഭംഗമകുർവ്വന്തീ വർത്തമാനോത്തമാ സതീ. 241

| | | |
|---|---|---|
| ആത്മാനം | = | ആത്മാവിനെ |
| പാലിതവതീ | = | പാലിക്കുന്നവളും |
| സ്വനായകം | = | സ്വഭർത്താവിനെ |
| ശുശ്രൂഷന്തീ | = | ശുശ്രൂഷിക്കുന്നവളും |
| യശോഭംഗം | = | യശസ്സിൻെറ നാശത്തെ |
| അകുർവ്വന്തീ | = | ചെയ്യാത്തവളും ആയി |
| വർത്തമാനാ | = | ജീവിക്കുന്ന |
| സതീ | = | പതിവ്രതയായ സ്ത്രീ |
| ഉത്തമാ | = | ഉത്തമയാകുന്നു. |

തൻെറ ആത്മാവിനെ രക്ഷിക്കുകയും ഭർത്താവിനെ ശുശ്രൂഷിക്കുകയും കീർത്തി ഉണ്ടാക്കുകയും ചെയ്യുന്നവൾ ഉത്തമസ്ത്രീയാകുന്നു.

അന്തഃപുരമഹാകാരാം ഹിത്വാപി സ്വയമേവ യാ
ഗോപായതി സ്വചാരിത്രം ഏഷാ സ്യാദ്ദയിതോത്തമാ.

| | | |
|---|---|---|
| അന്തഃപുരമഹാകാരാം | = | അന്തഃപുരമാകുന്ന ജയിലിനെ |
| ഹിത്വാ | = | ഉപേക്ഷിച്ചിട്ട് |
| യാ അപി | = | യാതൊരുത്തി |
| സ്വയം ഏവ | = | തന്നെത്താൻ |
| സ്വചാരിത്രം | = | തൻെറ പതിവ്രതാധർമ്മത്തെ |
| ഗോപായതി | = | രക്ഷിക്കുന്നുവോ |
| ഏഷാ | = | ഇവൾ |
| ഉത്തമാ ദയിതാ | = | ഉത്തമയായ സ്ത്രീയാകുന്നു. |

എപ്പോഴുമുള്ള അന്തഃപുരജീവിതത്തെ ഉപേക്ഷിച്ച് സ്വയമേ പതിവ്രതാധർമ്മത്തെ പാലിക്കുന്നവൾ സ്ത്രീകളിൽവച്ചുത്തമയാകുന്നു. വിവാഹംചെയ്യാത്ത സ്ത്രീകളാ

ണെങ്കിലും അവരുടെ മാനത്തിനു് നാശംവരാതെ സൂക്ഷിച്ചു് ജീവിച്ചാൽ അവരും ഉത്തമകളായി ഭവിക്കും.

വാത്യായാമചലോ ദീപോ ലക്ഷ്മീസ്സർവ്വാർത്ഥരൂപിണീ
ചാരുസൗശീല്യനിലയാ മഹതീ ഗൃഹനായികാ. 243

| | | |
|---|---|---|
| **വാത്യായാം** | = | കൊടുങ്കാററിൽ |
| **അചലഃ** | = | ചലിക്കാത്ത |
| **ദീപഃ** | = | ദീപംപോലെയും |
| **സർവ്വാർത്ഥസ്വരൂപിണീ** | = | സർവ്വവും ദാനംചെയ്യുന്നവളായ |
| **ലക്ഷ്മീഃ** | = | ലക്ഷ്മിപോലെയും |
| **ചാരുസൗശീല്യനിലയാ** | = | സൗന്ദര്യത്തിനും സൗശീല്യത്തിനും ഇരിപ്പിടമായ |
| **ഗൃഹനായികാ** | = | വീട്ടുകാരി |
| **മഹതീ** | = | ശ്രേഷ്ഠയാകുന്നു. |

കൊടുംകാററിലണയാത്ത വിളക്കും, സർവൈശ്വര്യത്തെ നല്കുന്ന ലക്ഷ്മീദേവിയും ലോകത്തു് ശ്രേഷ്ഠങ്ങളായി ഭവിക്കുന്നു. അതുപോലെ സൗശില്യാദിഗുണങ്ങൾ നിറഞ്ഞ പതിവ്രതാസ്ത്രീയും ശ്രേഷ്ഠയായി ഭവിക്കുന്നു.

ഏതാദൃശ്യാസമം ഭർത്താ തത്തദ്ധർമ്മാന്നിരന്തരം
കുർവ്വന്നേവേഹ ഗാർഹസ്ഥ്യമവിഘ്നം പരിപാലയേത്. 244

| | | |
|---|---|---|
| ഭർത്താ | = | ഭർത്താവു് |
| ഏതാദൃശ്യാ സമം | = | ഇപ്രകാരമുള്ളവളോടുകൂടെ |
| നിരന്തരം | = | തുടരെ |
| തത്തദ്ധർമ്മാൻ | = | അതാതു ധർമ്മങ്ങളെ |
| കുർവ്വൻ | = | ചെയ്യുന്നവനായി |
| ഇഹ | = | ഇവിടെ (ഗൃഹസ്ഥാശ്രമത്തിൽ) |
| ഗാർഹസ്ഥ്യം | = | ഗൃഹസ്ഥാശ്രമധർമ്മത്തെ |

| | | |
|---|---|---|
| അവിഘ്നം | = | പ്രതിബന്ധംകൂടാതെ |
| പരിപാലയേത് | = | പരിപാലിക്കണം. |

ഭത്താവ് മുൻപറയപ്പെട്ട ഗൃഹനായികയോടുകൂടി എല്ലാധമ്മങ്ങളേയും അതാതുകാലങ്ങളിൽ അനുഷ്ഠിക്കുകയും ഗൃഹസ്ഥാശ്രമധമ്മത്തെ ശരിയാംവണ്ണം രക്ഷിക്കുകയും ചെയ്യണം.

അനന്തകല്യാണനിധാനമേതത്
ഗാഹ്സ്ഥ്യമാശാസ്യമമായമേവം
സമാചരൻ വാഞ്ഛിതമേത്യ സവ്വം
നിരന്തരാനന്ദപദം പ്രയാതി. 245

| | | |
|---|---|---|
| ഏവം | = | ഇപ്രകാരം |
| അനന്തകല്യാണനിധാനം | = | അനേക മംഗളത്തിനിരിപ്പിടവും |
| ആശാസ്യം | = | ആശംസാജനകവും |
| അമായം | = | മായാരഹിതവും ആയ |
| ഏതത് ഗാർഹസ്ഥ്യം | = | ഈ ഗാർഹസ്ഥ്യത്തെ |
| സമാചരൻ | = | നല്ലവണ്ണം ആചരിക്കുന്നവൻ |
| സവ്വം വാഞ്ഛിതം | = | സവ്വ ആഗ്രഹങ്ങളേയും |
| ഏത്യ | = | പ്രാപിച്ചിട്ട് |
| നിരന്തരാനന്ദപദം | = | നിത്യാനന്ദപദത്തെ |
| പ്രയാതി | = | പ്രാപിക്കുന്നു. |

നിഷ്കളങ്കവും ഐശ്വൎയ്യസമ്പൂണ്ണവുമായ ഗൃഹസ്ഥാശ്രമധമ്മത്തെ ശരിയായി പരിപാലിക്കുന്നവൻ സവ്വ ആഗ്രഹങ്ങളും അനുഭവിച്ച് ഒടുവിൽ മോക്ഷത്തെ പ്രാപിക്കും.

ഇതി ഗാർഹസ്ഥ്യധമ്മഃ



# നവമസർഗ്ഗം.



ശിഷ്യാ ഊചുഃ—

കരുണാരസകല്ലോലമാലാന്തഃസ്ഥിതമാനസഃ
സംശീതിരപരാ കാചിദസ്മാകം ഭവതി പ്രഭോ! 246

| | | |
|---|---|---|
| കരുണാരസക-ല്ലോലമാലാന്തഃ-സ്ഥിതമാനസഃ | = | കരുണരസമാകുന്ന തിരമാലയുടെ ഉള്ളിൽ സ്ഥിതിചെയ്യുന്ന മന സ്സോടുകൂടിയ |
| പ്രഭോ! | = | പ്രഭോ! |
| അസ്മാകം | = | ഞങ്ങൾക്കു് |
| അപരാ കാചിത് | = | വേറൊരു |
| സംശീതിഃ ഭവതി | = | സംശയമുണ്ടു്. |

## അഥാപരക്രിയഃ

കേനാപി ഹേതുനാ മർത്ത്യോ മൃത്യുമാപ്നോത്യസംശയം
പ്രേതസ്യ കിം വാ കർത്തവ്യമിത്യുക്ത്വാ താമപാകുരു. 247

| | | |
|---|---|---|
| മർത്ത്യഃ | = | മനുഷ്യൻ |
| കേനാപി ഹേതുനാ | = | ഏതെങ്കിലും കാരണത്താൽ |
| മൃത്യും | = | മരണത്തെ |
| ആപ്നോതി | = | പ്രാപിക്കുന്നു |
| അസംശയം | = | എന്നതിനു സംശയമില്ല. |
| പ്രേതസ്യ | = | മരിച്ചവനു് |
| കിം വാ കർത്തവ്യം | = | എന്താണു ചെയ്യുവാനുള്ളതു്? |
| താം | = | ആ സംശയത്തെ |
| അപാകുരു | = | നിവർത്തിച്ചാലും |
| ഇതി ഉക്ത്വാ | = | എന്നു പറഞ്ഞിട്ടു് (കാചിദ് അപരാ സംശീതിഃ ഭവതി എന്നന്വയിക്കണം.) |

അല്ലയോ കരുണാനിധേ! മനുഷ്യൻ ഏതെങ്കിലുംതരത്തിൽ മരിക്കും. എന്നാൽ മരിച്ചവനു് നാം ചെയ്യേണ്ട കമ്മം എന്താണു്. ഇതാണു് ഞങ്ങൾക്കുള്ള വേറൊരു സംശയം. അവ പരിഹരിച്ചുതന്നാലും.

ഗുരുരുവാച:—

നിശമ്യാനുക്രമാത് പൃച്ഛാം യുഷ്മാകമുപയോഗിനീം
സമ്യക് മോദേന വക്ഷ്യാമി സംക്ഷേപാദപരക്രിയാം. 248

| | |
|---|---|
| യുഷ്മാകം | = നിങ്ങളുടെ |
| അനുക്രമാത് | = ക്രമേണയുള്ള |
| പൃച്ഛാം | = പ്രശ്നത്തെ |
| നിശമ്യ | = കേട്ടിട്ടു് |
| യുഷ്മാകം | = നിങ്ങൾക്കു് |
| ഉപയോഗിനീം | = ഉപയോഗപ്രദമായ |
| അപരക്രിയാം | = അപരക്രിയയെ |
| സംക്ഷേപാത് | = ചുരുക്കത്തിൽ |
| സമ്യക് | = നല്ലതുപോലെ |
| മോദേന | = സന്തോഷത്തോടുകൂടി |
| വക്ഷ്യാമി | = പറഞ്ഞുതരാം. |

നിങ്ങൾ അറിഞ്ഞിരിക്കേണ്ടതും ചെയ്യേണ്ടതുമായ അപരക്രിയയെക്കുറിച്ചു ചുരുക്കമായി പറഞ്ഞുതരാം.

സ്ത്രീബാലയുവവൃദ്ധാനാം മരണേ സതി തച്ഛവാൻ
പ്രദഹേത് പരിതഃ ശുദ്ധ്യൈ നാന്യധാവിധിരിഷ്യതേ. 249

| | |
|---|---|
| സ്ത്രീബാലയുവ-വൃദ്ധാനാം | = സ്ത്രീബാലയുവവൃദ്ധന്മാക്കു് |
| മരണേ സതി | = മരണം സംഭവിക്കുമ്പോൾ |
| തച്ഛവാൻ | = അവരുടെ ശവങ്ങളെ |

| | |
|---|---|
| പരിതഃ | = ചുററുമുള്ള |
| ശുദ്ധ്യൈ | = ശുദ്ധിക്കായി |
| പ്രദഹേത് | = ദഹിപ്പിക്കണം. |
| അന്യഥാ വിധിഃ ന ഇഷ്യതേ | = ഇതിനു വേറേ വിധി ഇല്ല. |

സ്ത്രീ, ബാലൻ, യുവാവ്, വൃദ്ധൻ ഇവർ മരിക്കുമ്പോൾ അവരുടെ മൃതശരീരത്തെ ഉടനെ ദഹിപ്പിക്കണം. അപ്പോൾ പരിശുദ്ധമായി. ഇതിനു വേറെ വിശേഷവിധികൾ ഇല്ല.

ശാവാശൗചോ ദശാഹാനി ജ്ഞാതിനാമിഹ നിശ്ചിതഃ
ഏകാദശേ ദിനേ കുര്യാദ്ധോമം പുണ്യാഹമേവ ച. 250

| | |
|---|---|
| ഇഹ | = ഇവിടെ |
| ജ്ഞാതിനാം | = ബന്ധുക്കളുടെ |
| ശാവാശൗചഃ | = ശവസംബന്ധമായ ആശൗചകർമ്മം |
| ദശാഹാനി | = പത്തുദിവസത്തേക്ക് |
| നിശ്ചിതഃ | = നിശ്ചയിച്ചിട്ടുണ്ട്. |
| ഏകാദശേ ദിനേ ഏവ | = പതിനൊന്നാംദിവസംതന്നെ |
| ഹോമം പുണ്യാഹം ച | = ഹോമവും പുണ്യാഹവും |
| കുര്യാത് | = ചെയ്യണം. |

ബന്ധുക്കൾ പത്തുദിവസംകൊണ്ട് പ്രേതസംബന്ധമായ ബലികർമ്മാദികൾ ചെയ്തതിനുശേഷം പതിനൊന്നാം ദിവസം ഹോമവും കുളിയും പുലവീടലും നടത്തണം.

തദന്തേ വിധിവത് സ്നാനാത് ശുദ്ധിർജ്ജായേത തദ്ദിനേ
തതഃ പരം ന കർത്തവ്യഃ പ്രേതോദ്ദേശ്യോ വിധിഃ കദാചിത്.

| | |
|---|---|
| തദന്തേ | = അതിന്റെ അവസാനം |
| തദ്ദിനേ | = ആ ദിവസം |

| | | |
|---|---|---|
| വിധിവത് | = | വിധിയനുസരിച്ചുള്ള |
| സ്നാനാത് | = | കളികൊണ്ട് |
| ശുദ്ധിഃ ജായേത | = | ശുദ്ധിയുണ്ടാകും. |
| പ്രേതോദ്ദേശ്യഃ വിധിഃ | = | പ്രേതത്തെ ഉദ്ദേശിച്ചുള്ള വിധി |
| തതഃ പരം | = | അതിൽക്കൂട്ടുതലായി |
| കചചിത് | = | ഒരിടത്തും |
| ന കത്തവ്യഃ | = | ചെയ്യേണ്ടതില്ല. |

പതിനൊന്നാംദിവസത്തെ ഹോമാദികമ്മങ്ങളും കുളിയും പുണ്യാഹവും ചെയ്താൽ പരിശുദ്ധമായി. പ്രേതത്തെ സംബന്ധിച്ചിടത്തോളം ഇതിൽ കൂടുതലായി യാതൊന്നും ചെയ്യേണ്ട ആവശ്യമില്ല.

പിതുഃ പിണ്ഡപ്രദഃ പുത്രഃ പൗത്രോ വാ തദഭാവതഃ
തസ്യാപ്യഭാവേ സോദയ്യഃ തൽപുത്രോ വാ നിയമ്യതാം. 252

| | | |
|---|---|---|
| പിതുഃ | = | പിതാവിൻെറ |
| പിണ്ഡപ്രദഃ | = | പിണ്ഡക്രിയ ചെയ്യുന്നവൻ |
| പുത്രഃ | = | പുത്രൻ |
| തദഭാവതഃ | = | അവൻെറ അഭാവത്തിൽ |
| പൗത്രഃ വാ | = | പുത്രൻെറ പുത്രൻ |
| തസ്യ അഭാവേ അപി | = | അവൻെറ അഭാവത്തിൽ |
| സോദയ്യഃ | = | സഹോദരൻ |
| വാ | = | അഥവാ |
| തൽപുത്രഃ | = | അവൻെറ പുത്രൻ |
| നിയമ്യതാം | = | നിയമിക്കപ്പെട്ടാലും. |

അച്ഛൻെറ പിണ്ഡക്രിയകൾ പുത്രൻ ചെയ്യണം. പുത്രനില്ലെങ്കിൽ പുത്രൻെറ പുത്രൻ ചെയ്യണം. പുത്രനില്ലെങ്കിൽ മരിച്ച ആളിൻെറ സഹോദരൻ അല്ലെങ്കിൽ അയാളുടെ പുത്രൻ നിവ്വഹിക്കണം.

പ്രസ്തുതാനാമസത്വേ തു ഭാഗിനേയോപി സമ്മതഃ
യദ്വാ പിണ്ഡപ്രദാതൃത്വം ദമ്പത്യോഃ സ്യാത് പരസ്പരം.

| | | |
|---|---|---|
| പ്രസ്തുതാനാം | = | പ്രസ്തുതന്മാരുടെ |
| അസത്വേ തു | = | അഭാവത്തിലാകട്ടെ |
| ഭാഗിനേയഃ അപി | = | സഹോദരീപുത്രനും |
| സമ്മതഃ | = | സമ്മതനാകുന്നു. |
| വാ | = | അല്ലെങ്കിൽ |
| യത് പിണ്ഡപ്രദാ-തൃത്വം | = | പിണ്ഡദാനാവകാശം |
| ദമ്പത്യോഃ പരസ്പരം | = | ദമ്പതികൾക്കു പരസ്പരം |
| സ്യാത് | = | സംഭവിക്കാം. |

പുത്രൻ, പൗത്രൻ, സഹോദരൻ, സഹോദരപുത്രൻ ഇവരില്ലെങ്കിൽ സഹോദരീപുത്രൻ കർമ്മം കഴിക്കണം. അല്ലെങ്കിൽ ഭാര്യാഭർത്താക്കന്മാർതമ്മിൽ (ഭാര്യ മരിച്ചാൽ ഭർത്താവും ഭർത്താവുമരിച്ചാൽ ഭാര്യയും) കർമ്മം കഴിക്കണം.

പരേതസ്യ വിധിസ്സർവോപ്യാശൗചാദിർനിരർത്ഥകഃ
അജ്ഞതായാഃ വിലാസഃ സ്യാദിതി യസ്യ മനഃസ്ഥിതിഃ 254

നിർവികല്പസ്യ തസ്യായം വിധിഃ കാര്യോ ന ജാതപി
അനീദൃശസ്യ സർവസ്യ വിധിരേഷ നിയമ്യതേ. 255

| | | |
|---|---|---|
| പരേതസ്യ | = | പരേതന്റെ |
| ആശൗചാദി സർവഃ വിധിഃ അപി | = | ശൗചം തുടങ്ങിയുള്ള എല്ലാ വിധിയും |
| നിരർത്ഥകഃ | = | അർത്ഥശൂന്യവും |
| അജ്ഞതായാഃ വിലാസഃ ഇതി | = | അജ്ഞതയുടെ വിലാസവുമാണെന്നുള്ള |
| മനഃസ്ഥിതിഃ | = | മനഃസ്ഥിതി |
| യസ്യ | = | ഏതൊരുത്തനാണോ ഉള്ളത് |

| | | |
|---|---|---|
| നിവ്വികല്പസ്യ തസ്യ | = | സംശയരഹിതനായ അവന്നു് |
| അയം വിധിഃ | = | ഈ വിധി |
| ജാതു അപി | = | ഒരിക്കലും |
| ന കാൎയ്യഃ | = | കാൎയ്യമല്ല. |
| അനീദൃശസ്യഃ സവ്വസ്യ | = | ഇങ്ങനെയല്ലാതുള്ളവക്കു് |
| ഏഷ വിധിഃനിയമ്യതേ | = | ഈ വിധി നിയമിക്കപ്പെട്ടിരിക്കുന്നു. |

മരിച്ച ആളിനുവേണ്ടി ശൗചം ഹോമം കുളി പിണ്ഡദാനം ശ്രാദ്ധകമ്മം മുതലായവ ചെയ്യുന്നതു് വെറുതെയാണെന്നും അവ വെറും മൂഢത്വമാണെന്നും നിവ്വികല്പമായ മനഃസ്ഥിതി ഉള്ളവന്നു് ഈ വിധി ആവശ്യമില്ല. മററുള്ള എല്ലാവക്കും ഈ വിധി നിദ്ദേശിക്കപ്പെട്ടിരിക്കുന്നു.

സ തു തത്തൽകാലദേശാനുകൂലശ്ച നിരുഹ്യതാം
പുരോഹിതനിയുക്തേന വർത്മനാ കമ്മതല്പരൈഃ 256

| | | |
|---|---|---|
| സ തു | = | അതാകട്ടെ |
| കമ്മതല്പരൈഃ | = | കമ്മകുശലന്മാരാൽ |
| പുരോഹിതനിയുക്തേന വർത്മനാ | = | പുരോഹിതനാൽ നിയുക്തമായ മാൎഗ്ഗത്തൂടെ |
| തത്തദ്കാലദേശാനുകൂലഃ ച | = | അതാതുകാലത്തിനും ദേശത്തിനും അനുകൂലമായിട്ടു് |
| നിരുഹ്യതാം | = | നിവ്വഹിക്കപ്പെടണം. |

പ്രേതവിധിയെ പുരോഹിതന്മാരുടെ നിദ്ദേശമനുസരിച്ചു് അതാതു കാലത്തിന്നും ദേശത്തിന്നും യോജിച്ചവിധം കമ്മകുശലന്മാർ ചെയ്തുകൊള്ളട്ടെ.

നവമസൎഗ്ഗം സമാപ്തം.



# ദശമസർഗ്ഗം.



## സംന്യാസം.

ശിഷ്യാ ഊചുഃ—

ഭഗവൻ കരുണാമൂർത്തേ തത്ത്വലക്ഷ്യപ്രകാശക!
അദ്വൈതതത്ത്വവേത്തൄണാം പ്രവരാനന്ദശേവധേ! 257

ഭവതാ പ്രേതസംസ്കാരസ്തദാശൗചശ്ച തദ്വിധിഃ
ഉപദിഷ്ടശ്ച വിധിവത് ശ്രുതോസ്മാഭിസ്സമാഹിതൈഃ 258

| | | |
|---|---|---|
| കരുണാമൂർത്തേ | = | കരുണാമൂർത്തിയും |
| തത്ത്വലക്ഷ്യപ്ര-കാശക! | = | തത്ത്വങ്ങളുടെ ലക്ഷ്യത്തെ പ്രകാശിപ്പിക്കുന്നവനും |
| അദ്വൈതതത്ത്വ-വേത്തൄണാം പ്രവര! | = | അദ്വൈതതത്ത്വങ്ങളെ അറിയുന്നവരിൽ ശ്രേഷ്ഠനും |
| ആനന്ദശേവധേ! | = | ആനന്ദനിധിയും ആയ |
| ഭഗവൻ | = | അല്ലയോ ഭഗവാനേ! |
| ഭവതാ | = | അങ്ങയാൽ |
| പ്രേതസംസ്കാരഃ | = | പ്രേതത്തെ സംസ്കരിക്കുന്ന |
| ആശൗചഃ തദ്വിധിഃ | = | ശൗചംതുടങ്ങിയ അതിന്റെവിധി |
| വിധിവത് | = | യഥാവിധി |
| ഉപദിഷ്ടഃ | = | ഉപദേശിക്കപ്പെട്ടതു് |
| സമാഹിതൈഃ അസ്മാഭിഃ | = | ഭക്തശ്രദ്ധന്മാരായ ഞങ്ങളാൽ |
| ശ്രുതഃ ച | = | കേൾക്കപ്പെടുകയും ചെയ്തു. |

അല്ലയോ വേദവേദാന്തസാരസർവ്വസ്വമേ! ഭഗവാനേ! അവിടുന്നു് പ്രേതസംസ്കാരവിധിയെ യഥാവിധി അരുളിച്ചെയ്തതു് ഞങ്ങൾ സശ്രദ്ധം കേട്ടു.

**സംന്യാസാശ്രമധർമ്മഞ്ച ശ്രോതുമീഹാമഹേ വയം**
**തമപി ബ്രൂഹി തത്ത്വജ്ഞ! നിത്യനിർവ്വാണകാരണം. 259**

| | | |
|---|---|---|
| **സംന്യാസാശ്രമധർമ്മം ച** | = | സംന്യാസാശ്രമധർമ്മത്തേയും |
| **ശ്രോതും** | = | കേൾക്കുന്നതിന്ന് |
| **വയം** | = | ഞങ്ങൾ |
| **ഈഹാമഹേ** | = | ആഗ്രഹിക്കുന്നു. |
| **തത്ത്വജ്ഞ!** | = | തത്ത്വങ്ങളെ അറിയുന്നവനേ! |
| **നിത്യനിർവ്വാണകാരണം** | = | നിത്യമോക്ഷത്തിന്നു കാരണമായ |
| **തം അപി** | = | അതിനെയും |
| **ബ്രൂഹി** | = | പറഞ്ഞാലും. |

അല്ലയോ തത്ത്വമൂർത്തേ! സംന്യാസാശ്രമത്തിലെ ധർമ്മങ്ങളെ അറിവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. അതിനാൽ അങ്ങ് നിത്യമോക്ഷദായകങ്ങളായ ആ ധർമ്മങ്ങളേയും ഉപദേശിച്ചുതന്നാലും.

**ഗുരുരുവാച:—**

**ശൈശവാദ് ബ്രഹ്മചര്യഞ്ച തസ്മാത് ഗാർഹസ്ഥ്യമേത്യ ച**
**തദാശ്രമീയധർമ്മൈര്യഃ ശാന്തോഽന്തേ സംന്യസേത് പുമാൻ.**

| | | |
|---|---|---|
| **ശൈശവാത്** | = | ശൈശവംമുതൽ |
| **ബ്രഹ്മചര്യം ച** | = | ബ്രഹ്മചര്യത്തേയും |
| **തസ്മാത്** | = | അതിൽനിന്നു് |
| **ഗാർഹസ്ഥ്യം ച** | = | ഗൃഹസ്ഥാശ്രമത്തേയും |
| **ഏത്യ** | = | പ്രാപിച്ചിട്ടു് |
| **തദാശ്രമീയധർമ്മൈഃ** | = | അതാതാശ്രമങ്ങളാൽ |
| **യഃ പുമാൻ ശാന്തഃ** | = | ഏതൊരുപുരുഷൻ ശാന്തനായിത്തീരുന്നുവോ അവൻ |
| **അന്തേ** | = | ഒടുവിൽ |
| **സംന്യസേത്** | = | സംന്യസിക്കണം. |

ശൈശവംമുതൽ ബ്രഹ്മചര്യവ്രതമനുഷ്ഠിച്ച്, അതിലെ ധർമ്മാധർമ്മങ്ങളേയും അനുസരിച്ചശേഷം ഗൃഹസ്ഥാശ്രമം യഥാവിധി അനുഷ്ഠിച്ച് ശാന്തനായിത്തീരുന്നവനു് ഒടുവിൽ സംന്യാസം സ്വീകരിക്കാം.

ശാന്ത്യാദിസാധനവതി നിത്യാനിത്യവിവേകിനീ
വിരക്തിഭരിതാ യോഷിത് പുംവത് സംന്യാസമർഹതി. 261

ശാന്ത്യാദിസാധനവതി = ശാന്തിതുടങ്ങിയ സാധനചതുഷ്ടയമറിയുന്നവളും (ശാന്തി, നിത്യാനിത്യവസ്തുവിവേകം, വൈരാഗ്യം, ശമാദിഷൾക്കം)
നിത്യാനിത്യവിവേകിനീ = നിത്യാനിത്യങ്ങളെ അറിയുന്നവളും
വിരക്തിഭരിതാ = ഒന്നിലും ആശയില്ലാത്തവളുമായ
യോഷിത് = സ്ത്രീ
പുംവത് = പുരുഷനെപ്പോലെ
സംന്യാസം അർഹതി = സംന്യാസത്തെ അർഹിക്കുന്നു.

മുമുക്ഷുവും നിത്യാനിത്യങ്ങളെ വിവേചിക്കുവാൻ കഴിവുള്ളവളും ഒന്നിലും ആഗ്രഹമില്ലാത്തവളും ആണെങ്കിൽ ആ സ്ത്രീക്കും പുരുഷന്മാരെപ്പോലെ സംന്യാസം സ്വീകരിക്കാം.

വർണ്ണീ ഗൃഹീ വാ വൈരാഗ്യാത് സംന്യസ്തും യദ്യപേക്ഷതേ
കാലാനപേക്ഷമാചാര്യസ്തദാ സംന്യാസയേദമും. 262

വർണ്ണീ = ബ്രഹ്മചാരിയോ
ഗൃഹീ വാ = ഗൃഹസ്ഥാശ്രമിയോ
വൈരാഗ്യാത് = വൈരാഗ്യത്തോടെ
സംന്യസ്തും = സംന്യസിക്കുന്നതിനു്

യദി അപേക്ഷതേ = അപേക്ഷിക്കുകയാണെങ്കിൽ
തദാ = അപ്പോൾ
ആചാര്യഃ = ഗുരു
കാലാനപേക്ഷം അമും= കാലാനപേക്ഷനായ ഇവനെ
സംന്യാസയേത് = സംന്യസിപ്പിക്കണം.

ഒരു ബ്രഹ്മചാരിയോ ഗൃഹസ്ഥാശ്രമിയോ വൈരാഗ്യത്തോടെ സംന്യസിക്കണമെന്നു നിർബ്ബന്ധിച്ചാൽ സ്വതന്ത്രനായ അവനെ ഉടനെ സംന്യസിപ്പിക്കണം.

ആചാര്യസ്യൈവാനുമതിമനവാപ്യ സ്വമേധയാ
ന സംന്യസേദക്ഷമയാ കോപി വിക്ഷിപ്തമാനസഃ 263

ആചാര്യസ്യ ഏവ അനുമതിം = ഗുരുവിന്റെ ആജ്ഞയെ
അനവാപ്യ = പ്രാപിക്കാതെ
വിക്ഷിപ്തമാനസഃ = ചഞ്ചലമനസ്സുള്ള
കോപി = ഒരുത്തനും
അക്ഷമയാ = ക്ഷമയില്ലാതെ
സ്വമേധയാ = സ്വന്തമനസ്സാലെ
ന സംന്യസേത് = സംന്യസിക്കരുത്.

മനഃസ്ഥിരതയില്ലാതെ സ്വമനസാ ആചാര്യന്റെ അനുവാദംകൂടാതെ ഒരുത്തനും സംന്യസിക്കരുത്.

വൈരാഗ്യചിത്തവൈശദ്യവിവേകരഹിതഃ പുമാൻ
അഹത്യൈവ ന സംന്യാസം ഭ്രഷ്ടം ബീജമിവാങ്കുരം. 264

വൈരാഗ്യചിത്തവൈശദ്യവിവേകരഹിതഃ = വൈരാഗ്യമില്ലാത്തവനും ചിത്തവൈശദ്യമില്ലാത്തവനും ആയ

| | |
|---|---|
| പുമാൻ | = പുരുഷൻ |
| അങ്കുരം | = മുള |
| ഭ്രഷ്ടം | = വറുത്തതു് |
| ബീജം ഇവ | = വിത്തെന്നപോലെ |
| സംന്ന്യാസം ന അർഹതി ഏവ | = സംന്ന്യാസം അർഹിക്കുന്നില്ല തന്നെ. |

മുള നഷ്ടപ്പെട്ട വിത്തു് ഉണ്ടാകുന്നില്ല. അതുപോലെ വൈരാഗ്യമില്ലാത്തവനും തിരിച്ചറിവില്ലാത്തവനുമായ പുരുഷൻ സംന്ന്യസിച്ചാൽ ധർമ്മങ്ങളനുഷ്ഠിച്ചു് സംന്ന്യാസം പൂർത്തിയാക്കാൻ അവനു് സാധിക്കാതെവരും.

സ്വമിത്രേഷു കുടുംബേ വാ മാസ്തു സ്നേഹഃ പരം യതേഃ
സമജീവിഷു യഃ സ്നേഹഃ സ തത്രാപി പ്രശസ്യതേ. 265

| | |
|---|---|
| സ്വമിത്രേഷു | = തന്റെ ബന്ധുക്കളിലോ |
| കുടുംബേ വാ | = കുടുംബത്തിലോ |
| യതേ | = യതിക്കു് |
| പരം സ്നേഹഃ മാ അസ്തു | = കൂടുതൽ സ്നേഹം പാടില്ല. |
| സമജീവിഷു | = എല്ലാ ജീവികളിലും ഉള്ള |
| സ്നേഹഃ | = സ്നേഹം |
| യഃ | = ഏതൊന്നാണോ |
| സഃ | = അതു് |
| തത്ര അപി | = അവിടെ |
| പ്രശസ്യതേ | = പ്രശംസിക്കപ്പെടുന്നു. |

സംന്ന്യാസിക്കു് തന്റെ ബന്ധുക്കളിലോ കുടുംബത്തിലോ അധികം സ്നേഹം ഉണ്ടാകരുതു്. എല്ലാററിലും ഒരുപോലെയുള്ള സ്നേഹമുണ്ടായിരിക്കണം. അതാണു് ശ്രേഷ്ഠം.

ന സ്നിഹ്യേത് കേവലം കിഞ്ചിത് ശുദ്ധാന്തക്കരണോ യതിഃ
ലോകേസ്മിൻ പ്രാണിനഃ സർവ്വേ പരിവ്രാജഃ സഹോദരാഃ

ശുദ്ധാന്തക്കരണഃ = നിർമ്മലചിത്തനായ
യതിഃ = സംന്യാസി
കേവല നകിഞ്ചിത് സ്നിഹ്യേത് } = ഒന്നിനെമാത്രം സ്നേഹിക്കരുതു്.
അസ്മിൻ ലോകേ = ഈ ലോകത്തിൽ
സർവ്വേ പ്രാണിനഃ = എല്ലാ പ്രാണികളും
പരിവ്രാജഃ = സംന്യാസിയുടെ
സഹോദരാഃ = സഹോദരങ്ങളാകുന്നു.

ലോകത്തുള്ള എല്ലാ പ്രാണികളും സംന്യാസിയുടെ സഹോദരങ്ങളാകുന്നു. അതുകൊണ്ടു് നിഷ്കളങ്കഹൃദയനായ യഥാൎത്ഥ സംന്യാസി ഒന്നിനെമാത്രം സ്നേഹിക്കരുതു്. എല്ലാററിനേയും ഒരുപോലെ സ്നേഹിക്കണം.

ആചാര്യ്യാനുജ്ഞയാ പൂർവ്വം പുമാൻ മുണ്ഡിതമസ്തകഃ
വിരജാ ഹോമമോ പരമോ സമേത്യ ഗുരുസന്നിധിം. 267

പ്രദക്ഷിണീകൃത്യ ഗുരും സാഷ്ടാംഗപ്രണതോത്ഥിതഃ
കാഷായവസനം തസ്മാദാദദീത കമണ്ഡലും. 268

പുമാൻ = പുരുഷൻ
പൂർവ്വം = ആദ്യമായി
ആചാര്യ്യാനുജ്ഞയാ = ആചാര്യ്യന്റെ ആജ്ഞയാൽ
മുണ്ഡിതമസ്തകഃ = മുണ്ഡിതമസ്തകനായി
വിരജാ ഹോമഃ = ഹോമത്താൽ ശുദ്ധനായി
പരമഃ = ശ്രേഷ്ഠനായി
ഗുരുസന്നിധിം = ഗുരുവിന്റെ സമീപം
സമേത്യ = പ്രാപിച്ചിട്ടു്

| | | |
|---|---|---|
| ഗുരും | = | ഗുരുവിനെ |
| പ്രദക്ഷിണീകൃത്യ | = | പ്രദക്ഷിണംചെയ്തിട്ടു് |
| സാഷ്ടാംഗപ്രണതഃ | = | സാഷ്ടാംഗപ്രണാമംചെയ്തു് |
| ഉത്ഥിതഃ | = | എണീററു് |
| തസ്മാത് | = | അവനിൽ (ഗുരുവിൽ നിന്നു് |
| കാഷായവസനം | = | കാവിവസ്ത്രത്തേയും |
| കമണ്ഡലും | = | കമണ്ഡലുവിനെയും |
| ആദദീത | = | വാങ്ങിയാലും. |

സംന്യസിക്കാൻ ആഗ്രഹിക്കുന്നവൻ ആദ്യമായി ഗുരുവിൻെറ ആജ്ഞയനുസരിച്ചു തല മുണ്ഡനംചെയ്തു് ഹോമാദികളാൽ പരിശുദ്ധനായി ഗുരുവിൻെറ അടുത്തുചെന്നു് ഗുരുവിനെ പ്രദക്ഷിണംചെയ്തു കൃപ്പുകയ്യോടുകൂടി താണു നമസ്കരിച്ചു് എഴുനേററതിനുശേഷം അദ്ദേഹത്തിൽനിന്നു് കാവിവസ്ത്രവും കമണ്ഡലുവും തൊഴുതു വാങ്ങണം.

> ജപധ്യാനോപാസനാനി ശൗചഞ്ച പ്രാണസംയമം
> ഗുരൂപദിഷ്ടമാർഗ്ഗേണ ചരേന്നിത്യം യതേന്ദ്രിയഃ. 269

| | | |
|---|---|---|
| യതേന്ദ്രിയഃ | = | ഇന്ദ്രിയങ്ങളെ ജയിച്ചവൻ |
| ജപധ്യാനോപാസനാനി | = | ജപം ധ്യാനം ഉപാസനം ഇവയെയും |
| ശൗചം | = | ശൗചത്തേയും |
| പ്രാണസംയമം ച | = | പ്രാണസംയമത്തേയും |
| ഗുരൂപദിഷ്ടമാർഗ്ഗേണ | = | ഗുരുവിനാൽ ഉപദേശിക്കപ്പെട്ട മാർഗ്ഗത്തൂടെ |
| നിത്യം | = | എന്നും |
| ചരേത് | = | ആചരിക്കണം. |

സംന്യാസി ജപം, ധ്യാനം, ഉപാസനം, ശുദ്ധികർമ്മം, പ്രാണായാമം ഇവ ഗുരുവിൻെറ ഉപദേശം അനുസരിച്ചു് എന്നും ചെയ്യണം.

പ്രാണമുക്തം യതേർദ്ദേഹം ദാഹയേന്ന കദാചന
ഖനിത്വാ വിധിവത് ഭൂമിം സ്ഥാപയിത്വോപരി പ്രിയം.

അശ്വത്ഥബില്വചൂതാദിദ്രുണാമന്യതമം ക്ഷിപേത്
അശൗചാദിവിധാനം സ്യാന്ന കസ്യാപി മൃതേ യതൗ. 271

| | |
|---|---|
| പ്രാണമുക്തം | = പ്രാണൻപോയ |
| യതേഃ | = യതിയുടെ |
| ദേഹം | = ശരീരത്തെ |
| കദാചന | = ഒരിക്കലും |
| ന ദാഹയേത് | = ദഹിപ്പിക്കരുത്. |
| വിധിവത് | = യഥാവിധി |
| ഭൂമിം | = ഭൂമിയെ |
| ഖനിത്വാ | = കുഴിച്ചിട്ട് |
| സ്ഥാപയിത്വാ | = സ്ഥാപിച്ചിട്ട് |
| ഉപരി | = മുകളിലായി |
| പ്രിയം അശ്വത്ഥബില്വചൂതാദിദ്രുണാം അന്യതമം | = അരയാൽ, കൂവളം, തേന്മാവ് തുടങ്ങിയ വൃക്ഷങ്ങളിൽ പ്രിയമായ ഒന്നിനെ |
| ക്ഷിപേത് | = നടണം. |
| അശൗചാദിവിധാനം | = ശൗചംതുടങ്ങിയ ശുദ്ധികർമ്മം |
| യതൗ മൃതേ | = സംന്യാസി മരിച്ചാൽ |
| ന കസ്യാപി സ്യാത് | = ഒരുത്തനും ചെയ്യേണ്ട ആവശ്യമില്ല. |

സംന്യാസി മരിച്ചാൽ അദ്ദേഹത്തിന്റെ മൃതദേഹം ദഹിപ്പിക്കാതെ ശാസ്ത്രവിധിയനുസരിച്ച് ഭൂമി കുഴിച്ച് അതിൽവച്ച് മണ്ണിട്ടതിനുശേഷം അതിനുമുകളിൽ അരയാൽ കൂവളം തേന്മാവ് ഇതിലേതെങ്കിലും പ്രിയമായ ഒരു വൃക്ഷം നടണം. സംന്യാസി മരിച്ചാൽ ശൗചം മുതലായ ശുദ്ധികർമ്മം ചെയ്യുന്നതിന് അവകാശമില്ല.

മഠം ദേവാലയം വാപി ജനതാമന്ദിരം ഗുഹാം
നദ്യാസ്തീരഞ്ച സാമുദ്രം ബ്രഹ്മചാരിനികേതനം. 272

നിവാസായാശ്രയേത് കാമം സംന്യാസീ യതമാനസഃ
അന്യത്ര ന വസേത് ഗേഹേ സ്വധർമ്മാപായകാരണാത്.

| | | |
|---|---|---|
| സംന്യാസീ | = | സംന്യാസി |
| നിവാസായ | = | താമസിക്കുന്നതിന് |
| കാമം | = | യഥേഷ്ടം |
| മഠം | = | മഠത്തേയോ |
| ദേവാലയം | = | ദേവാലയത്തേയോ |
| ജനതാമന്ദിരം | = | ജനങ്ങൾ കൂട്ടമായി താമസിക്കുന്ന മന്ദിരത്തേയോ |
| ഗുഹാം | = | ഗുഹയേയോ |
| വാ അപി | = | അഥവാ |
| നദ്യാഃതീരം | = | നദീതീരത്തെയോ |
| സാമുദ്രം | = | സമുദ്രതീരത്തെയോ |
| ബ്രഹ്മചാരിനികേതനം | = | ബ്രഹ്മചാരിയുടെ വീടിനെയോ |
| ആശ്രയേത് | = | ആശ്രയിക്കാം. |
| സംന്യാസീ യതമാനസഃ | = | സംന്യാസി യതമാനസനല്ലെങ്കിൽ |
| സ്വധർമ്മാപായകാരണാത് | = | തന്റെ ധർമ്മത്തിനു നാശം സംഭവിക്കുമെന്നുള്ളതിനാൽ |
| അന്യത്ര ഗേഹേ | = | അന്യഗേഹത്തിൽ |
| ന വസേത് | = | വസിക്കരുത്. |

യഥാർത്ഥസംന്യാസിക്ക് മഠത്തിലോ ക്ഷേത്രത്തിലോ ഗൃഹങ്ങളിലോ ഗുഹയിലോ നദീസമുദ്രതടങ്ങളിലോ ബ്രഹ്മചാരിമാരുടെ വസതികളിലോ സ്വൈരമായി താമസിക്കാം. നിയതമാനസനല്ലെങ്കിൽ യതി അന്യരുടെ വീടുകളിൽ താമസിക്കരുത്. താമസിച്ചാൽ ധർമ്മത്തിന് ഭ്രംശം വരുവാനിടയുണ്ട്.

ദുന്നിവാരാപദി പ്രാജ്ഞോ ഗൃഹസ്ഥസ്യ ഗൃഹേ വസേത്
ദിനാനി ത്രീണി സംന്യാസീ; തത ഊൎദ്ധ്വം ന കിഞ്ചന.

| | | |
|---|---|---|
| പ്രാജ്ഞഃ സംന്യാസീ | = | ബുദ്ധിമാനായ സംന്യാസി |
| ദുന്നിവാരാപദി | = | തടയാൻ അസാദ്ധ്യമായ ആപത്തിൽ |
| ഗൃഹസ്ഥസ്യ | = | ഗൃഹസ്ഥാശ്രമിയുടെ |
| ഗൃഹേ | = | വീട്ടിൽ |
| ത്രീണി ദിനാനി | = | മൂന്നുദിവസം |
| വസേത് | = | താമസിക്കാം. |
| തതഃ ഊൎദ്ധ്വം ന കിഞ്ചന | = | അതിനുശേഷം ഒരുദിനംപോലും പാടില്ല. |

വലിയ ആപൽഘട്ടത്തിൽ സംന്യാസി ഗൃഹസ്ഥാശ്രമിയുടെ വീട്ടിൽ മൂന്നുദിവസം തുടൎച്ചയായി താമസിക്കാം. അതിനുശേഷം ഒരുദിവസംപോലും താമസിക്കരുത്.

സംഘം ഭജേയുൎയ്യതിനാം യതയോ വീതകല്മഷാഃ;
സമാനധമ്മസംബന്ധഃ സമേഷാം ശ്രേയസേ ഭവേത്. 275

| | | |
|---|---|---|
| വീതകല്മഷാഃ | = | പാപംനശിച്ച |
| യതയഃ | = | സംന്യാസിമാർ |
| യതിനാം | = | സംന്യാസിമാരുടെ |
| സംഘം | = | സംഘത്തെ |
| ഭജേയുഃ | = | ഭജിക്കണം. |
| സമാനധമ്മസംബന്ധഃ | = | ഒരേതരത്തിലുള്ള ധമ്മസംബന്ധം |
| സമേഷാം | = | എല്ലാവരുടേയും |
| ശ്രേയസേ | = | ശ്രേയസ്സിനായിട്ട് |
| ഭവേത് | = | ഭവിക്കും. |

നിഷ്കളങ്കഹൃദയന്മാരായ സംന്യാസിമാർ സംന്യാസിസംഘത്തോട്ട ചേൎന്ന് ധമ്മാനുഷ്ഠാനങ്ങളിൽ പങ്കെടുക്കണം.

ത്തുല്യധൎമ്മപരിപാലനം എല്ലാവൎക്കും ഐശ്വൎയ്യത്തെ ഉള വാക്കും.

മോക്ഷാൎത്ഥമുത്തമോ ധൎമ്മോ ജ്ഞാനസമ്പാദനം യതേഃ
സമാധിശ്ച ഗുരുപ്രോക്തവൎത്മനാ സിദ്ധിമിച്ഛതഃ. 276

യതേഃ = യതിയുടെ
മോക്ഷാൎത്ഥം = മോക്ഷത്തിനു്
ഉത്തമഃ ധൎമ്മഃ = ഉത്തമമായ ധൎമ്മം
ജ്ഞാനസമ്പാദനം = ജ്ഞാനസമ്പാദനമാണു്.
ഗുരുപ്രോക്തവൎത്മനാ = ഗുരു പറയുന്നവഴിയേ
സിദ്ധിം = മോക്ഷത്തെ
ഇച്ഛതഃ = ഇച്ഛിക്കുന്ന (യതേഃ മോക്ഷാൎത്ഥം ഉത്തമോ ധൎമ്മഃ)
സമാധിഃ ച = സമാധിയാകുന്നു. (പ്രാണൻ നവ ദ്വാരങ്ങൾവഴി പുറത്തുപോകാതെ ശിരസ്സു പിളൎന്നു് മരിക്കുന്നതിനു സമാധി എന്നു പറയുന്നു.)

ഗുരൂപദേശത്താൽ മോക്ഷമിച്ഛിക്കുന്ന സന്ന്യാസിക്കു സമാധിയും ജ്ഞാനസമ്പാദനവുമാണു് ഉത്തമമായ ധൎമ്മം. ചിലർ ഗുരൂപദേശമനുസരിച്ചു് ഹഠയോഗം, രാജയോഗം മുതലായ യോഗങ്ങളഭ്യസിച്ചു് അവസാനം സമാധിയിൽ ഇരുന്നു് മോക്ഷം അടയുന്നു. ചിലർ അജ്ഞാനം നീങ്ങി ജീവാത്മപരമാത്മാക്കളെപ്പററി ജ്ഞാനമുണ്ടായി മോക്ഷം പ്രാപിക്കുന്നു.

ലോകേ പരോപകാരാൎത്ഥം കൎമ്മ കുൎയ്യാത് ഗതസ്പൃഹഃ;
തേന ചിത്തപ്രസാദഃ സ്യാത് ജ്ഞാനം ച ക്രമശോ യതേഃ.

ഗതസ്പൃഹഃ = ആഗ്രഹരഹിതനായി
ലോകേ = ലോകത്തിൽ
പരോപകാരാൎത്ഥം = പരോപകാരത്തിനുവേണ്ടി

| | | |
|---|---|---|
| കർമ്മ കുര്യാത് | = | കർമ്മംചെയ്യണം. |
| തേന | = | അതുകൊണ്ട് |
| യതേഃ | = | യതിക്ക് |
| ചിത്തപ്രസാദഃ | = | ചിത്തപ്രസാദവും |
| ക്രമശഃ | = | ക്രമേണ |
| ജ്ഞാനം ച | = | ജ്ഞാനവും |
| സ്യാത് | = | സംഭവിക്കും. |

സന്ന്യാസി പ്രതിഫലേച്ഛകൂടാതെ ലോകർക്ക് ഉപകാരപ്രദമായ പ്രവൃത്തിചെയ്യണം. തൻമൂലം ഹൃദയശുദ്ധിയും ജ്ഞാനവും ക്രമേണ സംഭവിക്കും.

മൃതസ്യ തു യതേർവിത്തമാശ്രയേദാത്മനോ ഗുരും
ഗുരോർമഠം സ്വശിഷ്യാൻ വാ നാന്യം കേനാപി ഹേതുനാ.

| | | |
|---|---|---|
| മൃതസ്യ യതേഃ | = | മരിച്ച സന്ന്യാസിയുടെ |
| വിത്തം തു | = | ധനമാകട്ടേ |
| ആത്മനഃ ഗുരും | = | തൻെറ ഗുരുവിനെ |
| ആശ്രയേത് | = | ആശ്രയിക്കും. |
| ഗുരോഃ മഠം | = | ഗുരുവിൻെറ മഠം |
| സ്വശിഷ്യാൻ | = | തൻെറ ശിഷ്യന്മാരെ (ആശ്രയേത്) |
| കേനാപി ഹേതുനാ | = | യാതൊരുകാരണത്താലും |
| അന്യം ന | = | അന്യനെ ആശ്രയിക്കുകയില്ല. |

സംന്യാസി മരിച്ചാൽ അദ്ദേഹത്തിൻെറ താമസസ്ഥലം ജപധ്യാനാദികൾക്കുള്ള ഉപകരണങ്ങൾ ഇവയെല്ലാം ഗുരു സ്വീകരിക്കും. ഗുരുവിൻെറ മഠവും മററും ശിഷ്യന്മാർ സ്വീകരിക്കും. ഗുരുക്കന്മാരില്ലെങ്കിൽ മരിക്കുന്ന സംന്യാസിയുടെ ശിഷ്യന്മാർതന്നെ അവ സ്വായത്തമാക്കും. ഇപ്രകാരമല്ലാതെ മറെറാരാളിന് കൈവശമാക്കുവാൻ പാടില്ലാത്തതാകുന്നു.

ജ്ഞാനം സമ്പാദയേദസ്യ നിത്യോപാസനയാ ഗുരോഃ
വേദാന്താഭ്യസനേനാപി മനനേന ച സംയമീ. 279

| | |
|---|---|
| സംയമീ | = യതി |
| അസ്യ ഗുരോഃ | = ഗുരുവിന്റെ |
| നിത്യോപാസനയാ | = നിത്യോപാസനകൊണ്ടും |
| വേദാന്താഭ്യസനേന | = വേദാന്താഭ്യസനംകൊണ്ടും |
| മനനേന ച | = മനനത്താലും |
| ജ്ഞാനം സമ്പാദയേത് | = ജ്ഞാനം സമ്പാദിക്കണം. |

ഗുരുശുശ്രൂഷയാലും വേദാന്തപഠനത്താലും ജപാദികളാലും മനനംകൊണ്ടും സംയമി ജ്ഞാനം സമ്പാദിക്കണം.

താവതീ സുഖസംപ്രാപ്തിസ്ത്യാഗോനുഷ്ഠീയതേ കിയാൻ
പരാനന്ദോപലബ്ധ്യൎത്ഥം ത്യാഗം പരമതോ ഭജേത്. 280

| | |
|---|---|
| താവതീ സുഖസംപ്രാപ്തിഃ | = അപ്രകാരമുള്ള സുഖപ്രാപ്തി |
| ത്യാഗഃ കിയാൻ | = ത്യാഗം എത്രമാത്രം |
| അനുഷ്ഠീയതേ? | = അനുഷ്ഠിക്കപ്പെടുന്നു? |
| അതഃ | = ഇതുകൊണ്ട് |
| പരാനന്ദോപലബ്ധ്യൎത്ഥം | = പരാനന്ദപ്രാപ്തിക്കായി |
| പരം ത്യാഗം | = ശ്രേഷ്ഠമായ ത്യാഗം |
| ഭജേത് | = ഭജിക്കണം |

ജ്ഞാനസമ്പാദനത്താൽ സുഖമുണ്ടാകുന്നു. അങ്ങനെയുള്ള സുഖത്തിനു വളരെ ത്യാഗം അനുഭവിക്കണം. അതുകൊണ്ട് അതിയായ ആനന്ദത്തിനു വിശേഷഗുണങ്ങളിൽ ശ്രേഷ്ഠമായ ത്യാഗത്തെത്തന്നെ പരിപാലിക്കണം. (എത്രമാത്രം സുഖമുണ്ടാകണമോ അത്രമാത്രം ത്യാഗവും അനുഷ്ഠിക്കണമെന്നു താല്പൎയ്യം.)

ബിഭേതി യസ്മാന്ന കശ്ചിദപി ജീവീ ഗതസ്മയാത്
യതേരപി ഭയം തസ്യ ന കസ്മാദപി ജീവിനഃ. 281

കശ്ചിത് ജീവീ അപി = ഒരു ജീവിയും
വിഗതസ്മയാത് യസ്മാത് = ഗർവ്വമററ യാതൊരാളിൽനിന്ന്
ന ബിഭേതി? = ഭയപ്പെടുന്നില്ല?
തസ്യ യതേഃ അപി = ആ യതിക്കും
കസ്മാദപി ജീവിനഃ = ഒരു ജീവിയിൽനിന്നും
ഭയം ന = ഭയം ഉണ്ടാകുകയില്ല.

സാധാരണജനം ജീവികളിലുള്ള ഗർവ്വത്തെ ഭയപ്പെടുന്നില്ല. ആ സ്ഥിതിക്ക സംന്യാസിക്കും ഒന്നിൽനിന്നും ഭയം ഉണ്ടാകുകയില്ല.

മരണം ജീവിതം വാപി നാഭിനന്ദേദ്യതിഃ കദാചിത്;
ആജ്ഞാമിവ പ്രഭോർഭൃത്യഃ കാലം തു പ്രതിപാലയേത്.

യതിഃ = സംന്യാസി
കദാചിത് = ഒരിക്കലും
മരണം ജീവിതം വാ അപി = മരണത്തേയോ ജീവിതത്തേയോ
ന അഭിനന്ദേത് = അഭിനന്ദിക്കുകയില്ല.
ഭൃത്യഃ = ഭൃത്യൻ
പ്രഭോഃ = യജമാനന്റെ
ആജ്ഞാം ഇവ = ആജ്ഞയെപ്പോലെ
കാലം തു = കാലത്തെ
പ്രതിപാലയേത് = കാത്തിരിക്കും.

സംന്യാസി ഒരിക്കലും ഒരിടത്തും ജനനമരണങ്ങളെ പ്രശംസിക്കരുത്. വേലക്കാരൻ താന്റെ യജമാനന്റെ ആജ്ഞയെ വഹിക്കുന്നതുപോലെ സംന്യാസി അവരുടെ കാലങ്ങളെ യഥാവിധി നയിക്കണം.

സംന്യാസീ ത്യാഗശീലഃ സ്യാദിതി സത്യം; തഥാപ്യയം
ജ്ഞാനാൎജ്ജനം ശമാദീംശ്ച ശൗചാചാരൗ ന സന്ത്യജേത്.

| | |
|---|---|
| സംന്യാസീ ത്യാഗശീലഃ സ്യാത് | = സംന്യാസി ത്യാഗശീലനായി ഭവിക്കണം; |
| ഇതി സത്യം | = ഇതു സത്യമാണു്; |
| തഥാപി | = അപ്രകാരമാണെങ്കിലും |
| അയം | = ഇവൻ |
| ജ്ഞാനാൎജ്ജനം | = ജ്ഞാനസമ്പാദനത്തേയും |
| ശമാദീൻ | = ശമാദികളേയും |
| ശൗചാചാരൗ ച | = ശൗചാചാരങ്ങളേയും |
| ന സന്ത്യജേത് | = ഉപേക്ഷിക്കരുതു്. |

സംന്യാസി യഥാൎത്ഥത്തിൽ ത്യാഗിയായിരിക്കണം. എന്നാൽ ഗുരുവിൽനിന്നു് ലഭിച്ചിട്ടുള്ള ജ്ഞാനസമ്പത്തിനേയും ശമാദിഷൾക്കത്തേയും ശൗചം ആചാരം ഇവയേയും ഉപേക്ഷിക്കരുതു്.

ന കുപ്യാത് കുപ്യതേ ജാതു; ഭത്സയന്തം ന ഭത്സയേത്;
സസ്നേഹം പ്രതിഭാഷേത പ്രകാമം യതിരാത്മവാൻ. 284

| | |
|---|---|
| ആത്മവാൻ യതിഃ | = ആത്മജ്ഞാനിയായ സംന്യാസി |
| ജാതു | = ഒരിക്കലും |
| കുപ്യതേ നാ കുപ്യാത് | = കോപിഷ്ഠനോടു കോപിക്കരുതു് |
| ഭത്സയന്തം | = ഭത്സിക്കുന്നവനെ |
| ന ഭത്സയേത് | = ഭത്സിക്കരുതു്. |
| സസ്നേഹം | = സ്നേഹത്തോടുകൂടി |
| പ്രകാമം | = നല്ലതുപോലെ |
| പ്രതിഭാഷേത | = സംസാരിക്കണം. |

ആത്മജ്ഞാനിയായ സംന്യാസി ഒരിക്കലും കോപിക്കുന്നവനോടു് ദ്വേഷപ്പെടരുതു്. ചീത്ത പറയുന്നവനെ

ദൂഷിക്കരുതു്. എപ്പോഴും എല്ലാവരോടും സ്നേഹപൂർവ്വം പെരുമാറണം.

വൈദികം ജ്യൗതിഷം വൈദ്യം തർക്കവ്യാകരണാദികം
ഉപയുഞ്ജീത കൃച്ഛ്രേപി; നോപജീവനവർത്മനി. 285

ഉപജീവനവർത്മനി } = ഉപജീവനമാർഗ്ഗം കൃച്ഛ്രമാണെ
കൃച്ഛ്രേപി } ങ്കിലും
വൈദികം = പുരോഹിതകർമ്മം
ജ്യൗതിഷം = ജ്യോത്സ്യം
വൈദ്യം = ചികിത്സ
തർക്കവ്യാകരണാദികം = തർക്കം വ്യാകരണം തുടങ്ങിയവ
ഉപജീവനവർത്മനി } = ഉപയോഗപ്പെടുത്തരുതു്.
ന ഉപയുഞ്ജീത }

ജീവിതം ക്ലേശകരമാണെങ്കിലും യാഗാദികർമ്മം, ജ്യോത്സ്യം. ചികിത്സ ഇവ നടത്തിയും തർക്കം വ്യാകരണം മുതലായ ശാസ്ത്രങ്ങളുടെ അദ്ധ്യാപനംചെയ്തും പ്രതിഫലം പററി ജീവിതം നയിക്കരുതു്.

യതിർജ്ജീവിതുമേവേഹ ഭുഞ്ജീത ന തതോ ഽധികം
അതിമാത്രാശനേ രാഗോ ദ്വേഷോ രോഗശ്ച ജായതേ 286

തതഃ = അതിനാൽ
യതിഃ = സംന്യാസി
ഇഹ ഏവ = ഇവിടെത്തന്നെ
ജീവിതും ഏവ = ജീവിക്കുന്നതിനുമാത്രം
തതഃ അധികം ന } = അതിലും അധികം ഭക്ഷിക്കരുതു്.
ഭുഞ്ജീത }
അതിമാത്രാശനേ = കൂടുതലാഹാരം കഴിച്ചാൽ
രാഗഃ = രാഗവും
ദ്വേഷഃ = കോപവും

| | | |
|---|---|---|
| രോഗഃ ച | = | രോഗവും |
| ജായതേ | = | ഉണ്ടാകും. |

യതിയുടെ ആഹാരം മിതമായിരിക്കണം. അധികമായാൽ വിഷയാദികളിലുള്ള ആഗ്രഹം കോപം രോഗം ഇവ ഉണ്ടാകും.

മിതാഹാരേണ ചൈകാന്തവാസേനേന്ദ്രിയസഞ്ചയം
നിയമ്യോത്തമയാ രീത്യാ ധ്യാനയോഗം ച ശീലയേത്. 287

| | | |
|---|---|---|
| മിതാഹാരേണ | = | മിതമായ ആഹാരത്താലും |
| ഏകാന്തവാസേന ച | = | ഏകാന്തവാസത്താലും |
| ഇന്ദ്രിയസഞ്ചയം | = | ഇന്ദ്രിയസമൂഹത്തെ |
| നിയമ്യ | = | നിയമനംചെയ്തിട്ട് |
| ഉത്തമയാ രീത്യാ | = | ഉത്തമരീതിയിൽ |
| ധ്യാനയോഗം | = | ധ്യാനയോഗത്തെ |
| ശീലയേത് | = | ശീലിക്കണം. |

മിതമായ ആഹാരംകൊണ്ടും ആരുമില്ലാത്തസ്ഥലത്തെ താമസംകൊണ്ടും കണ്ണ് ചെവി തൊലി നാക്ക് മൂക്ക് ഈ ഇന്ദ്രിയങ്ങളെ നിലയ്ക്കുനിർത്തി നല്ലരീതിയിൽ ധ്യാനം ശീലിക്കണം.

സായം പ്രാതഃ സ്നാനപൂതഃ പ്രാണായാമാൻ വിധായ ഷട്
പ്രണവം നിഭൃതം പശ്ചാത് ജപേദഷ്ടോത്തരം ശതം. 288

| | | |
|---|---|---|
| പ്രാതഃ സായം ച | = | കാലത്തും വൈകുന്നേരവും |
| സ്നാനപൂതഃ | = | കുളിച്ചുശുദ്ധനായി |
| ഷട്പ്രാണായാമാൻ | = | ആറുപ്രാണായാമങ്ങളെ |
| വിധായ | = | ചെയ്തിട്ട് |
| പശ്ചാത് | = | അനന്തരം |
| പ്രണവം | = | പ്രണവാക്ഷരത്തെ |
| നിഭൃതം | = | നിശ്ചലമായി |

| | |
|---|---|
| അഷ്ടോത്തരം ശതം | = നൂറെറെട്ടുതവണ |
| ജപേത് | = ജപിക്കണം. |

എന്നും കാലത്തും വൈകുന്നേരവും കുളിച്ചു ശുദ്ധനായി, മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ ഈ ആറു പ്രാണായാമങ്ങളെ യഥാവിധി ചെയ്തിട്ടു് പ്രണവാക്ഷരം നൂററെട്ടു ഉരു ജപിക്കണം.

യതിനാമുത്തമം ധർമ്മം യഥാശക്തി സമാഹിതഃ
ഏകാന്തേ സുഖമാസീനഃ സമാധിമനുശീലയേത്. 289

| | |
|---|---|
| യതീനാം | = യതികൾക്കു് |
| ഉത്തമം ധർമ്മം | = ഉത്തമമായ ധർമ്മത്തെ |
| യഥാശക്തി | = ശക്തിക്കനുസരണമായി |
| സമാഹിതം | = സ്വീകരിച്ചു് |
| ഏകാന്തേ | = ഏകാന്തത്തിൽ |
| സുഖം ആസീനഃ | = സുഖമാംവണ്ണം ഇരുന്നു് |
| സമാധിം | = സമാധിയെ |
| അനുശീലയേത് | = അനുശീലിക്കണം. |

സംന്യാസികൾക്കു ശ്രേഷ്ഠമായ ധർമ്മത്തെ സ്വീകരിച്ചുംകൊണ്ടു് വിജനസ്ഥലങ്ങളിൽ ഇരുന്നു സമാധിയോഗത്തെ ശീലിക്കണം.

സംന്യാസഃ പരമോത്കൃഷ്ടഃ സത്യം മാനവജീവിനഃ;
തമാസാദ്യ പ്രമാദേന നീചാം വൃത്തിമഥാശ്രയൻ, 290

അന്യാപഹാസ്യതാപാത്രമധഃപാതായ കല്പതേ;
തതോ ന യതിധർമ്മസ്യ വിഘാതം ജനയേദ്യതിഃ. 291

| | |
|---|---|
| മാനവജീവിനഃ | = മനുഷ്യനു് |
| സംന്യാസഃ പരമോൽകൃഷ്ടഃ | = സംന്യാസം പരമോൽകൃഷ്ടമായതാണു് |

സത്യം = എന്നതു സത്യം.
അഥ = അനന്തരം
തം ആസാദ്യ = അതിനെ പ്രാപിച്ചിട്ടു്
പ്രമാദേന = പ്രമാദത്താൽ
നീചാം വൃത്തിം = നീചമായ പ്രവൃത്തിയെ
ആശ്രയൻ യതിഃ = ചെയ്യുന്ന സന്ന്യാസി
അന്യാപഹാസ്യ-താപാത്രം = അന്യരുടെ ആക്ഷേപത്തിനു പാത്രമായിട്ടു്
അധഃപാതായ കല്പതേ = അധഃപതിച്ചുപോകുന്നു.
തതഃ = അതുകൊണ്ടു്
യതിധൎമ്മസ്യ = യതിധൎമ്മത്തിന്റെ
വിഘാതം = വിഘാതത്തെ
യതിഃ = സംന്യാസി
ന ജനയേത് = ഉണ്ടാക്കരുതു്.

മനുഷ്യർ ശ്രേഷ്ഠമായ സംന്യാസത്തെ സ്വീകരിച്ചു ചില കുഴപ്പങ്ങളാൽ നിന്ദ്യമായ പ്രവൃത്തിയിലിടപെട്ടു് സംന്യാസധൎമ്മത്തിനു നാശംചെയ്യുന്നു. അതിനാൽ അവൻ അധഃപതിച്ചു കേവലം നശിക്കുന്നു.

സംന്യസ്തോപ്യന്തരാ കശ്ചിന്നിർവോഢും ധൎമ്മമക്ഷമഃ
യദി ഗേഹം വിശേത് പശ്ചാത് സംന്യാസം നാൎഹതി—
(കപചിത്. 292

സംന്യസ്തഃ = സംന്യസ്തനായ
കശ്ചിത് അപി = ഒരുവനും
അന്തരാ = ഇടയ്ക്കു്
നൎമ്മം നിർവോഢും = ധൎമ്മം നിൎവ്വഹിക്കുവാൻ
അക്ഷമഃ = അക്ഷമനായി
ഗേഹം യദി വിശേത് = വീട്ടിൽ പ്രവേശിക്കുകയാണെങ്കിൽ
പശ്ചാത് = പിന്നീടു്

12

കദാചിത് = ഒരിക്കലും
സംന്യാസം ന അർഹതി } = സംന്യാസം അർഹിക്കുന്നില്ല.

സംന്യാസം സ്വീകരിച്ചവൻ ഇടയ്ക്കു് തദ്ധർമ്മങ്ങളെ ചെയ്യുവാൻ അശക്തനായി സ്വഗൃഹത്തെ അഭയംപ്രാപിക്കുകയാണെങ്കിൽ വീണ്ടും അവൻ ഒരിക്കലും സംന്യാസത്തിനു യോഗ്യനായിഭവിക്കുകയില്ല

ഏകത്രൈവ മിലേത് സർവാ ചാതുർമ്മാസ്യ ഉപസ്ഥിതേ
ഏകസ്യാചാര്യമുഖ്യസ്യ ശിഷ്യാണാം തു പരമ്പരാ. 293

ഏകസ്യ ആചാര്യ-മുഖ്യസ്യ } = ഒരു ഗുരുശ്രേഷ്ഠന്റെ
ശിഷ്യാണാം സർവാ പരമ്പരാ തു } = ശിഷ്യന്മാരുടെ എല്ലാപരമ്പരയും
ചാതുർമ്മാസ്യേ ഉപസ്ഥിതേ } = ചാതുർമ്മാസ്യം കൂടുമ്പോൾ
ഏകത്ര ഏവ = ഒരിടത്തു്
മിലേത് = സമ്മേളിക്കണം.

ഒരു ഗുരുവിന്റെ ശിഷ്യപരമ്പരകൾ ചാതുർമ്മാസ്യവ്രതാവസാനത്തിൽ ഒരിടത്തു ചേരണം. (ചാതുർമ്മാസ്യം വൃശ്ചികം, മീനം, കർക്കടകം ഈ മാസങ്ങളിൽ തുടങ്ങി നാലു മാസംകൊണ്ടവസാനിക്കുന്ന വ്രതം )

യതിർധർമ്മപരാധീനഃ കുര്യാന്ന പരദൂഷണം;
ദൂഷണേനാത്മനഃ ശക്തിസ്തപോ ബുദ്ധിശ്ച നശ്യതി. 294

യതിഃ = സംന്യാസി
ധർമ്മപരാധീനഃ = ധർമ്മത്തിനു കീഴടങ്ങിയവനാകുന്നു.

| | | |
|---|---|---|
| പരദൂഷണം | = | അന്ന്യരെക്കുറിച്ചുള്ള ദോഷാരോപണം |
| ന കുൎയ്യാത് | = | ചെയ്യരുതു്. |
| ദൂഷണേന | = | ദൂഷണത്താൽ |
| ആത്മനഃ | = | തന്റെ |
| ശക്തിഃ തപഃ ബുദ്ധിഃ ച | = | ശക്തിയും തപസ്സും ബുദ്ധിയും |
| നശ്യതി | = | നശിക്കുന്നു. |

സംന്ന്യാസി ധൎമ്മങ്ങൾക്കു് അധീനനാകുന്നു അതിനാൽ പരദൂഷണം ചെയ്യരുതു്. ദൂഷണപ്രവൃത്തികൊണ്ടു് തന്റെ ശക്തിയും തപസ്സും ബുദ്ധിയും നശിച്ചുപോകുന്നു.

യതിർലോകോപകാരാൎത്ഥം കുൎയ്യാന്നിത്യമതന്ദ്രിതഃ
സുജ്ഞാനാചാരോപദേശമേഷാ സാധുജനസ്ഥിതിഃ. 295

| | | |
|---|---|---|
| യതിഃ | = | സംന്ന്യാസി |
| അതന്ദ്രിതഃ | = | അതന്ദ്രിതനായി (മടികൂടാതെ) |
| ലോകോപകാരാൎത്ഥം | = | ലോകോപകാരത്തിനായി |
| സുജ്ഞാനാചാരോപദേശം | = | സുജ്ഞാനാചാരോപദേശത്തെ |
| നിത്യം | = | എന്നും |
| കുൎയ്യാത് | = | ചെയ്യണം. |
| ഏഷാ സാധുജനസ്ഥിതിഃ | = | ഇതാണു് ഉത്തമന്മാരുടെ അവസ്ഥ. |

സംന്ന്യാസി നിഷ്കളങ്കനായി ലോകനന്മയ്ക്കായി നല്ല അറിവുകളേയും ആചാരങ്ങളേയും ധൎമ്മോപദേശങ്ങളേയും സദാ ചെയ്തുകൊണ്ടിരിക്കണം. ഇതാണു് സജ്ജനസ്വഭാവം.

സംന്യാസീ സ്വസ്യ ധർമ്മസ്യ വ്രതസ്യാപ്യപബാധകം
പരോപകാരമഖിലം കുര്യാന്നിഷ്കാമമാസ്ഥിതഃ 296

| | | |
|---|---|---|
| നിഷ്കാമം ആസ്ഥിതഃ | = | കാമരഹിതനായ |
| സംന്യാസീ | = | സംന്യാസി |
| സ്വസ്യ | = | തന്റെ |
| ധർമ്മസ്യ വ്രതസ്യ അപി | = | ധർമ്മത്തിനും വ്രതത്തിനും |
| അപബാധകം | = | തടസ്സംവരാതെ |
| അഖിലം പരോപകാരം | = | എല്ലാപരോപകാരത്തെയും |
| കുര്യാത് | = | ചെയ്യണം. |

സംന്യാസി ഒന്നിലും ആശയില്ലാത്തവനായി തന്റെ ധർമ്മാനുഷ്ഠാനത്തിനു തടസ്സംവരാത്തനിലയിൽ നിഷ്കാമമായി പരോപകാരംചെയ്യണം.

ദശമസർഗ്ഗം സമ്പൂർണ്ണം.

